


# ശ്രീവൈഷ്ണവ ഗുരുപരമ്പര

## ആചാര്യന്മാരെ അറിയാം



ശ്രീരംഗം ചേർത്തി (മീനം ഉത്രം)




ആഴ്വാർ - എംബെരുമാനാർ - ജീയർ




# മുഖവുര

ശ്രീ:
ശ്രീമതേ ശഠകോപായ നമ:
ശ്രീമതേ രാമാനുജായ നമ:
ശ്രീമദ് വരവരമുനയേ നമ:
ശ്രീ വാനാചല മഹാമുനയേ നമ:

ലക്ഷ്മീനാഥ സമാരംഭാം നാഥയാമുനമധ്യമാം
അസ്മദാചാര്യപര്യന്താം വന്ദേ ഗുരുപരംപരാം

ശ്രീമൻനാരായണൻ തുടക്കത്തിലും, നാഥമുനികൾ മറ്റും ആളവന്ദാർ നടുവിലും, എന്റെ ആചാര്യൻ അറുതിയിലുമുള്ള മഹത്തായ ഗുരുപരമ്പരയിനെ ഞാൻ ആരാധിക്കുന്നു.

നമ്മുടെ ഗുരുപരംബരയിനെ കൊണ്ടാടുന്ന ഈ ദിവ്യ സ്ലോകം ക്കൂരത്താഴ്വാൻ അനുഗ്രഹിച്ചതാണ്. അദ്ദേഹത്തിനെ സമ്മതിച്ചു 'അസ്മദാചാര്യ' എന്നും പദം അദ്ദേഹത്തിന്റെ ആചാര്യനായ എംബെരുമാനാർ എന്നാണ് പൊരുൾ. പക്ഷേ പൊതുവേ, ഈ പദം, ഈ ശ്ലോകം ഉച്ചരിക്കുന്നവരുടെ ആചാര്യൻ എന്ന പൊരുൾ ഉള്ളതാണ്.



മണവാളമാമുനികൾ ഉപദേസരത്നമാലൈയിൽ ചുന്ദിക്കാണിച്ചതുപോലേ നമ്മുടെ ദർശനത്തിനെ "എംബെരുമാനാർ ദർശനം" എന്ന് സ്വയം നമ്പെരുമാൾ തന്നേ പേരിട്ടു. എംബെരുമാനാർ,തൻറെ ജീവിത കാലത്തിൽ തന്നെ,സനാതന ധര്മത്തെ വേരുരപ്പിച്ചു. അദ്ദേഹം നാഥമുനി, ആളവന്ദാർ മുദലായ പൂർവികരുടെ ഉപദേശങ്ങളെ എല്ലാവരുടെ മനസ്സിലാക്കാൻ വേണ്ടി സുലഭമായി വിശദീകരിച്ചു.ഗുരു,ആചാര്യൻ എന്ന ഇരു പദങ്ങളും സമാന പദങ്ങളാണ്. ഗുരു എന്നാൽ അജ്ഞതയ നീകുന്നവർ എന്നാണ് പൊരുൾ. ആചാര്യൻ എന്നാൽ ശാസ്ത്രങ്ങളെ നന്നായി പഠിച്ചു,ആ പ്രകാരം താൻ തന്നെ പ്രവര്ത്തിച്ചു, മറ്റുള്ളവരെയും പ്രവർത്തിക്കച് ചെയ്യുന്നവർ എന്നാണ് അര്ത്ഥം.

ഗുരു പരമ്പര എന്നാൽ ഗുരു,ശിഷ്യൻ,ശിഷ്യന്ടെ ശിഷ്യൻ എന്ന് തുടർച്ചയായ ഗുരുശിഷ്യബന്ധമാണ്. "ലക്ഷ്മിനാഥ സമാരംഭാം" ശ്ലോകത്തിൽ നിന്നുതന്നെ നമ്മുടെ ശ്രീവൈഷ്ണവ ഗുരു പരമ്പര സ്വയം ശ്രീമൻ നാരായണൻ മുധലായി തുടങ്ങുന്നതാണു എന്നു മനസ്സിലാക്കാം. ശ്രീമൻ നാരായണൻ, തന്ടെ സീമയറ്റ കാരുണ്യം കൊണ്ടാണ്, ഈ സംസാരതിൽ അകപ്പെട്ടുപോയ ജീവാത്മാക്കളുടെ മനസ്സിലുള്ള അജ്ഞത കളഞ്ഞു, അവര്ക്ക് പരമപദത്തിലെ നിത്യമായ ആനന്ദം സമ്മാനിക്കുന്നു. ആകയാൽ, അവൻതന്നെ നമ്മുടെ ഗുരു പരമ്പരയുടെ പ്രഥമ ആചാര്യനായി നിലകൊണ്ട്, ശാസ്ത്രങ്ങലുടെ വിലമതിക്കാനാവാത്ത അർത്ഥങ്ങളെ വെളിപ്പെടുത്തുകയാണ്.

"*തത്ത്വ ജ്ഞാനാൻ മോക്ഷ ലാഭ:*" എന്നാണ് ശാസ്ത്രം. സത്യമായ ജ്ഞാനത്തെ ഗ്രഹിച്ചു നമ്മൾ മോക്ഷം ചേരുന്നു. നമ്മൾ അറിഞ്ഞ എല്ലാ സത്യ ജ്ഞാനവും, ഈ തുടർച്ചയായ ഗുരു പരമ്പരയിലുള്ള ആചാര്യന്മാർ വഴിയായി മാത്രവേ അറിഞ്ഞു. ആകയാൽ, അവരെക്കുറിച്ചു അറിയുകയും അവരുടെ വാഴ്വ് മറ്റും ഉപദേശങ്ങൽ കുറിച്ചു സംഭാഷണം ചെയ്യുകയും വളരെ ആവശ്യമാണ്.

ഈ ബ്ളോഗ്, പിന്ബഴകിയ പെരുമാള് ജീയർ അരുളിയ ആറായിരപ്പടി ഗുരുപരമ്പരാ പ്രഭാവം, പിള്ളൈ ലോകം ജീയർ അരുളിയ യതീന്ദ്ര പ്രവണ പ്രഭാവം, മറ്റുള്ള പൂർവാചാര്യ ഗ്രന്ഥങ്ങള് ഇവയെല്ലാം ഉപയോഗിച്ച് നമ്മുടെ ഗുരു പരംബരയെ വിവരിക്കുന്ന ഒരു ചെറിയ പ്രയത്നമാണ്.



പെരിയ പെരുമാൾ



ആഴ്വാർമാർ ആചാര്യാർമാർ നടുവേ രാമാനുജർ

ശ്രിയപ്പതിയായ എമ്ബെരുമാൻ ശ്രീമന്നാരായണൻ ശ്രീവൈകുണ്ഠത്തിൽ ശ്രീദേവി , ഭൂദേവി, നീളാദേവി തുടങ്ങിയ കണക്കിലടങ്ങാത്ത ദിവ്യ മഹിഷിമാരോടും, അനന്തൻ, ഗരുടൻ, വിഷ്വക്ശേനർ തുടങ്ങിയ നിത്യസുരിമാരോടും, മുക്തമ്മാരോടും, എന്നിയെടുക്കാനാവാത്ത കല്യാണ ഗുണങ്ങളുവായി പരിലസിക്കുന്നു. ശ്രീവൈകുണ്ഠമെന്ന പരപദം പരിധിയില്ലാത്ത സന്തോഷങ്ങൾ നിറഞ്ഞ സ്ഥാനവാണ്. പക്ഷേ എമ്പെരുമാൻ അവിടെ സന്തോഷിച്ചിരുക്കും വേളയിലും, അവന്റെ തിരുമനസ്സു സംസാരത്തിൽ ദു:ഖിക്കുന്ന ജീവത്മാക്കലെത്തന്നെയാണ് ഓര്ക്കുന്നു. നിത്യർ (കർമത്താൽ സംസാരത്തിൽ പെടാത്തവർ), മുക്തർ (സംസാരത്തിൽ നിന്നും മുക്തമായവർ), ബദ്ധർ

(സംസാരത്തിൽ ബന്ധിക്കപ്പെട്ടവർ) ആയ മൂന്ന് വിധം ജീവാത്മാമാരും എമ്ബെരുമാനിടത് പിതാ - പുത്ര സംബന്ധവും, ഉടമസ്ഥൻ - ഉടമ എന്നും സംബന്ധവും ഉള്ളവരായത് കൊണ്ട് എമ്പെരുമാനെക് കീഴ്വണങ്ങുന്ന സ്വാഭാവികർ തന്നെയാണ്. ഈ സംബന്ധം കാരണമായി തന്നെ, എമ്ബെരുമാൻ, ബദ്ധ ജീവാന്മാക്കളെ ക്ഷണിച്ചു കൊണ്ടുപോയി ശാശ്വതമായ കൈങ്കര്യത്തിലെ താത്പര്യമുണ്ടാക്കാൻ തുടർന്ന് ശ്രമിക്കുകയാണ്.

ശാസ്ത്രം വിശദീകരിക്കുന്നത്പോൽ തത്വങ്ങലെക് കുറിച സത്യ ജ്ഞാനമ് മനസ്സിലാക്കിയാൽ ഒരു മനുഷ്യന് മോക്ഷം പ്രാപിക്കുകയാണ്. അങ്ങനെയുള്ള സത്യ ജ്ഞാനത്തെ രഹസ്യ ത്രയം വഴിയായി തെളിവായി അറിയാം. ജീവാത്മാവിനെ ഈ സംസാരത്തിൽ നിന്ന് മോചിപ്പിച്ചു മോക്ഷത്തിലേക്കു വഴി കാണിക്കിന്ന രഹസ്യ ത്രയത്തെ ആചാര്യനാണ് ഉപദേസിക്കിന്നത്. ഈ ആചാര്യൻ എന്നും സ്ഥാനത്തിണ്ടേ ഏറ്റം മനസ്സിലാക്കിയത് കൊണ്ട് തന്നെയാണ് എംബെരുമാനെ ആചാര്യനായിരിക്കാൻ ഇഷ്ടമാണ്. അതുകൊണ്ട്, സ്വയം എമ്ബെരുമാൻ തന്നെ നമ്മുടെ സംപ്രദായത്തില് പ്രഥമാചാര്യനായി നിലനില്കുന്നു. എമ്പെരുമാൻ, താൻ തന്നെ ആചാര്യനായി നില്കുന്ന മൂന്ന് ഇടങ്ങളെ നമ്മുടെ പൂർവാചാര്യന്മാർ വിസ്തരിച്ചിട്ടുണ്ട് -

എമ്ബെരുമാൻ നാരായണ ഋഷി എന്ന ആചാര്യനായി ഭദ്രികാശ്രമത്തിൽ അവതരിച്ചു നര ഋഷി എന്ന ശിഷ്യനു തിരുമന്ത്രത്തെ വെളിപ്പെടുത്തി.

എമ്ബെരുമാൻ വിഷ്ണു ലോകത്തിൽ പെരിയ പിരാട്ടി ശ്രീദേവി നാച്ചിയാരിനു ദ്വയ മഹാ മന്ത്രത്തെ വെളിപ്പെടുത്തി നമ്മുടെ ശ്രീവൈഷ്ണവ സമ്പ്രദായത്തെ തുടങ്ങി.

എമ്ബെരുമാൻ പാർഥസാരതിയായി കുരുക്ഷേത്രത്തിൽ അർജുനനു ചരമ സ്ലോകത്തെ വെളിപ്പെടുത്തി.

വിസ്തരിച്ചുള്ള ഗുരു പരമ്പര രേഖാ ചിത്രം കാണുക
- http://kaarimaaran.com/downloads/guruparambarai.jpg.

തിരുവരംഗത്തെയുള്ള പെരിയ പെരുമാളും പെരിയ പിരാട്ടിയും വേരു ആരുമല്ല. സാക്ഷാത്ത് സ്രിമൻ നാരായണനും ശ്രീ മഹാലക്ഷ്മിയും




തന്നെയാണ്. അങ്ങനെതന്നെ പെരിയ പെരുമാളിൽ നിന്ന് തുടങ്ങി നമ്മുടെ വഴി ഗുരു പരമ്പര ക്രമമായത് -

1. പെരിയ പെരുമാൾ (ശ്രീമൻ നാരായണൻ)
2. പെരിയ പിരാട്ടി (ശ്രീ മഹാലക്ഷ്മി)
3. സേന മുതലിയാർ
4. നമ്മാഴ്വാർ
5. നാഥമുനികൽ
6. ഉയ്യക്കൊണ്ടാർ
7. മണക്കാൽ നംബി
8. ആളവന്താർ
9. പെരിയ നംബി
10. എമ്പെരുമാനാർ
11. എംബാർ
12. ഭാറ്റർ
13. നംജീയർ
14. നംബിള്ളൈ
15. വടക്കു തിരുവീതി പിള്ളൈ
16. പിള്ളൈ ലോകാചര്യർ
17. തിരുവായ്മൊഴി പിള്ളൈ
18. അഴകിയ മണവാള മാമുനികൾ

ആഴ്വാർമാർ, പിന്നെ വേറെ പല ആചാര്യന്മാർ കൂടെ നമ്മുടെ ശ്രീവൈഷ്ണവ ഗുരു പരമ്പരയിന് അംശമായി കരുതപ്പെടുന്നു

ക്രമേണ അഴ്വാർമാർ -

1. പൊയ്ക അഴ്വാർ
2. ഭൂതത്താഴ്വാർ
3. പേയാഴ്വാർ
4. തിരുമഴിസൈ ആഴ്വാർ
5. മധുരകവി ആഴ്വാർ
6. നമ്മാഴ്വാർ





7. കുലശേഖരാഴ്വാർ
8. പെരിയാഴ്വാർ
9. ആണ്ടാൾ
10. തൊണ്ടരടിപ്പൊടി ആഴ്വാർ
11. തിരുപ്പാണാഴ്വാർ
12. തിരുമങ്കൈ ആഴ്വാർ

ഓരാൺ വഴി ഗുരു പരമ്പരയില് ഉൾപ്പെടാത്ത ചില ആചാര്യന്മാർ (സംബൂർണ നാമാവളിയല്ല):

1. സെലവ നംബി
2. കുരുകൈ കാവലപ്പൻ
3. തിരുക്കണ്ണമങ്കൈ ആണ്ടാൻ
4. തിരുവരംഗപ്പെരുമാൾ അരയർ
5. തിരുക്കോഷ്റ്റിയൂർ നംബി
6. പെരിയ തിരുമലൈ നംബി
7. തിരുമാലൈ ആണ്ടാൻ
8. തിരുക്കച്ചി നംബി
9. മാരനേരി നംബി
10. കൂരത്താഴ്വാൻ
11. മുതലിയാണ്ടാൻ
12. അരുളാള പെരുമാൾ എമ്പെരുമാനാർ
13. കോയിൽ കോമന്ധൂർ ഇളയവല്ലി ആച്ചാൻ
14. കിടാംബിച്ചാൻ
15. വടുക നംബി
16. വങ്കി പുറത്ത് നംബി
17. സോമാസി ആണ്ടാൻ
18. പിള്ളൈ ഉറങ്കാവില്ലി ദാസർ
19. തിരുക്കുരുകൈപ്പിരാൻ പിള്ളാൻ
20. കൂര നാരായണ ജീയർ
21. എങ്കളാഴ്വാൻ
22. അനന്താഴ്വാൻ
23. തിരുവരങ്കത്ത് അമുതനാർ
24. നടാതൂർ അമ്മാൾ
25. വേദ വ്യാസ ഭട്ടർ

26. ശ്രുത പ്രകാശിക ഭട്ടർ (സുദർശന സൂരി)
27. പെരിയവാച്ചാൻ പിള്ളൈ
28. ഈയുണ്ണി മാധവ പെരുമാൾ (നംബിള്ളയുടെ ഈടു മഹാ വ്യാഖ്യാനത്തിന്റെ ചരിത്രം കുടി)
29. ഈയുണ്ണി പദ്മനാഭ പെരുമാൾ
30. നായൂർ പിള്ളൈ
31. നായൂരാച്ചാൻ പിള്ളൈ
32. നടുവിൽ തിരുവീതി പിള്ളൈ ഭട്ടർ
33. പിന്ബഴകിയ പെരുമാൾ ജീയർ
34. അഴകിയ മണവാള പെരുമാൾ നായനാർ
35. നയനാരാച്ചാൻ പിള്ളൈ
36. വാദി കേസരി അഴകിയ മണവാള ജീയർ
37. കൂര കുലോത്തമ ദാസർ
38. വിളാഞ്ചോലൈ പിള്ളൈ
39. വേദാന്താചാര്യർ
40. തിരുനാരയണപുരത്ത് ആയ് ജനന്യാചാര്യർ

മണവാള മാമുനികൽ കാലത്തും അതിനപ്പുറവും നമ്മുടെ സമ്പ്രദായത്തിൽ വാഴ്ന്ന പല മഹത്തായ ആചാര്യർകളിൽ ചിലര് (സംബൂർണമല്ല):

1. പൊന്നടിക്കാൾ ജീയർ
2. കോയിൽ കന്താടൈ അണ്ണൻ
3. പ്രതിവാദി ഭയങ്കരം അണ്ണൻ
4. പതങ്ങി പരവസ്തു ഭട്ടർപിരാൻ ജീയർ
5. എറുംബി അപ്പാ
6. അപ്പിള്ളൈ
7. അപ്പിള്ളാർ
8. കോയിൽ കന്താടൈ അപ്പൻ
9. ശ്രീപെരുമ്പുദൂർ ആദി യതിരാജ ജീയർ
10. അപ്പാച്ചിയാരണ്ണാ
11. പിള്ളൈ ലോകം ജീയർ
12. തിരുമഴിസൈ അണ്ണാവപ്പങ്കാർ
13. അപ്പൻ തിരുവേങ്കഠ രാമാനുജ എംബാർ ജീയർ മറ്റും പല ആചാര്യന്മാർ




ഇതിനു മേൽപോട്ടുള്ള ലേഖനങ്ങളിൽ ഈ ആചാര്യന്മാരുടെ ജീവിതത്തെ ആദ്യന്തം തരണം ചെയ്യാൻ കഴിയുന്ന അത്ര ശ്രമിക്കാം.

അടിയൻ സൌരിരാജൻ രാമാനുജ ദാസൻ

ഉറവിടം - https://guruparamparai.wordpress.com/2012/08/16/introduction/

ഗ്രന്ഥപ്പുര - https://guruparamparaimalayalam.wordpress.com

പ്രമേയം (ലക്ഷ്യം) - http://koyil.org
പ്രമാണം (വേദം) - http://srivaishnavagranthams.wordpress.com
പ്രമാതാവ് (ആചാര്യന്മാർ) - https://guruparamparai.wordpress.com
ശ്രീവൈഷ്ണവ വിദ്യാഭ്യാസം / കുട്ടികൾ - http://pillai.koyil.org

കൊല്ലവർഷം 1192, കുംഭം 28, ഉത്രം





# ഉള്ളടക്കം

# ദിവ്യ ദംപതി

ഇതിന് മുമ്പുള്ള ബ്ലോഗിലെ ഗുരുപരംപരയിൻ ആമുഖവാണ് (https://guruparamparaitamil.wordpress.com/2015/03/14/introduction-2/). മേൽപ്പോട്ടു ഓരൺ വഴി ആചാര്യ പരംപരയിനെ കുറിച്ചു അറിയാം.



ശ്രീരംഗം ചേർത്തി (മീനം ഉത്രം)

ഓരാചാര്യൻ തൻറെ ശിഷ്യനു, പിന്നിട് ആ സിശ്യന്തന്നെ ആചാര്യനായി അവനുടെ ശിഷ്യനു എന്ന് തുടര്ച്ചയായി സത്യ ജ്ഞാനത്തെ ബോധിപ്പിക്കുന്നതാണ് ഓരാൺവഴി. ഇവ്വിടത്ത് സത്യ ജ്ഞാനം എന്ന് കുറിച്ചത്, പുർവാചാര്യരു സഹതാപങ്കൊണ്ട് നമുക്ക് വേണ്ടി മാത്രം അരുളിയതാണ് എന്ന് മുംബെ കണ്ടു.

# പെരിയ പെരുമാൾ

**തിരുനക്ഷത്രം –** ചിങ്ങം, രോഹിണി

**അരുളിയ ശാസ്ത്രങ്ങൽ -** ഭഗവദ് ഗീത, ശ്രീശൈലേസ ദയാപാത്രം തനിയന്

എംബെരുമാൻ തന്റെ അപരിമിതമായ കരുന്യകൊണ്ട്, ഈ ഓരാണ്വഴി ആചാര്യ പരംപരയില്, താൻ തന്നെ പ്രഥമാചാര്യനായി ഏറ്റെടുത്തു പെരിയ പിരാട്ടിക്കു രഹസ്യ ത്രയത്തെ ഉപദേശിത്ത് അരുളുകൈയാണ്.

ശാസ്ത്രം എംബെരുമാനെ നിരങ്കുശ സ്വതന്ത്രൻ, സർവശക്തൻ, സർവജ്ഞൻ, സർവവ്യാപകൻ എന്ന് പലവായി അവന്ടെ കല്യാണ ഗുണങ്ങളെ ഘോഷിക്കിന്നു. നിരങ്കുശ എന്നാൽ എതുകൊണ്ടും തടയാനോ നിരുത്തനോ പറ്റിയില്ലാ എന്നാണ്. തന്റെ ശരണാഗതരെ മോചിപ്പിക്കാൻ കാരണം ഈ സൽഗുണങ്ങളും സ്വാതത്രിയവും തന്നെയാണ്.

“നാരായണ പരം ബ്രഹ്മ തത്വം നാരായണ: പറ” എന്ന് ശാസ്ത്രം അറിയിച്ച ആ പരംപൊരുൾ നാരായണൻ തന്നെ, പെരിയ പെരുമാളായി സ്രിരംഗ വിമാനത്തോടു കൂടി, ബ്രഹ്മാവ് തന്നെ വഴിപാട് ചെയ്യാൻ ഒരു അവശരം നല്കാം വേണ്ടി, സത്യലോകം വന്നു ചേർന്നു. പിന്നീട് ഇക്ഷ്വാകു കുലത്ത് ജനിച്ച രഘുവംശ രാജാക്കന്മാർ വഴിപാട് ചെയ്യാൻ വേണ്ടി അയോധ്യ വന്നു ചേർന്നു. രാവണ വദവും സീതാ രാമ പട്ടാഭിഷേകവും കഴിഞ്ഞു വിഭീഷണൻ ലങ്ക മടങ്ങിവരുമ്പോൾ, രാമൻ തന്റെ തിരുവാരാദന പെരുമാളായ പെരിയ പെരുമാളിനെ വിഭിഷണനു കൊടുത്തു. മടക്കയാത്രയിൽ വിഭീഷണൻ സന്ധ്യാവന്ദനം ചെയ്യാനായി ശ്രീരംഗത്തിൽ നിർത്തി. സ്രിരംഗ വിമാനത്തെയും നിലത്തിൽ വയ്ച്ചു. “വണ്ടിനമുരലും ചോലൈ മയിലിനമാലും ചോലൈ കൊണ്ടൽ മീതണവും ചോലൈ കുയിലിനം കൂവും ചോലൈ” എന്ന് തിരുമാലൈ എന്നും ദിവ്യ പ്രഭന്ദത്തിലെ വർണിച ശ്രീരംഗ സൌന്ദര്യത്തിൽ എംബെരുമാൻ മയങ്ങി. അവിടെത്തന്നെ തെക്കോട്ടു തിരിഞ്ഞു എഴുന്നരുളി.

**പെരിയ പെരുംമാൾ തനിയൻ**

*ശ്രീസ്തനാഭരണം തേജ: സ്രിരംഗേശയം ആശ്രയേ |*
*ചിന്താമണിം ഇവോദ്വാന്തം ഉത്സംഗേ അനന്തഭോഗിന:||*

# പെരിയ പിരാട്ടിയാർ



**തിരുനക്ഷത്രം -** മീനം, ഉത്രം

രഹസ്യ ത്രയത്തിലെ രണ്ടാമത്തെ രഹസ്യമായ ദ്വയ മഹാമന്ത്രത്തെ എംബെരുമാൻ വിഷ്ണു ലോകത്തിൽ പെരിയ പിരാട്ടിയിനു ഉപദേശിച്ചു.

- സംസാര സാഗരത്തിലെ വിന്നു പുറത്തേക്ക് പോകാൻ അറിയാത്തെ തപിക്കും ജീവനെ കാണിക്കും **കാരുണ്യം,**
- തനിക്കു വേണ്ടി ഒരു പ്രയോജനം എന്നില്ലാത്ത എമ്ബെരുമാനുടെ പ്രയോജനത്ത്തിനു മാത്രവേ എന്നിരുക്കുന്ന **പാരതന്ത്രിയം**,
- എംബെരുമാൻ ഒരുവന് മാത്രവേ ബാദ്ധ്യതയുള്ള തന്മയായ **അനന്യാർഹശേഷത്വം,**

പോലെ ആചാര്യ ലക്ഷണമായ മുഖ്യമായ സൽഗുണങ്ങൾ നിറഞ്ഞ പെരിയ പിരാട്ടിയാണ് ഈ ഗുരുപരംപരയുടെ രണ്ടാമത്തെ ആചാര്യരായി പുജിക്കപെടുന്നു. മറ്റേയ ആചാര്യാന്മാർക്ക് മാതൃകയായി വഴികാണിക്കുന്നു.

പെരിയ പിരാട്ടിയാർ സിതയായി അവതരിച്ചപ്പോൾ രാമനെ പിരിഞ്ഞു. അപ്പോൾ മുംബെ പറഞ്ഞ മുന്നു ഗുണങ്ങളെ അവര് വെളിപ്പെടുത്തി അരുലിയതെ പിള്ളൈ ലോകാചാര്യർ ശ്രീവചനഭൂഷണത്തിൽ വ്യക്തമാക്കി:

ആദ്യവായി രാവണൻ സീതയ കവര്ന്നു ചെല്ലുംപോൾ തൻറെ **കാരുണ്യം** കൊണ്ടു അനുവദിക്കിന്നു. ലോകമാതാവായ അവൾ ലങ്ക ചെന്നാൽ മാത്രവേ ദേവപത്നിമാരെ രക്ഷിക്കാൻ കഴിയുമെന്ന കാരണങ്കൊണ്ടാണ്.

പട്ടാഭിഷേകത്തിന് ശേഷം രാജ്യത്ത് ജനശ്രുതി കേട്ട രാമൻ സീതയ വനത്തിലേക്കു അയച്ചു. എംബെരുമാൻറെ ഉത്തരവ് പ്രകാരം കാട്ടിലേക്ക് പോയി, അവനുടെ പ്രയോജനത്ത്തിനു മാത്രവേ താൻ ഉള്ളതെ **(പാരതന്ത്രിയം)** കാണിച്ചു.

ലവ കുശരെ പ്രസവിച്ചു, പിന്നീടു വനവാസം കഴിഞ്ഞു രാമനെ ഒടുവായി പിരിഞ്ഞ്, താൻ എംബെരുമാൻ ഒരുവന് മാത്രവേ ബാദ്ധ്യതയുള്ള തന്മയുള്ളവൽ എന്ന് **(അനന്യാർഹശേഷത്വം)** കാണിച്ചു.

ഇങ്ങനെ ഒരു ആചാര്യാനുടെ മുഖ്യ ഗുണങ്ങളുവായി നമ്മോടൊപ്പം വാഴ്ന്നു കാണിച്ചു.

**പെരിയ പിരാട്ടിയുടെ തനിയൻ**

*നമ: ശ്രീരംഗ നായക്യൈ യത്ഭ്രൂവിഭ്രം അഭേദത: |*
*ഈശേശിതവ്യ വൈഷമ്യ നിംനോന്നതം ഇദം ജഗത് ||*

അടുത്ത ബ്ളോഗ് പോസ്റ്റിലെ സേന മുതലിയാരെ (വിഷ്വക്സേനർ) ദർശിക്കാം.

# സേന മുതലിയാർ (വിഷ്വക്സേനർ)

ഇതിന് മുമ്പുള്ള ബ്ലോഗിലെ പെരിയ പെരുമാൾ മറ്റും പെരിയ പിരാട്ടിയുടെ ചരിത്രത്തെ ആശ്വദിച്ചു. മേൽപ്പോട്ടു ദിവ്യ ദമ്പതി കളുടെ സൈന്യാധിപരായ വിഷ്വക്സേനരെ ദർശിക്കാം. ശ്രീ വിഷ്ണു സഹസ്രനാമത്തിന്റെ "യസ്യദ്വിരദവക്ത്രാദ്യാ:" എന്ന രണ്ടാമത്തെ ശ്ലോകത്തിൽ നമ്മൾ "ബുദ്ധിമുട്ട് / മുടക്കം / തടസ്സം ഇല്ലാത്താക്കുന്ന വിഷ്വക്സെനരെ വന്ദിക്കുന്നു".



സേന മുതലിയാർ (വിഷ്വക്സേനർ)

**തിരുനക്ഷത്രം:** തുലാം, പൂരാടം

**അരുളിയ ശാസ്ത്രം:** വിഷ്വക്സേന സംഹിത

ഇവർ ഒരു നിത്യ സൂരിയാണ്. എംബെരുമാനുടെ ആധീനവായ നിത്യ മറ്റു ലീല വിഭുതികളെ ഇദ്ദേഹം മേല്നോട്ടംവഹിക്കുകൈയാണ്. സേന മുതല്വർ, സൈന്യാധിപർ, വേത്രധരർ, വേത്രഹസ്തർ എന്ന് പല തിരുനാമങ്കളുണ്ടു. ഇവരുടെ ദിവ്യ മഹിഷിയുടെ തിരുനാമം സൂത്രാവതി. എംബെരുമാനുടെ ശേഷ പ്രസാദം ആദ്യം ഇവര്ക്ക് വിനിയോഗം ചെയ്യപ്പെടുന്നത് കാരണം ശേഷാസനർ എന്ന തിരുനാമവും കൂടി.

ഇതാ നമ്മുടെ അനുഭവമാകുന്ന ഈ ഗുരു പരമ്പര ചരിത്രത്തിലെ മൂണാമത്തെ ആചാര്യനായി സേന മുതലിയാർ ആരാധിക്കപ്പെടുന്നു. പെരിയ പിരാട്ടി തന്നെയാണ് ഇവരുടെ ആചാര്യൻ. എല്ലാ ആഴ്വാരും ശിഷ്യരകളാണ്.

എംബെരുമാൻ അരുളിയ പരപദമായ നിത്യ മറ്റും ലീല വിഭുതികളെ ഇദ്ദേഹം തൻ ഭാര്യമാരോട് ആനന്ദമായി അനുഭവിക്കുന്നത് പൂർവാചര്യമുഖേണ അറിയിന്നതാണ്. അത് കൂടാത്തെ, എമ്ബെരുമാൻ രാജകുമാരനെ പോലേയും സേന മുതലിയാർ മുത്ത മത്രിയ പോലെയും പറയപ്പെടുന്നത് കേക്കുന്നു.

എമ്ബെരുമാനും സേന മുതലിയാരും തമ്മിലുള്ള സംബന്ധം സ്തോത്ര രത്നം എന്നും ആളവന്താരുടെ ഗ്രന്ഥത്തിൽ നാല്പത്തിയിരണ്ടാം ശ്ലോകത്തിൽ പറഞ്ഞിട്ടുണ്ട്.

-

*ത്വദീയ ഭുക്ത ഉജ്ഝിത ശേഷ ഭോജിനാ*
*ത്വയാ നിസ്യൃഷ്ട ആത്മ ഭരേണ യദ്യഥാ |*
*പ്രിയേണ സേനാപതിനാ ന്യവേദി തത്*
*തഥാ അനുജാനന്തം ഉദാര വീക്ഷണൈ: ||*

എമ്ബെരുമാനിടത് സേന മുതലിയാറെ കുറിച്ചുള്ള അഭിനന്ദനമാണ് ഈ സ്ലോകം.

**അർത്ഥം -**

അങ്ങെയുടെ ശേഷ പ്രസാദം ആദ്യം കൈക്കൊള്ളുന്നത് വിഷ്വക്സേനർ തന്നെയാണ്. നിത്യ ലീല വിഭൂതി സാമ്രാജ്യങ്ങളെ നിര്വഹിക്കാൻ അങ്ങെയുടെ അനുമതി കിട്ടിയവരും അവർ തന്നെയാണ്. എല്ലാവര്ക്കും പ്രിയനാണ്. അങ്ങെയുടെ ഉദാര കടാക്ഷം മാത്രം കണ്ടു എല്ലാ കാര്യങ്ങളും നല്ലവണ്ണം ചെയ്യാൻ കഴിവുള്ളവരാണ്. അങ്ങെയുടെ തിരുമനസ്സരിഞ്ഞു അത് നല്ലവണ്ണം പൂർത്തിയാക്കാൻ കഴിവുള്ളവരാണ്.

**സേന മുതലിയാരുടെ തനിയന് :**

*സ്രിരംഗചന്ദ്രമസം ഇന്ദിരയാ വിഹർതും*
*വിന്യസ്യ വിസ്വ ചിദചിന്നയനാധികാരം |*
*യോ നിര്വഹത്യ നിശമംഗുലി മുദ്രയൈവ*
*സേനാന്യം അന്യ വിമുഖാസ് തമശി ശ്രിയാമ ||*

നമ്മളും, ആ എമ്ബെരുമാനിടത് പരമാർത്ഥമായ ഭക്തനാകുവാൻ സേന മുതലിയാരെ പ്രാർത്ഥിക്കാം.

അടുത്ത ബ്ളോഗ് പോസ്റ്റിലെ പ്രപന്ന ജന കൂടസ്തർ എന്ന കിര്ത്തിയുള്ള നമ്മാഴ്വാരെ ദർശിക്കാം.

# മുതലാഴ്വാന്മാർ

എപ്പോഴും മൂന്നു മുതലാഴ്വാർകളെയും ഒന്നിച്ചേ കീർത്തിക്കാൻ കാരണമിതാ:

- പൊയ്കയാർ, ഭൂതത്താർ, പേയാർ മൂവരും ക്രമേണ അടുത്തടുത്ത ദിവശങ്ങളില് ജനിച്ചു. ദ്വാപര യുഗം കഴിഞ്ഞു കലി യുഗം തുടങ്ങുന്നതെ മുന്പ് ഉള്ള ഇടപ്പെട്ട കാലത്താ ഇവര് മൂന്നു പേരും പിറന്നത്. യുഗ സന്ധി എന്നു പറയുന്ന ഈക്കാലത്തെ കുറിച്ചു താഴെ ഒരിടത്തില് വിശതീകരിച്ചിട്ടുണ്ടു.
- മൂന്നു പേരും ഒരു മനുഷ്യ അമ്മയുടെ വയിറ്റില് ജനിക്കാത്തെ അയോനിജർകളാണു. എംബെരുമാൻടെ കരുണയാല് പൂക്കളില് ജനിച്ചു.
- പിറന്നത് തൊട്ടേ എംബെരുമാനിടത്തു ഈടുപെട്ടിരുന്നു. എംബെരുമാൻടെ ദിവ്യ അനുഗ്രഹം പരിപൂർണമായി കിട്ടിയ ഇവര്, ജീവിത കാലം പൂരാ ഭഗവദ് അനുഭവത്തില് തിളച്ചിരുന്നു.
- അവർകളുടെ ജിവിതത്തില് ഒരു കാല ഘട്ടത്ത് പരസ്പരം കണ്ടു മുട്ടിയ പിന്നീടു ഒന്നിച്ചേ കഴിഞ്ഞു പല ദിവ്യ ദേശങ്ങളെയും (ക്ഷേത്രങ്ങളെയും) സന്ദർശിച്ചു. ഓടി തിരിയുന്ന യോഗികൾ എന്ന് ഇവര്ക്ക് പേരായി.





பொய்கையாழ்வார் பூதத்தாழ்வார் பேயாழ்வார்

മുതലാഴ്വാന്മാർ

# പൊയ്കൈ ആഴ്വാർ

**ത്രുനക്ഷത്രം** - തുലാം ഓണം

**അവതാര സ്ഥലം** - കാഞ്ചീപുരം

**ആചാര്യൻ** - സേന മുതലിയാർ

**ഗ്രന്ഥങ്ങള്** - മുതൽ തിരുവന്താദി



*പൊയ്കയാഴ്വാർ*

കാഞ്ചീപുരത്തെ അടുത്ത തിരുവെ:കാവിലുള്ള യതോത്കാരി ക്ഷേത്രത്തിനു അടുത്ത കുളത്തില് ജനിച്ചു. കാസാര യോഗി എന്നും സരോ മുനീന്ദ്രർ എന്നും പേർകളുണ്ടു.

**തനിയന് -**

കാഞ്ച്യാം സരസി ഹേമാബ്ജേ ജാതം കാസാരയോഗിനം |
കലയേ യശ്ശ്രിയ:പത്യേ രവിം ദീപമകല്പയത് ||




**അര്ത്ഥം -**

കാഞ്ചിയിലു പൊയ്കയൊന്നിൽ സ്വർണ കമലത്ത്തില് ജനിച്ചു, ശ്രീമന്നാരായണനു വേയ് കതിരോനെ വിളക്കായി കത്തിച്ച പൊയ്ക ആഴ്വാരെ ദ്യാനിക്കുന്നു. (മുതൽ തിരുവന്താദി മുതൽ പാസുരത്തില് സുര്യനെ വിളക്കായി ഉപയോഗിച്ചു നാരായണനെ സേവിച്ചതായി ആഴ്വാർ എഴുതിയതെ കുറിക്കുന്നു).










# ഭൂതത്താഴ്വാർ

**ത്രുനക്ഷത്രം** - തുലാം അവിട്ടം

**അവതാര സ്ഥലം** - തിരുക്കടല്മല്ലൈ

**ആചാര്യൻ** - സേന മുതലിയാർ

**ഗ്രന്ഥങ്ങൾ** - രണ്ടാം തിരുവന്താദി



*ഭൂതത്താഴ്വാർ*

ചെന്നൈയിന് അടുത്ത മഹാബലിപുരത്ത് തിരുക്കടൽമല്ലൈ സ്ഥലസയന പെരുമാൾ ക്ഷേത്രത്തിനു സമീപത്തു കുളത്തില് ജനിച്ചു. ഭൂതാഹ്വയർ എന്നും മല്ലാപുരവരാധീശർ എന്നും പേർകളുണ്ടു.

**തനിയന് -**

മല്ലാപുരവരാധീശം മാധവീകുസുമോദ്ഭവം |
ഭൂതം നമാമി യോ വിഷ്ണോ: ജ്ഞാനദീപമകല്പയത് ||




**അര്ത്ഥം -**

യാരൊർത്തർ പരമപുരുഷനു  ജ്ഞാനച്ചുടർ വിളക്കു കത്തിച്ചോ, കടല്മല്ലൈയുടെ തലവരായി, കുരുക്കുത്തി പൂവില് അവതരിച്ചു അരുളിയവരായ, ആ ഭൂതത്താഴ്വാരെ വണങ്ങുന്നു.

# പേയാഴ്വാർ

**തൃനക്ഷത്രം -** തുലാം ചതയം

**അവതാര സ്ഥലം -** തിരുമയിലൈ

**ആചാര്യൻ -** സേന മുതലിയാർ

**ഗ്രന്ഥങ്ങൾ -** മൂന്നാം തിരുവന്താദി



*പേയാഴ്വാർ*

ചെന്നൈ നഗറിൽ തിരുമയിലൈ (മൈലാപ്പൂര്) കേശവ പെരുമാൾ ക്ഷേത്രത്തുടെ അരുകില് ഒരു കിണറ്റില് ജനിച്ചു. മഹതാഹ്വയർ എന്നും മയിലാപുരാധിപർ എന്നും പേർകളുണ്ടു.

**തനിയന് -**

ദൃഷ്ട്വാ ഹ്രുഷ്ടം തദാ വിഷ്ണും രമയാ മയിലാധിപം ।
കൂപേ രക്തോത്പലേ ജാതം മഹദാഹ്വയമാശ്രയേ ॥

**അര്ത്ഥം -**

മയിലൈ നഗർക്കു തലവരായി, കിണറ്റിലെ രക്താമ്പലില് അവതരിച്ചവരായി, തിരുവോടെ ചേര്ന്ന നാരായണനെ കണ്ടു കളിച്ചവരായ പേയാഴ്വാരെ ആശ്രയിക്കുന്നു.

## മുതലാഴ്വാർകൾ വൈഭവം

വെവ്വേരു സ്ഥലങ്ങളില് ജനിച്ചു മൂന്നു പേരും ഭഗവാനെ സുഖവായി അൻഭവിക്കുകയായിരുന്നു. "ജ്ഞാനി തു ആത്മ ഏവ മേ മതം" എന്ന് ഭഗവദ് ഗീതയിപ്പരഞ്ഞാപ്പോലേ അടിയരെ തൻടെ ജീവനായി കരുതുന്ന എംബെരുമാൻ മൂന്നു പേരെയും ഒന്നിച്ചു കാണാൻ ആവശ്യപ്പെട്ടു. എന്നിട്ട് മൂന്നു പേറെയും തിരുക്കോവലൂർ ക്ഷേത്രത്തില് ഒരു രാത്രി ദൈവാദീനമായി ഒന്ന് ചേർത്തു.




*ശ്രീ പുഷ്പവല്ലി തായാർ സമേത ശ്രീ ദേഹളീശ പെരുമാൾ (ആയനാർ)*

*തിരുക്കോവലൂർ, വിഴുപ്പുരം ജില്ലാ, തമിഴ്നാട്*

നല്ല മഴ പെയ്ത്തപ്പോൾ ഒരു ചെറിയ കുടിലില് ഒർത്തർറ്റെ പിന്നിൽ പറ്റൊർത്തരായി വന്നു ചേർന്നു. ഒന്നിച്ചു മൂന്നു പേര്ക്കും നിറക്കാൻ മാത്രവേ സ്ഥലമുണ്ടായിരുന്നു. ഭഗവദ് അനുഭവത്തിൽ മുങ്ങിയ മൂവരും പരസ്പരം അന്വേഷിച്ചു പരസ്പരം വിവരങ്ങളെയൊക്കേ അറിഞ്ഞു. ഇങ്ങിനെ തങ്ങളുടെ ദിവ്യ അനുഭവങ്ങളെ ഇവര് പങ്കു വയിച്ചു കൊണ്ടിരുന്നപ്പോൾ,

എംബെരുമാൻ തിരുവുടെ കൂട്ടത്തില് ആ കുടിലിക്കേരി. വന്നത് ആരാണൂവെന്നു അരിയേണ്ടേ?

- പൊയ്കൈ ആഴ്വാർ പ്രപഞ്ചത്തെ തകഴിയാക്കി, കടലെ നെയ്യാക്കി, കതിരോനെ ദീപമാക്കി അവിടത്തെ പ്രകാശിപ്പിച്ചു എന്ന് തുടങ്ങി മുതൽ തിരുവന്താദി എന്ന പ്രഭന്ധത്തെ പാടി.
- ഭൂതത്താഴ്വാർ തൻടെ അൻപെ വിളക്കാക്കി, ആർത്ഥിയെ നെയ്യാക്കി, ഹ്രുദയപൂർവ ചിന്തയെ വിളക്കുതിരിയാക്കി, ജ്ഞാനത്തെ ദീപ്തിയാക്കി വെളിച്ചം പ്രദാനഞ്ചെയ്തു എന്ന് തുടങ്ങി രണ്ടാം തിരുവന്താദി എന്ന പ്രഭന്ധത്തെ പാടി.
- പേയാഴ്വാർ ഈ രണ്ടു വിളക്കുകളെ വയിച്ചു പിരാട്ടിയെയും എംബെരുമാനെയും കണ്ട പിന്നെ “തിരുവിനെ കണ്ടേൻ” എംബെരുമാൻടെ “സ്വർണ ത്രുമേനി കണ്ടേൻ” എന്ന് തുടങ്ങി ദിവ്യ ദംപതികളുടെ ചേർത്തിയെ കുറിച്ചു മൂന്നാം തിരുവന്താദി എന്ന പ്രഭന്ധത്തെ പാടി.

ഇങ്ങിനെ തിരുക്കോവലൂര് ക്ഷേത്രത്ത് ആയൻ എംബെരുമാനെയും മറ്റും പല ദിവ്യ ദേശ എംബെരുമാങ്കളെയും ഈ ലീല വിഭൂതിയിലു ഒന്നിച്ചു ചെന്ന് നമസ്കരിച്ചു.

നമ്പിള്ളൈ തൻടെ ഈടു വ്യാഖ്യാനത്തില് തക്ക സന്ദർഭങ്ങളിലൊക്കെ മുതലാഴ്വാർകളുടെ മഹത്വത്തെ വെളിപ്പെടുത്തീട്ടുണ്ടു. അതിലെ ചില ഉദാഹരണമായി:

- **പാലേയ് തമിഴര്** (തിരുവായ്മൊഴി 1-5-11 – ഒന്നാം ശതകം അഞ്ചാം ദശകം പതിനൊന്നാമത്തെ പാസുരം) - ഈ ചൊല്ല് പ്രയോഗിച്ചു, ആദ്യം എംബെരുമാൻടെ മഹത്വത്തെ തമിഴിൽ പാടിയ, മുതലാഴ്വർകളെ നമ്മാഴ്വാർ പുകഴ്ത്തുന്നു എന്ന ആളവന്താരുടെ നിർണ്ണയത്തെ നമ്പിള്ളൈ ചുണ്ടീക്കാണിക്കുന്നു.
- **ഇന്കവി പാടും പരമകവികൾ** (ത്രിരുവായ്മൊഴി 7-9-6 – ഏഴാം ശതകം ഒൻപതാം ദശകം ആരാം പാസുരം) -ഈ ശൈലി “ചെന്തമിഴ് പാടുവാർ” എന്ന മൂന്നു മുതലാഴ്വാരെ കുറിക്കുന്നു എന്ന് ഈ പാസുര വ്യാഖ്യാനത്തില് നമ്പിള്ളൈ പറയുന്നു. മുതലാഴ്വാർക്കു ഉണ്ടായിരുന്ന തമിഴരിവെയും നമ്പിള്ളൈ വ്യാഖ്യാനിച്ചു. പൊയ്കയാരും പേയാരും, എംബെരുമാനെ സ്തുതികേണുമെന്നു ആവശ്യപ്പെട്ട അപ്പത്തന്നെ, ഭൂതത്താർ ആശു കവി പുനയുവായിരുന്നു. എങ്ങനേ? മദമ്പൊട്ടി തോന്നിയ വശം അലഞ്ഞു കൊണ്ടിരുന്ന ഒരു വേഴം തൻടെ പിടിയാനെയെക്കണ്ടു, അതിനെ കടന്നു മേൽപ്പോട്ടു ചെല്ലാൻ കഴിയാത്തെ, അതിനു മധുര ഭക്ഷണം കൊടുത്തു ത്രുപ്തിയാക്കാനായി, മുളത്തളിരെ പിടുങ്ങി തേനില്

മുക്കി, അപ്പിടിയുടെ വായിൽ പിഴിഞ്ഞാപ്പോലെ. ഇതേ ഭൂതത്താഴ്വാർ തന്നെ രണ്ടാം തിരുവന്താദിയില് "പെരുകുമദവേഴം" എന്ന് തുടങ്ങുന്ന എഴുപത്താഞ്ചാം പാസുരത്തില് പരഞ്ഞീട്ടുണ്ടു.

- **പലരടിയാർ മുൻബരുളിയ** (തിരുവായ്മൊഴി 7-10-5 – ഏഴാം ശതകം പത്താം ദശകം അഞ്ചാം പാസുരം) - ശ്രീ വേദ വ്യാസ ഭഗവാൻ, ശ്രീ പരാശര ഭഗവാൻ, ഇന്കവി പാടുന്ന പരമ കവികളെന്നു അറിയപ്പെടുന്ന മുതലാഴ്വാർ ഏവരും ഉണ്ടായിട്ടും എന്നെ വിശേഷമായി കടാക്ഷിച്ചോ!" എന്ന് നമ്മാഴ്വാർ പറയുന്നതായി നമ്പിള്ളൈ സുന്ദരമായി വ്യാഖ്യാനിക്കുന്നു.
- **ചെഞ്ചൊർകവികാൾ** – (തിരുവായ്മൊഴി 10-7-1 – പത്താം ശതകം ഏഴാം ദശകം മുതൽ പാസുരം) - പൂച്ച, താൻ ഇരിക്കുന്ന ഇരുപ്പിൽ ചിരന്നിരുന്നാലു എലി പുരത്തേക്കിരങ്ങുവില്ലാ എന്നാപ്പോലെ കവി പാടുന്നവര് കവികളാണ്. ചൊല്ലുകളെ മിടഞ്ഞു, "എന്നെയെടുക്കു, എന്നെയെടുക്കു" എന്ന് ആവശ്യപ്പെടുന്നതു പോലേ അർത്ഥപുഷ്ടിയോടെ കവി പാടുന്നവര് ചൊർകവികൾ. പ്രയോജനത്തെ ഗണിക്കാത്തെ ഭഗവദ് വിഷയത്തില് കവി പാടുന്നവര് ചെഞ്ചൊര്കവികൾ. "ഇങ്കവിപാടും പരമകവികൾ", ചെന്തമിഴ് പാടുവാർ", "പതിയേ പരവിത്തൊഴും തൊണ്ടർ" എന്നിങ്ങനെ കൊണ്ടാടപ്പെടുന്ന മുതലാഴ്വാരെ പോന്നവരെ തന്നെ ചെഞ്ചൊർകവികാൾ
എന്ന് നമ്മാഴ്വാർ വിളിക്കുന്നതായി നമ്പിള്ളൈ വ്യാഖ്യാനിക്കുന്നു.

മുതലാഴ്വാർകൾ എന്ന പേർ ഉണ്ടാകാൻ കാരണം എന്താണുവെന്നു മാമുനികൾ ഉപദേശരത്നമാലൈയുടെ ഏഴാമത്തെ പാസുരത്തിൽ പറയുന്നു:

**പാസുരം -**

മറ്റുള്ള ആഴ്വാർകളുക്കു മുന്നേ വന്തുദിത്തു
നറ്റമിഴാൽ നൂൽചെയ്തു നാട്ടൈ ഉയ്ത്ത - പെറ്റിമൈയോർ
എന്റു മുതലാഴ്വാർകൾ എന്നും പെയരിവര്ക്ക്
നിന്റതു ഉലകത്തേ നികഴ്ന്തു.

**അർത്ഥം -**

മറ്റേ ഏഴു ആഴ്വാർകളുക്കു മുന്പിൽ ഭുമിയില് വന്നവതരിച്ചു, നല്ല തമിഴ് ഭാഷകൊണ്ടു മുതൽ, രണ്ടാം മറ്റും മൂണാം തിരുവന്താദികളായ ദിവ്യ പ്രഭന്ധങ്ങളെ അരുളിച്ചെയ്തു, നാട്ടുകാരെ ഉജ്ജീവിച്ച മഹത്ത്വമുള്ളവറെന്നു, മുതലാഴ്വാർകൾ എന്നും ത്രുനാമം ഇവര്ക്ക് ലോകത്തില് വഴങ്ങപ്പെട്ടു നിലനിൽക്കുകയായി.

പിള്ളൈ ലോകം ജീയർ വ്യാഖ്യാനത്തിലെ ഭംഗിയായ നുണുക്കങ്ങളെ തെളിയിച്ചു:

- പ്രദാനരായ ഇവര്കൾ മൂന്നു പേരും പ്രണവം പോലേ ആദ്യവായി.
- ദ്വാപരാന്തത്തിനും കലിയുഗാദിയിനും നടുവിലുണ്ടായ സന്ധിയിലാണു ഇവര് അവതരിച്ചു. തിരുമഴിസൈ ആഴ്വാരും ഇവരൊക്കെ തോൾതീണ്ടിയ കാലത്തിലാണ് അവതരിച്ചരുളിയതു. മറ്റ് ഉണ്ടായവര് കലിയുഗാദിയിലു തുടങ്ങി ക്രമേണ അവതരിച്ചു.

തുലാ മാസത്തുടെ മഹത്വത്തെയും ഉപദേശരത്നമാലയില് മാമുനികൾ പരക്കാപ്പാടീട്ടുണ്ടു:

ഐപ്പചിയിൽ ഓണം അവിട്ടം ചതയമിവൈ
ഒപ്പിലവാ നാൾകൾ ഉലകത്തീർ - എപ്പുവിയും
പേചുപുകഴ്പ് പൊയ്കയാർ പൂതത്താർ പേയാഴ്വാർ
തേചുടനേ തോൻരു ചിരപ്പാൽ

**അർത്ഥം-**

ലോകത്തിലുള്ളോരേ! ഏതു ലോകത്തും ചൊല്ലുന്ന വൈഭവമുള്ള, പൊയ്കയാഴ്വാരും ഭൂതത്താഴ്വാരും പേയാഴ്വാരും, തേജസ്സോടുകൂടി ഈ ലോകത്തില് തോന്നിയ അവതാരങ്ങലാല്, തുലാമാസത്തെ ഓണവും അവിട്ടവും ചതയവും അയ ഈ നക്ഷത്രങ്ങൾ സമാനമില്ലാത്ത ത്രുനക്ഷത്രങ്ങളാണ്.

മുതലാഴ്വാർകൾ എംബെരുമാൻടെ പരത്വത്തില് താൽപ്പര്യം ഉള്ളവരാണ് എന്ന് തിരുനെടുന്താണ്ടക അവതാരികയില് പെരിയവാച്ചാൻ പിള്ളൈ അനുരൂപമാക്കി. അത് കൊണ്ടാ സദാ ത്രുവിക്രമാവതാരത്തെ സ്തുതിക്കുന്നു. കൂടാത്തെ മറ്റേ അർചാവതാര എംബെരുമാൻകളെയും പാടീട്ടില്ലേ? അത് സ്വാഭാവികമായി എല്ലാ ആഴ്വാമ്മാർക്കുമുള്ള അർചാവതാര അഭിരുചിയാണ്. ആഴ്വാർകളുടെ അർചാവതാര അനുഭവത്തെ ഇവിടെ സംഭാഷിച്ചീട്ടുണ്ടു.

**യുഗ സന്ധി -**

യതീന്ദ്ര മത ദീപിക നമ്മുടെ സമ്പ്രദായത്തുടെ ശാസ്ത്രീയ സിദ്ധാന്തങ്ങളെ വരപ്പെടുത്തുന്ന പ്രമാണ ഗ്രന്ഥവാണ്. കാല തത്വത്തെയും വിവിദ യുഗങ്ങളെയും അവയുടെ സന്ധി കാലങ്ങളെയും ഈ ഗ്രന്ഥം വിവരിക്കുന്നു.

- സ്വര്ഗ്ഗത്ത് ദേവർകളുടെ ഒരു ദിവശം = മനുഷ്യർക്ക് ഒരു കൊല്ലം

- ഒരു ചതുര്യുഗം = നാലു യുഗങ്ങൾ ചേർന്നത് = ദേവർകളുടെ പന്തീരായിരം വർഷങ്ങൾ
- കൃത യുഗം = നാലായിരം ദേവ വർഷങ്ങൾ
- ത്രേതാ യുഗം = മൂന്നായിരം ദേവ വര്ഷങ്ങൾ
- ദ്വാപര യുഗം = രണ്ടായിരം ദേവ വർഷങ്ങൾ
- കലി യുഗം = ആയിരം ദേവ വർഷങ്ങൾ
- ബ്രഹ്മാവുടെ ഒരു പകല് = ആയിരം ചതുര്യുഗങ്ങളാണ്. രാത്രിയും അത് പോലേ ആയിരം ചതുര്യുഗങ്ങൾക്കു സമവാണു. പക്ഷേ രാത്രിയില് ശ്രുഷ്ഠിയില്ലാ. ഇങ്ങിനെയുള്ള ഒരു പകലും രാത്രിയും ചേർന്നതാ ബ്രഹ്മാവുടെ ഒരു ദിവശം. ബ്രഹ്മാവുടെ ഒരു വര്ഷത്തിനു മുന്നൂറ്റി അറുപതു ദിവശങ്ങളാണ്. ബ്രഹ്മാ ഇങ്ങിനെയായ ആയിരം വര്ഷങ്ങൾ ജീവിച്ചിരിക്കുന്നു.
- യുഗങ്ങളുക്കിടയിലുള്ള സന്ധി ണീണ്ടതാ:
- കൃത ത്രേതാ യുഗങ്ങളുടെ മദ്യയില് - എന്നൂരു ദേവ വര്ഷങ്ങൾ
- ത്രേതാ ദ്വാപര യുഗങ്ങൾക്കിടയിലു - അരുനൂരു ദേവ വര്ഷങ്ങൾ
- ദ്വാപര കലിയുഗങ്ങൾക്കിടയിലു - നാനൂരു ദേവ വര്ഷങ്ങൾ
- കലിയുഗത്തിനും അടുത്ത് വരുന്ന കൃത യുഗത്തിനും മദ്യയില് - ഇരുനൂരു ദേവ വര്ഷങ്ങൾ
- മാത്രമല്ലാ. ബ്രഹ്മാവുടെ ഒരു പകലില് പതിനാലു മനുക്കളും പതിനാലു ഇന്ദ്രങ്ങളും പതിനാലു ശപ്തഋഷികളുമാണ്. ജീവാത്മരുടെ കര്മഫലം അനുശരിച്ചു അവരിൽ നിന്നും ഈ മനുക്കളെയും ഇന്ദ്രങ്ങളെയും ശപ്തരുഷികളെയും തിരഞ്ഞെടുക്കുന്നു.

# തിരുമഴിസൈ ആഴ്വാർ



**ത്രുനക്ഷത്രം** - മകരം മകം

**അവതാര സ്ഥലം** - തിരുമഴിസൈ

**ആചാര്യൻ** - സേന മുതലിയാർ, പേയാഴ്വാർ

**ശിഷ്യമ്മാർ** - കണിക്കണ്ണൻ, ധ്രുഢവ്രതൻ

**ഗ്രന്ഥങ്ങൾ** - നാന്മുകൻ തിരുവന്താദി, തിരുച്ച്ചന്തവിരുത്തം

**പരമപദിച്ച സ്ഥലം** - തിരുക്കുടന്തൈ (കുംഭകോണം)

ശ്ശാസ്ത്ര ശാരത്തെ പൂർണ്ണമായും വ്യക്തമായും അരിഞ്ഞവരാണു എന്ന് മാമുനികൾ ഈ ആഴ്വാരെ കീർത്തിക്കുന്നു. അതായതു, വണങ്ങാൻ

അർഹമായവർ ശ്രീമൻ നാരായണൻ തന്നെ. അന്യ ദേവതകളുവായി ഒട്ടും സംഭന്ധം പാടില്ലാ, എന്നാണ്. മാമുനികൾ "തുയ്യമതി" എന്ന ചൊല്ല് പ്രയോഗിക്കുന്നു. പരിശുദ്ധമായ ജ്ഞാനം എന്നാ പൊരുൾ. മതിക്കു തൂയ്മയായതു നാരായണനല്ലാത്ത മറ്റേ ദേവതകളിടത്തു പരത്വ ഭുദ്ധിയായ മാലിന്യമില്ലായ്മ. വേരു ദേവതകൾക്കു മേന്മയുണ്ടോ എന്ന സംശയം എന്ന മാലിന്യത്തെ മനസ്സില്നിന്നും കഴുകുക. അന്യ ദേവതകളുവായി എങ്ങിനെ ശ്രീവൈഷ്ണവർ പെരിമാരണുവെന്നു ഈ ആഴ്വാർ തൻടെ പല പാസുരങ്ങളിലും പാടീട്ടുണ്ടു. ഉദാഹരണത്തിനു രണ്ടു:

- "തിരുവില്ലാത് തേവരൈ തേരേന്മിൻ തേവു" എന്നു അവശാനിക്കുന്ന നാന്മുകൻ തിരുവന്താദി എന്ന ദിവ്യ പ്രഭന്ധത്തില് അംബത്തിമൂന്നാം പാസുരം - വേദത്തിൽ പറഞ്ഞത് പോലേ പിരാട്ടിയുടെ സംഭന്ധമുള്ളവർക്കല്ലേ ദേവത്വമുണ്ടാകും. ലക്ഷ്മീപതി അല്ലാത്തവരെ ദേവനായ്പ്പണിയുന്നതു ശരിയാണോ?
- ശ്രീ മഹാലക്ഷ്മിക്ക് ഉരവില്ലാത്ത ഒര്ത്തരും വണങ്ങാൻ അര്ഹനായ ദേവനല്ലാ.
- "തിരുവടി തൻ നാമം മരന്തും പുരന്തൊഴാ മാന്തർ" എന്ന ഉപവാഖ്യമുള്ള നാന്മുകൻ തിരുവന്താദി എന്ന ദിവ്യ പ്രഭന്ധത്തില് അരുപത്തിയെട്ടാം പാസുരം - എംബെരുമാനിനു അടിമയാവാം. അല്ലാത്തെയും ആവാം. അന്യ ദേവതകളിടത്തു പറ്റില്ലായ്മയേ മുഖ്യം.

പെരിയവാച്ചാൻ പിള്ളൈ നമ്പിള്ളൈ രണ്ടു പേരും, നാന്മുകൻ തിരുവന്താദി എന്ന പ്രഭന്ധത്തുടെ അവതാരികയില്, എംബെരുമാൻടെ പരത്വത്തെയും അന്യ ദേവതകളുടെ പരിമിതാവസ്ഥയെയും തിരുമഴിസൈ ആഴ്വാർ എവര്ക്കും സംശയമില്ലാത്തെ തെലിയിച്ചതെ, നല്ല വണ്ണം വ്യാഖ്യാനിക്കുന്നു:

**പെരിയവാച്ചാൻ പിള്ളയുടെ വ്യാഖ്യാനം -**

അറിയാനും അനുഭവിക്കാനും അർഹൻ എംബെരുമാൻ മാത്രവേയെന്നു മുതലാഴ്വാർകൾ സ്ഥാപിച്ചു. ഈ വളര്ച്ചയ്ക്ക് വിരോധികളെ കളയെടുപ്പതു തിരുമാഴിസൈ ആഴ്വാരാണു. അന്യ ദേവതകളെ ഈശ്വരനായി കരുതുന്ന സംസാരികൾക്കു, ആ ദേവതകളും ജിവത്മരെപ്പോലെ ക്ഷേത്രജ്ഞര്കലാണ് എന്നും കട്ടുപ്പെടുത്തപ്പെട്ടവരാണൂ എന്നും, തിരുമഴിസൈ ആഴ്വാർ വിവരിച്ചു. പ്രപഞ്ചത്തിനു വാസ്തവമായ ഒരേ അധികാരി ശ്രീമൻ നാരായണൻ തന്നെയാണ് എന്ന് ഈ ആഴ്വാർ തെളിയിച്ചു.

നമ്പിള്ളയുടെ **വ്യാഖ്യാനം -**

ലൌകികം, ശാസ്ത്രം, ഭക്തി എന്ന കാഴ്ച്ചപ്പാതുകൾ കൂടാത്തെ എംബെരുമാൻടെ നിർഹേതുക കൃപയും കാരണം മുതലാഴ്വാർകൾ സർവേശ്വരനെ മനസ്സിലാക്കി. അത് പോലത്തന്നെ തിരുമഴിസൈ ആഴ്വാരും എംബെരുമാനെ കണ്ടു കളിച്ചു. പക്ഷേ, ലോകത്തു മിക്കാരും ശ്രീമൻ നാരായണൻ മാത്രവേ ഒരേ അധികാരി, മറ്റെല്ലാരും അവൻടെ അധികാരത്തിൻ കീഴ്പ്പെട്ടവരാണു എന്ന് മനസ്സിലാക്കാത്തതു കണ്ടു, ദു:ഖിച്ചു, അവരിടത്തു ദയയോടെ വേദത്തുടെ മെയ്പ്പൊരുളെ വെളിപ്പെടുത്തി. "സൃഷ്ടാവായ സ്വയം ബ്രഹ്മാവ് തന്നെ ഒരു ജീവാത്മാവാണു എന്നും, സൃഷ്ടിയുടെ ഭാഗമായി സ്വയം ശ്രീമൻ നാരായണൻ നിയമിച്ചവരാണു എന്നും, ചേതനർ മറ്റും അചേതനർക്കുള്ളിലു അന്തര്യാമിയായി ശ്രീമൻ നാരായണൻ വസിക്കുന്നു എന്ന് വേദം വ്യക്തമാക്കുന്നതാല് ശ്രീമൻ നാരായണൻ മാത്രവേ പുരുഷോത്തമൻ. ഈ പ്രമാണത്തില് താല്പ്പര്യം ഒട്ടും നഷ്ടപ്പെടാത്തെ പറ്റി നില്ല്കുക" എന്ന് തിരുമഴിസൈപ്പിരാൻ അരുളി.

ഇങ്ങനേ മാമുനികളും, പെരിയവാച്ചാൻ പിള്ളയും, നമ്പിള്ളയും തിരുമഴിസൈ ആഴ്വാരുടെ അപൂർവ്വമായ മഹത്വത്തെ തങ്ങളുടെ ഗ്രന്ഥങ്ങളിൽ വിശതീകരിച്ചു.

**തിരുച്ചന്ത വിരുത്തം തനിയൻ** - തിരുച്ചന്ത വിരുത്തം എന്ന തിരുമഴിസൈ ആഴ്വാരുടെ ഗ്രന്ഥത്തുടെ രണ്ടാമത്തെ തനിയൻ -

ഉലകുമ്മഴിസൈയും ഉള്ളുണർന്തു, തമ്മിൽ
പുലവർപുകഴ്ക്കോലാൽതൂക്ക,- ഉലകുതന്നൈ
വൈത്തെടുത്തപക്കത്തും,മാനീർമഴിസൈയേ
വൈത്തെടുത്തപക്കംവലിത്.

**അർത്ഥം-**

പണ്ടൊരിക്കൽ,മുനിശ്രേഷ്ടരു ഏകാന്തമായ നല്ലൊരു സ്ഥലത്ത് തപസ്സു ചെയ്യാനായി, പ്രപഞ്ചം മുഴുവതെയും തിരുമഴിസൈ ആഴ്വാരുടെ അവതാര സ്ഥലവായ തിരുമഴിസൈയുവായി ഒത്തു നോക്കിയപ്പോൾ തിരുമഴിസൈക്ക് മഹതത്വം കുടുതലെന്ന് തീരുമാനിച്ചു അവിടെ തപസ്സു ചെയ്യാൻ തുടങ്ങി.

ആഴ്വാർ മറ്റും ആചാര്യർകളുടെ അവതാര സ്ഥലങ്ങൾക്കു അത്തരം മഹത്ത്വമാണു. ദിവ്യദേശങ്ങളേക്കാള് കൂടുതൽ കീർത്തിക്കാൻ അർഹതയുള്ളവകളാണു. കാരണം? എംബെരുമാൻ ആരാണുവെന്നു കാണിച്ച

ആഴ്വാർ മറ്റും ആചാര്യാർകളില്ലാത്തെ നമുക്ക് എംബെരുമാൻടെ അദ്ഭുത അനുഭവങ്ങൾ കിട്ടിക്കാണുവില്ലാ.

ഈ വിഷയമോർത്തു തിരുമഴിസൈ ആഴ്വാരുടെ ചരിത്രം കാണാൻ വരുക.

ആഴ്വാർ ശ്രീക്രുഷ്ണനെപ്പോലേയാണു. ശ്രീകൃഷ്ണൻ ദേവകീ വസുദേവർടെ കുഞ്ഞായി ജനിച്ചു പിന്നീടു യശോദ നന്ദഗോപരിടത്തു വളർന്നു. അങ്ങനെ ആഴ്വാർ കനകാങ്ങി ഭാർഗവ മഹർഷിയുടെ കുഞ്ഞായി ജനിച്ചു പങ്കയച്ചെല്വി തിരുവാളനിടത്തു വളർന്നു. ശ്രീ ഭക്തിശാരർ, മഹീസാപുരാധീശർ, ഭർഗവാത്മജർ, തിരുമഴിസൈയാർ എന്ന പേർകൾ കൂടാത്തെ അതിമുഖ്യമായി തിരുമഴിസൈപ്പിരാൻ എന്ന പേരും ആഴ്വാർക്കു ഉണ്ട്. പിരാൻ എന്നാല് മഹാ ഉപഹാരഞ്ചെയ്തവർ എന്നാണു. നാരായണ പരത്വത്തെ നിരൂപിച്ചതു ആഴ്വാർടെ മഹത്തായ ഉപഹാരവാണു.

ഒരിക്കൽ അത്രി, ഭ്രുഗ്, വശിഷ്ടർ, ഭാര്ഗവർ, ആങ്ങീരസർ മുതലായ ഋഷികൾ ബ്രഹ്മാവിടത്തു ചെന്ന് "ഭൂലോകത്തു ഏറ്റുവും മഹത്ത്വമുള്ള ദിവ്യസ്ഥലത്തെ തിരഞ്ഞെടുത്തു പറഞ്ഞാല് അവിടെ ഞങ്ങളൊക്കെ താമസിക്കും" എന്ന് അപേക്ഷിച്ചു. ദേവ ശിൽപ്പി വിശ്വകർമാവുടെ സഹായത്തോടെ തിരുമാഴിസൈ സ്ഥലത്തെ ത്രാസ്സിൻടെ ഒരു വശത്തും, പ്രപഞ്ചത്തുടെ മറ്റേ പകുതികളെ മറു വശത്തും വയിച്ചു പൊക്കി, തിരുമഴിസൈ സ്ഥലം മഹത്തായതെന്നു കാണിച്ചു. തിരുമഴിസൈയിന് മഹീസാരക്ഷേത്രം എന്നും പേരുണ്ട്. (ഈ ഈതിഹ്യത്തെ നമ്മുടെ പൂരുവർ തിരുച്ചന്ത വിരുത്തത്തുടെ രണ്ടാം തനിയനാക്കി. (കുറച്ചു മുൻപ് ആ തനിയനെയും അതിൻടെ അർത്ഥവും നമ്മളു ആശ്വദിച്ചു). എന്നിട്ട് മഹർഷികൾ അവിടെ കുറച്ചു കാലം അവിടെ താമസിച്ചു.

തിരുമാഴിസൈയില്, ശ്രീമൻ നാരായണനെ കുറിച്ചു ദീർഘസത്ത്രമെന്ന യാഗത്തെ ഭാര്ഗവ മഹർഷി വളർത്തപ്പോൽ, അവർടെ ഭാര്യ ഗർഭവതിയായി. പന്ത്രണ്ടു മാസങ്കഴിഞ്ഞു ഒരു പിണ്ടവായി തിരുമഴിസൈ ആഴ്വാരെ പ്രസവിച്ചു. അതുവരെ രൂപന്ദരിക്കാത്തെ ആ ശിശുവെ പോഷിക്കാൻ തയ്യാരില്ലാത്തെ മഹർഷി ദമ്പതികൾ, പിണ്ടത്തെ മുളക്കൂട്ടത്തിനിടയില് കളഞ്ഞു. ശ്രീദേവി നാച്ചിയാർടെ ദൈവേച്ഛയാല്, ഭൂദേവി നാച്ചിയാർ, ആ പിണ്ടത്തെ എടുത്തു പോഷിച്ചു. എന്നിട്ടൊരു സുന്ദരക്കുട്ടനായി. ഉടന്തന്നെ വിസപ്പില് കരയാൻ തുടങ്ങി. തിരുമഴിസൈ ക്ഷേത്രത്തു ജഗന്നാഥൻ എംബെരുമാൻ ആഴ്വാർടെ മുന്പില് പ്രത്യക്ഷവായി. തിരുക്കുടന്തൈ ക്ഷേത്രത്തു ആരാവമുദൻടെ രൂപത്തിലാ പ്രത്യക്ഷവായി. പരിപൂർണ്ണ ജ്ഞാനവും അനുഗ്രഹിച്ചു.

എംബെരുമാൻ അപ്രത്യക്ഷമായ ഉടന്തന്നെ വിശ്ലേഷംകൊണ്ടു പിന്നും കരയാൻ തുടങ്ങി!

തിരുമഴിസൈ ആഴ്വാർ സുദർശന ചക്രത്തുടെ അംശമായി അവതരിച്ചു. ആഴ്വാർകളുടെ മഹത്വങ്കണ്ടു, അവര് ജീവന്മുക്തരായ നിത്യസൂരികളാണു എന്ന് ചില ആചാര്യന്മാര് പരഞ്ഞിട്ടുണ്ട്. പക്ഷേ നമ്മുടെ പൂർവാചാര്യന്മാര്, നമ്മുടെ ആഴ്വാന്മാര് ഓർക്കാപ്പുരത്തിൽനിന്ന് തന്നെ, സംസാരത്തില് ഉഴന്നീട്ട പിന്നീടാണ്, പെട്ടെന്നു ആഴ്വാരകളായി ജനിക്കാൻ എംബെരുമാൻടെ അനുഗ്രഹം കിട്ടിയവരാണു, എന്ന് വ്യക്തമായി സ്ഥാപിച്ചിട്ടുണ്ടു.

ആ വഴിയേ പോയ തിരുവാളൻ എന്ന പിരമ്പരുപ്പാൻ, ഈ കരച്ചിലു കേട്ടു, കുഞ്ഞിനെക്കണ്ടു, സന്തോഷവായി ഭാര്യയ പങ്കയച്ചെലിയിടത്തു കൊണ്ടു പോയി. ആ ദമ്പതികൾക്കു കുഞ്ഞില്ലാത്തതാല്, പങ്കയച്ച്ചെലിയും സന്തോഷവായി ശീകരിച്ചു കുഞ്ഞിനെ വളര്ത്താൻ തുടങ്ങി. ഒരു അമ്മയുടെ സ്വാഭാവികമായ വാത്സല്യത്തോടെ മുലപ്പാല് വിളംബാൻ ശ്രമിച്ചു. പക്ഷേ, ഭഗവദ് കല്യാണഗുണ അനുഭവത്തില് മുങ്ങിയ ആഴ്വാർക്കു, ഉണ്ണാൻ ഒട്ടും താൽപ്പര്യമില്ലാ. മാത്രമില്ലാ, മിണ്ടുവില്ലാ, കരയുവില്ലാ എന്നിവയുങ്കൂടി. പക്ഷേ ഭഗവദ് കൃപയാല് നന്നായി വളർന്നു വലിതാവുകയായി.

ഈ അതിശയ വൃത്താന്തം കേട്ട, താഴ്ന്ന ജാതിയില് ജനിച്ച, പ്രായമായവൊരു ദമ്പതികൾ, കായ്ച്ചിന പാലുങ്കൊണ്ടു കുട്ടനായ ആഴ്വാരെ ദർശിക്കാൻ ചെന്ന്, ആ പാല് കുടിക്കണുവെന്നു അപേക്ഷിച്ചു. അവരുടെ ഭക്തിയാല് തൃപ്തിയായ ആഴ്വാർ, ആ പാലെ പകുതി കുടിച്ചു, മികുതിയെ അവര്ക്ക് തന്നെ കുടിക്കാൻ തിരുച്ച് കൊടുത്തു. അവര്ക്കൊരു സത്പുത്രൻ പിരക്കുവെന്നും ആശീർവദിച്ചു. ആ പാല് കുടിച്ച രണ്ടു പേര്ക്കും യൌവനം തിരികെക്കിട്ടി, ആ പെണ്ണ് ഗർഭവതിയായി. പത്തു മാസങ്കഴിഞ്ഞു ശ്രീക്രുഷ്ണൻടെ പ്രിയങ്കരനായ ശ്രീ വിദുരര് പോലെയൊരു മകനെ പ്രസവിച്ചു. കണിക്കണ്ണൻ എന്ന് പേരിട്ടു എംബെരുമാനെക്കുറിച്ചു എല്ലാവും ബോധിച്ചു.

ഭാർഗവ കുമാരരും, എംബെരുമാൻടെ പരിപൂർണ്ണ അനുഗ്രഹമുള്ളവരുമായ തിരുമഴിസൈ ആഴ്വാർ, ഏഴു വയസ്സായതും അഷ്ടാങ്ങ യോഗിയാകാൻ തീരുമാനിച്ചു. അതിനുള്ള തയ്യാറെടുപ്പായി പരബ്രഹ്മത്തെ ശരിയായി മനസ്സില്ലാക്കാനൊരു തക്കതായ മന്ത്രത്തെ പല മതങ്ങളിലും തേടി. സാഖ്യം, ഉലൂക്യം, അക്ഷപാധത്, ക്ഷപണ, കപില, പതഞ്ജലി മുതലായ ബാഹ്യ മതങ്ങളിലും, സലപ, മായാവാദ, ന്യായ, വൽശേഷിക, ഭാട്ട, പ്രഭാകര മുതലായ കുദ്രുഷ്ടി മതങ്ങളിലും തേടി. ഈ തേടല് മൂലം ബാഹ്യ മറ്റും കുദ്രുഷ്ടി മതങ്ങൾ

പരമ്പൊരുളെ അറിയാൻ സഹായിക്കുവില്ലാ എന്ന് നമ്മളേവർക്കും നിദർശനവായി സ്ഥാപിച്ചു. ഒടിവില് സനാതന ധർമവായ ശ്രീവൈഷ്ണവ സിദ്ധാന്തം മാത്രവേ പരമ്പൊരുളെ കാണിക്കവല്ലതെന്നു ഉണര്ന്നു അതിലുരച്ചു നില്ക്കുകയായി. ഇങ്ങിനെ എഴുനൂരു വര്ഷങ്ങൾ കഴിഞ്ഞു.

അപ്പോഴ്, സർവേശ്വരൻ കളങ്കമില്ലാത്ത ദിവ്യ ജ്ഞാനമരുളി,

- തൻടെ ദിവ്യ സ്വരൂപവും,
- തൻടെ അതി ശുഭമായ ഗുണങ്ങളെയും,
- ഇവ രണ്ടെയും കാഴ്ച്ച വിരിക്കുന്ന തൻടെ വിവിദ രൂപങ്ങളെയും,
- തൻടെ അനുകൂലർകൾ അലങ്കാരവായി കരുതുന്ന ദിവ്യ ആയുധങ്ങളെയും,
- ശ്രീദേവി, ഭൂദേവി, നീലാദേവി മുതലായ തൻടെ മഹിഷിമാരെയും,
- സദാ തൻടെ സ്വരൂപ, ഗുണ, ഗണ, അലങ്കാര ആയുധ സഹിതം തന്നെ അനുഭവിക്കുന്ന നിത്യസൂരിമാരെയും,
- തൻടെ നിരന്തരവും സൌന്ദര്യവുമായ പാർപ്പിടവായ പരമപദവും,
- പ്രകൃതി, പുരുഷ, കാല തത്വങ്ങൾ കൊണ്ടതും, എംബെരുമാൻ സ്വയന്തന്നെയും, മറ്റു ദേവതകൾ മൂലവും സൃഷ്ടി,സ്ഥിതി, സംഹാരങ്ങളെ നടത്തുന്ന സംസാരത്തെയും

ആഴ്വാർക്കു വ്യക്തമായി കാണിച്ചു. ഇത്തരം മഹനീയനായ എംബെരുമാൻ തൻടെ തല മകനായ ബ്രഹ്മാവിനെ തൻടെ നാഭിയിൽ നിന്നും സ്രുഷ്ടിച്ചതെ കാണിച്ചു. “യോ ബ്രഹ്മാണം വിദധാതി പുരവം”, അർത്ഥാത് മുന്പ് ബ്രഹ്മാവിന് സൃഷ്ടിച്ചത് പരബ്രഹ്മമാണ്, എന്നാ ശ്വേതാസ്വതര ഉപനിഷദ്. “ബ്രഹ്മണ: പുത്രായ ജ്യേഷ്ഠായ ശ്രേഷ്ഠായ”, അർത്ഥാത് ബ്രഹ്മാവിൻടെ ജ്യേഷ്ഠ പുത്രനും ശ്യേഷ്ഠനുമായ രുദ്രൻ എന്നാ ചന്ദോക്യ ബ്രാഹ്മണ ഉപനിഷദ്. ഇതത്തന്നെ ആഴ്വാർ തൻടെ നാന്മുകൻ തിരുവന്താദിയില് മുതൽ പാസുരത്തിലു പ്രക്യാപിച്ചു:

“നാന്മുകനൈ നാരായണൻ പടൈത്താൻ, നാന്മുകനും
താൻമുകമായ് ശങ്കരനൈത്താൻ പടൈത്താൻ...”

അർത്ഥം -

ആദ്യം നാരായണൻ ബ്രഹ്മാവെ സൃഷ്ടിച്ചു. പിന്നീടു ബ്രഹ്മാവ് രുദ്രനെ സൃഷ്ടിച്ചു. സംസാരികളുടെ മനസ്സില് നാരായണൻടെ പ്രഭുത്വത്തെ കുറിച്ചു എന്തെങ്ങിലും സംശയം ഉണ്ടെങ്കില് ഈ പാസുരങ്കൊണ്ടു ആഴ്വാർ അതെക്കളഞ്ഞു. താൻ പല മതങ്ങളെ പഠിച്ചു പിന്നീട് എംബെരുമാൻടെ കൃപയാല് എംബെരുമാൻടെ പൊന്നു തൃപ്പാദങ്ങളെ ആശ്രയിച്ചതായി, ആഴ്വാർ സ്വയം പ്രകടിപ്പിച്ചു. ഇതിനു

ശേഷം, ബ്രുന്ദാരണ്യ ക്ഷേത്രമെന്നും അറിയപ്പെടുന്ന ചെന്നൈ തിരുവല്ലിക്കേണി ക്ഷേത്രത്തുള്ള കുളത്തിനരുകേ (കൈരൈണി പുഷ്കരണി) കരയില് ശ്രീയുടെ നാഥനെ സദാ ദ്യാനിയ്ക്കാരായി.

ഒരു ദിവസം ഭാര്യ സഹിതം രുദ്രൻ ആകാശത്തു ചെല്ലുമ്പോൾ, അവരുടെ നിഴൽ തൻടെ മേല് വീഴാതിരുക്കാനായി, ആഴ്വാർ സ്ഥാനം മാരി. ഇതെക്കണ്ട പാരവതി രുദ്രനെയും കൂട്ടിക്കൊണ്ടു ആഴ്വാരിടത്തു ചെന്ന്. എംബെരുമാൻടെ വിശ്വാസിയായ ആഴ്വാർ രണ്ടു പേരെയും തിരസ്കരിക്കുമെന്നു രുദ്രൻ പറഞ്ഞിട്ടും പാരവതി കേട്ടില്ലാ. "ഞങ്ങൾ രണ്ടു പേരും അടുത്തുണ്ടായിട്ടും അശ്രദ്ധനായതെന്താ?" എന്ന് രുദ്രൻ ആഴ്വാരെ ചോദിച്ചു. "നിങ്ങളിടത്ത് ഞാൻ ഒന്നും അവശ്യപ്പെട്ടില്ലാ" എന്ന് ആഴ്വാർ മറുപടി പറഞ്ഞു. "എൻടെ സന്ധിപ്പിന് വീണാക്കാത്തെ എന്ത് ആഗ്രഹം വേണുവെങ്കിലും ചോദിച്ചോള്ളു" എന്നു രുദ്രൻ പറഞ്ഞു. "മോക്ഷം തരാൻ പറ്റുവോ?" എന്ന് ആഴ്വാർ ഹസിച്ചോണ്ടു ചോദിച്ചു. "ആ അധികാരം നാരായണണ്ടെയാണു. എണ്ടെതല്ലാ" എന്ന് രുദ്രൻ ഉത്തരം ബോധിപ്പിച്ചു. "ആരുടെയെങ്കിലും മരണത്തെ വൈഹിക്കാൻ പറ്റുവോ" എന്ന് ആഴ്വാർ ആരായ്ഞു. "അത് അവരവർടെ കർമഫലമാണ്. എനിക്കൊന്നും ചെയ്യാനാവില്ലാ" എന്ന് രുദ്രൻ പറഞ്ഞു. "എന്നാല് സൂചിക്കുഴലിലു നൂലുകോർക്കാവോ?" എന്നു ആഴ്വാർ പരിഹസിച്ചു. കുപിതനായ രുദ്രൻ കാമ ദേവനെ എരിച്ചതെപ്പോലേ ആഴ്വാരെ പൊള്ളിക്കുവെന്നു ഭീഷണിപ്പെടുത്തി. മാത്രമല്ലാ. തൻടെ മുന്നാം കണ്ണായ നെറ്റിക്കണ്ണെ തുറന്നു എരിതീയുണ്ടാക്കി ചുട്ടുകരിച്ചു.

ആഴ്വാരും തൻടെ കാലവിരലിലുള്ള മൂന്നാം കണ്ണെ തുറന്നു രുദ്രനെ പോലെ എരിതീയുണ്ടാക്കി ചുട്ടു പ്രതികരിച്ചു. ചൂട് താങ്ങാനാവാത്തെ രുദ്രൻ നാരായണനെ ആശ്രയിച്ചു. കുട്ടത്തില് സകല ദേവമ്മാരും ഋഷിമാരും കൂടി ആശ്രയിച്ചീ അലങ്കോലത്തെ നിരത്താൻ അപേക്ഷിച്ചു. എംബെരുമാൻ ഉടൻതന്നെ പ്രളയ മഴമേഘങ്ങളെ വിളിച്ചു പെരുമഴ പൊഴിഞ്ഞു എരിതീയെ കെടുത്താൻ ഉത്തരവിട്ടു. സാധിക്കുവോവെന്നു സംശയിച്ച മേഘങ്ങൾക്കു ആ കഴിവുമനുഗ്രഹിച്ചു. ജ്വാല തണുത്തും നിർത്താത്ത പൊഴിഞ്ഞ പെരുമഴ ജലപ്രളയമായി പെരുകീട്ടും ആഴ്വാർ എംബെരുമാൻടെ ദ്യാനത്തിലു നിമഗ്നരായിരുന്നു. ആഴ്വാർടെ നിഷ്ഠയെ കണ്ടു സംഭ്രമിച്ച രുദ്രൻ അവർക്ക് ഭക്തിശാരർ എന്ന നാമകൊടുത്തു ബഹുമാനിച്ചു. പാർവതിയിടത്തു "അംഭരീഷനെ അവഗണിച്ചതിനു ദുർവാസർക്കു തന്നെ ശിക്ഷകിട്ടിയല്ലേ! ഭാഗവതർകളെ തോല്പ്പിക്കാൻ കഴിയുവില്ലാ" എന്ന് പറഞ്ഞപടി തൻടെ യാത്രയെ തുടര്ന്നു.

ആഴ്വാർ വീണ്ടും തപസ്സു ചെയ്യുവാരായി. തൻടെ കടുവ മോളില് ആകാശത്തു സഞ്ചരിക്കുന്ന ഒരാൾക്കു തപോബലം തികഞ്ഞെ ആഴ്വാരെ കടന്നു ചെല്ലാൻ കഴിഞ്ഞില്ലാ. എന്നിട്ട് അരുകെ വന്നു നമസ്കരിച്ചു. മന്ത്രഞ്ചൊല്ലിയൊരു സാലയുണ്ടാക്കി "കീരിപരിഞ്ഞ ആ പുതപ്പു കളഞ്ഞു ഈ സൌന്ദര്യ ഉത്തരീയമേൽക്കുക" എന്നപേക്ഷിച്ചു. നവരത്നങ്ങളുമ്പതിച്ച വേറൊരു അങ്ങവസ്ത്രത്തെ ആഴ്വാർ എളുപ്പമായുണ്ടാക്കിയപ്പോൾ അവൻ ചമ്മി. പിന്നീടു തൻടെ ഹാരത്തെ ഊരി ആഴ്വാർക്കു ആയാൾ സമർപ്പിച്ചു. ആഴ്വാർ തൻടെ തുളസി മാല അഴിച്ചു അവൻടെ കൈയിൽ തന്നപ്പോൾ അത് വൈരക്കല്ല് ഹാരമായി. ആഴ്വാർടെ യോഗശക്തിയെ നല്ലവണ്ണം മനസ്സിലാക്കിയ അവൻ ആഴ്വാരെ വീണ്ടും നമസ്കരിച്ചു യാത്രപറഞ്ഞു.

കൊങ്കണസിദ്ധൻ എന്ന രസവാദി ആഴ്വാരെ നമസ്കരിച്ചു കല്ലെപ്പൊന്നാക്കാങ്കഴിവുള്ളൊരു രസവാദക്കല്ലെ സമർപ്പിച്ചു. അതെ തിരസ്കരിച്ച ആഴ്വാർ തൻടെ ത്രുമേനി അഴുക്കു കല്ലെപ്പൊന്നാക്കുമെന്നു പറഞ്ഞു, ചെവിക്കായമുരുട്ടി അവൻടെ കൈയിക്കൊടുത്തു. പരിശോദിച്ചു ഫലിച്ചതും അവനും സന്തോഷവായി, വീണ്ടും കുപ്പി യാത്ര പറഞ്ഞു.

ആഴ്വാർ കുറച്ചു കാലങ്കൂടി തൻടെ തപസ്സെ ഒരു ഗുഹയില് തുടര്ന്നു.സദാ എവിടെക്കും യാത്രയായി എംബെരുമാനെ കിർത്തിച്ചിരുന്ന മുതലാഴ്വാമ്മാർ (പൊയ്കയാഴ്വാർ, ഭൂതത്താഴ്വാർ, പേയാഴ്വാർ) മൂന്നു പേരും ഗുഹയിൽനിന്നും പ്രകാശിച്ച ദിവ്യ തേജസ്സെക്കണ്ടു അങ്ങോട്ട് എഴുന്നരുളി. കണ്ടമാത്രം പരസ്പരം മഹത്വങൾ മനസ്സിലാക്കിയ നാലു പേരും പരസ്പരം ക്ഷേമമന്വേഷിച്ചു. കുറച്ചു സമയം ഒരുമിച്ചു ഭഗവദ് വിഷയങ്ങളെ അനുഭവിക്കുകയായിരുന്നു. നാലു പേരും അവിടെ നിന്നും ചെന്നയെയടുത്ത പേയാഴ്വാർടെ അവതാര സ്ഥലവായ മൈലാപ്പൂര് എന്നു ഇന്ന് അറിയപ്പെടുന്ന തിരുമയിലൈ ക്ഷേത്രത്തു കൈറവ പുച്കരിണി എന്ന കുളക്കരയില് കുറച്ചുകാലം കൂടി താമസിച്ചു.
പിന്നീടു മുതലാഴ്വാമ്മാർ യാത്രതുടർന്നപ്പോൽ, തിരുമഴിസൈ ആഴ്വാർ തിരുമഴിസൈയിലേക്കു മടങ്ങി വന്നു.

നെറ്റിയിൽ എഴുതുന്ന ത്യമണ്ണ് കാപ്പ് (ഊർധ്വ പുണ്ഡ്രം) ഇല്ലാത്തായപ്പോൽ വിഷമിച്ച ആഴ്വാർറ്റെ സ്വപ്നത്തില് പ്രസന്നനായ ത്രുവേങ്കടമുടൈയാൻ ത്രുമണ്ണുള്ള സ്ഥലത്തെ സൂചിപ്പിച്ചു. സന്തോഷവായി അതെക്കണ്ടെടുത്തു പന്ത്രണ്ടു ത്രുമണ്ണ് കാപ്പ് ത്രുമേനിയിലു ധരിച്ചു വീണ്ടും ഭാഗവടനുഭവം തുടർന്നു. പുണ്യ സ്ഥലങ്ങളെല്ലാത്തിനും ഉയര്ന്നതാണ് എന്ന് കരുതപ്പെടുന്ന പൊയ്കൈയാഴ്വാർടെ അവതാരസ്ഥലങ്കാണാൻ ആഗ്രഹിച്ചു,

കാഞ്ചീപുരത്തെയടുത്ത തിരുവെ:കാവിലെത്തി. ശ്രീദേവിയും ഭൂദേവിയും ത്രുവടി പിടിയ്ക്ക ആദിശേഷൻടെ മുകളില് സൗന്ദര്യമായി നിദ്രചെയ്യുന്ന എംബെരുമാനെ തൊഴുതോണ്ടെ എഴുനൂര് വര്ഷങ്ങൾ അവിടെ ക്കഴിഞ്ഞു.



നാച്ചിമാർ സഹിതം ത്രിരുവെ:കാ ക്ഷേത്രത്തു യതോത്കാരി

ആ സമയത്ത് കണിക്കണ്ണൻ ആഴ്വാരെ തെരക്കി വന്നു ശിഷ്യനായി. വയസ്സായൊരു സ്ത്രീയും ദിവശം ആഴ്വാർക്കു ഭക്തി ശ്രദ്ധയായി സേവ ചെയ്തു. ആഴ്വാർ സന്തോഷിച്ചു, എന്തെങ്ങിലും ആഗ്രഹം ഉണ്ടെക്കില് സാദിച്ചു കൊടുക്കാമെന്നു അരുളി. ആ അമ്മ തനിക്കു യൌവനന്തിരികെ കിട്ടണുവെന്നു അപേക്ഷിച്ചു. ആഴ്വാരും അങ്ങിനെയാകട്ടെയെന്നു അനുഗ്രഹിച്ചു.

അവർ ചെരുപ്പക്കാരിയായി. ആ നാട്ടിൻടെ രാജാവായ പല്ലവരായൻ, അവളെ മോഹിച്ചു, തൻടെ പ്രേമം അറിയിച്ചു, അവളുടെ സമ്മതം വാങ്ങി, കല്യാണവും കഴിച്ചു. ദമ്പതികൾ സന്തോഷവായി കഴിയുകയായി. കലഞ്ചെന്നപ്പോൽ തൻടെ വയസ്സ് കൂടിയാലും അവളുടെ ദൈവീക യൌവനം മാരാത്തതു കണ്ടു അതിൻടെ രഹസ്യം എന്താണൂവെന്നു ചോദിച്ചു. ആഴ്വാർ തന്ന വരത്തെ കുറിച്ചു പറഞ്ഞു ആ പെണ്ണ്, ആഴ്വാർ കൈങ്കര്യത്തിനു സാധനങ്ങൾ ഏൃൽക്കാൻ, കണികണ്ണൻ വരുമ്പോൾ, ആഴ്വാരിടത്തു ശുപാർശ ചെയ്തു ദിവ്യ യൌവനം കിട്ടാൻ സഹായിക്കുക എന്ന് ദയവായി രാജാവെ അപേക്ഷിക്കാൻ പറഞ്ഞു.

രാജാവു കണിക്കണ്ണനെ വിളിപ്പിച്ചു, താൻ ദർശിക്കാനായി ആഴ്വാരെ കൊട്ടാരത്തിലേക്ക് കൂട്ടിക്കൊണ്ടു വരാൻ അവശ്യപ്പെട്ടു. ആഴ്വാർ എംബെരുമാൻടെ ക്ഷേത്രമല്ലാത്തെ എങ്ങോട്ടും പോകാരില്ലെന്നു കണിക്കണ്ണൻ പറഞ്ഞു. കണിക്കണ്ണനെ തന്നെക്കീർത്തിക്കുകവന്നു പറഞ്ഞു. മൂത്തോര് ബോദിച്ച ശിഷ്ഠാച്ചാരം അനുസരിച്ചു ശ്രീമന്നാരായണനെയും അവർടെ ഭക്തരെയും മാത്രവേ പുകഴ്ത്തുമെന്നു കണിക്കണ്ണൻ മറുപടി പറഞ്ഞു. കുപിതനായ രാജാവ് തന്നെ അവഗണിച്ച കണിക്കണ്ണനെ നാടുകടത്തി. രാജസഭ വിട്ടു ആഴ്വാരിടത്തു പോയി വിവരങ്ങളൊക്കെ അറിയിച്ചു കണിക്കണ്ണൻ യാത്രയായി. ആഴ്വാർ, "താൻ ഇവിടം വിട്ടു പോയാല് ജ്ഞാനും കൂട്ടത്തിലുണ്ടാകും. ജ്ഞാൻ പോയാല് എംബെരുമാനും എൻടെ കുടെ പോരും. എംബെരുമാൻ സ്ഥലം വിട്ടാല് എല്ലാ ദേവതകളും കുടെച്ചെല്ലും" എന്ന് പറഞ്ഞു. "അമ്പലത്തു ചെന്ന് എംബെരുമാനെ ഉണര്ത്തി കൂട്ടിക്കൊണ്ടു വരാം" എന്ന് പറഞ്ഞു, തിരുവെ:കാ എംബെരുമാൻടെ മുന്പില് ഇങ്ങിനെ പാടി:

കണിക്കണ്ണൻ പോകിൻരാൻ
കാമരുപൂങ്കച്ചി മണിവണ്ണാ നീ കിടക്ക വേണ്ടാ
തുണിവുടൈയ ചെന്നാപ്പുലവനും പോകിൻരേൻ
നീയും ഉൻരൻ പൈന്നാകപ്പായ് ചുരുട്ടികൊൾ

അർത്ഥം-
പുക്കൾ നിറഞ്ഞ കാവുകൾ ചൂഴ്ന്ന കാഞ്ചീപുരത്തു മണിവണ്ണാ! കണിക്കണ്ണൻ പോകുന്നു. ദൈര്യമുള്ള നല്ല നാവു വന്മ കൊണ്ട പുലവനായ ജ്ഞാനും പോകുന്നു. താൻ മാത്രം ഇവിടെ കിടക്കേണ്ടാ. വിഷപ്പൈയുള്ള ആദിശേഷനെന്ന പാമ്പ് പടുക്കയെ ചുരുട്ടികൊണ്ടു പോരു!

ആഴ്വാർ പറഞ്ഞാപ്രകാരം അപ്പത്തന്നെ കണിക്കണ്ണൻടെയും ആഴ്വാർടെയും പിന്നില് യാത്രയായി. എന്നിട്ട് അവര്ക്ക് യതോക്ത കാരി എന്ന പേരുവായി. യത + ഉക്ത + കാരി = (ആഴ്വാർ)എന്ത് + പറഞ്ഞോ + (അതെ) ചെയ്തു = ചൊന്നവണ്ണഞ്ചെയ്ത പെരുമാൾ (ചൊന്ന - ചൊല്ലിയ). എല്ലാ ദേവതകളും അവർ മൂണാളൂടെ പുരകേ പോന്നു. സകല സൗഭാഗ്യങ്ങളും ഒഴിഞ്ഞു കാഞ്ചീപുരി ജീവനില്ലാത്തായി. സൂര്യൻ പോലും ഉദിക്കാത്തത്തെയും കണ്ടു രാജാവും മന്ത്രിമാരും യാത്രാസംഘത്തുടെ പുരകേയോടിച്ചെന്നു കണിക്കണ്ണൻടെ താമര പദങ്ങലില് വീന്നു മാപ്പു ചോദിച്ചു. കണിക്കണ്ണൻ ആഴ്വാരിടത്തു മടങ്ങിപ്പോകാമെന്നു അപേക്ഷിച്ചു. ആഴ്വാരും എംബെരുമാനിടത്തു ദയവായി ഇങ്ങിനെ പാടി അപേക്ഷിച്ചു:

കണിക്കണ്ണൻ പോക്കൊഴിന്താൻ
കാമരുപൂങ്കച്ചി മണിവണ്ണാ നീ കിടക്ക വേണ്ടും
തുണിവുടൈയ ചെന്നാപ്പുലവനും പോക്കൊഴിന്തേൻ
നീയും ഉൻരൻ പൈന്നാകപ്പായ് പടുത്തുകൊൾ

അർത്ഥം-
പുക്കൾ നിറഞ്ഞ കാവുകൾ ചൂഴ്ന്ന കാഞ്ചീപുരത്തു മണിവണ്ണാ! കണിക്കണ്ണൻ പോകുന്നതെ നിരത്തി. ദൈര്യമുള്ള നല്ല നാവു വന്മ കൊണ്ട പുലവനായ ഞാനും പോകുന്നതെ നിരത്തി. താൻ മാത്രം ഇവിടം വിട്ടു പോക്കേണ്ടാ. വിഷപ്പെയുള്ള ആദിശേഷനെന്ന പാമ്പ് പടുക്കയില് പഴയതുപോലേ കിടക്കു!

ഇത്തരം സുലഭമായി പ്രാപിക്കുവാൻ കഴിയുവാനായ എളിമയാണ് ആഴ്വാരെ തിരുവെ:കാ എംബെരുമാൻടെ ഗുണ അനുഭവത്തില് ആഴ്വാരെ മുക്കി ഇങ്ങിനെ പാടവും ചെയ്തു:

വെ:കണൈക്കിടന്തതെന്ന നീർമ്മൈയേ

അർത്ഥം-
എൻടെ അപേക്ഷ പ്രകാരം തിരുവെ:കാവിൾ കിടന്ന എംബെരുമാൻ എത്രെ എളിയവനാണൂ!

പിന്നീടു ആഴ്വാർ ആശയോടു കൂടി ഇന്ന് കുംഭകോണം എന്ന് അറിയപ്പെടുന്ന തിരുക്കുടന്തൈ ക്ഷേത്രത്തു ആരാവമുദാഴ്വാർ എന്ന എംബെരുമാനെ ദർശിക്കാൻ യാത്രയായി. "ക്ഷണ നേരം കുംഭകോണത്തു നിന്നവര്ക്കും

ശ്രീവൈകുണ്ഠം ഉറപ്പെന്നാല്, ഈ ലോകത്ത് സ്വത്തെ കുറിച്ചു പറയണോ?" എന്ന് തിരുക്കുടന്തൈ മാഹാത്മ്യം ഈ ദിവ്യ ദേശത്തുടെ മഹത്വത്തെ കീർത്തിക്കുന്നു. യാത്രയില് പെരുംബുലിയുർ എത്തിയപ്പോൾ ഒരു വീട്ട് മുന്പിലുള്ള ഇറയത്തു ആഴ്വാർ വിശ്രമിച്ചു. അവിടെ വേദ അധ്യയനം ചെയ്തോണ്ടിരുന്ന ബ്രാഹ്മണര്, കീരിപ്പരത്ത വേഷത്തിലുള്ള ആഴ്വാരെക്കണ്ടു,അധ്യയനത്തെ നിർത്തി.

വിനയമായി ആഴ്വാരും, അവര് തുടരാൻ ഹേതുവായി അവിടത്തിൽ നീനു മാരി.നിരത്തിയ ഇടം മറന്നു പോയതു കൊണ്ടു വീണ്ടും തുടരാൻ പറ്റാത്തെ ആ ബ്രാഹ്മണമ്മാർ സ്തംബിച്ചു. ആഴ്വാർ ഒരു കറുപ്പ് നെല്ല് ധാന്യമെടുത്തു നഖങ്കൊണ്ടു കീരിയിട്ടു അവർ നിരത്തിയ ഇടത്തെ സൂചിപ്പിച്ചു. യജൂര് ഖാണ്ഡത്തുടെ ആ വരി: "ക്രുഷ്ണാനാം വ്രിഹീണാം നഖനിര്ഭിന്നം". ആഴ്വാർടെ മഹത്വത്തെ അപ്പോൾ മനസ്സിലാക്കിയ ആ ബ്രാഹ്മണര് വേഗഞ്ചെന്നു നമസ്കരിച്ചു തങ്ങളുടെ അവമര്യാദയിനു മാപ്പു പറഞ്ഞു.

ആ ഗ്രാമത്തു അമ്പലത്തിലുള്ള എംബെരുമാൻ, ത്രുവാരാധനത്തിനു സാദനങ്ങളെ തെരക്കി ആഴ്വാർ പോയ ദിഗ്ഗുകളിലൊക്കെ തിരിയുകയായി. ഇതെക്കണ്ടു അതിശയിച്ച അർച്ചകരു നാട്ടുകാരായ ബ്രാഹ്മണരെ വിളിച്ചു കാണിച്ചു. അവര് അവിടത്തു യാഗഞ്ചെയ്തോണ്ടിരുന്ന പെരുമ്പുലിയൂർ അടികൾക്കു ഇതേ അറിയിച്ചു ആഴ്വാർടെ മഹത്വത്തെയും ബോദിപ്പിച്ചു. അടികളും അപ്പത്തന്നെ യാഗശാല വിട്ടു ആഴ്വാരിടത്തു ചെന്ന്. ആഴ്വാർടെ പ്രാക്രുത സൃഷ്ടിക്ക് മുന്പുള്ളതായ ത്രുമേനി കണ്ടു നമസ്കരിച്ചു യാഗ ശാലയിലേക്കു ക്ഷണിച്ചു ശീകരിച്ചു അഗ്ര പൂജ ചെയ്തു ബഹുമാനിച്ചു. ധര്മാപുത്രൻ രാജസൂയ യാഗത്തില് ശ്രീക്രുഷ്ണനു അഗ്ര പൂജ ചെയ്തതെ തടഞ്ഞ ശിശുബാലനെപ്പോലേ ചില അർച്ചകരും ആഴ്വാർക്കു ചെയ്ത അഗ്ര പൂജയെ തടഞ്ഞു. അടികൾക്കു വല്ലാണ്ടായി. ആഴ്വാരിടത്തു മനസ്സ് തുരന്തു കാണിച്ചു. തൻടെ ഹ്യദയത്തിലുള്ള അന്തര്യാമിയായ എംബെരുമാനെ ഏവര്ക്കും പ്രത്യക്ഷമാകുക എന്ന് പാടിയ ഉടന്തന്നെ എംബെരുമാനും ദിവ്യ മഹിഷിമാർ, ആദിശേഷൻ, ഗരുഡൻ എന്നിവർ സഹിതം ആഴ്വാർടെ ഹൃദയത്തിൽ നിന്ന് തന്നെ ഏവര്ക്കും ദർശനം നല്കി. അവഗണിച്ച അർച്ചകന്മാരൊക്കെ സാഷ്ഠാങ്ങവായി നമസ്കരിച്ചു മാപ്പു വേണ്ടി. ആഴ്വാരെ പല്ലക്കിലെ ച്ചുംമാക്കുന്ന ബ്രഹ്മ രഥമെന്ന വൈഭവന്ചെയ്തു അവറ് ആഴ്വാരുടെ ക്യപ നേടി. അതിനു ശേഷം ആഴ്വാർ അവര്ക്കെല്ലാം ശാസ്ത്രാർത്ഥങ്ങളെ വിശതികരിച്ചു. പിന്നീട് ആരാവമുദൻ എംബെരുമാനെ ദർശിക്കാൻ കുഭകോണത്തിനു യാത്രയായി.

തിരുക്കുടന്തൈ എത്തിയതും താൻ അരുളിയ ഗ്രന്ഥങ്ങളുടെ ഓലച്ചുവടികളൊക്കേ കാവേരി നദിയില് വീശി. ഭഗവദ് കൃപയാല് രണ്ടു ഗ്രന്ഥങ്ങൾ മാത്രം - നാന്മുകൻ തിരുവന്താതി മറ്റും തിരുച്ചന്തവിരുത്തം - വെള്ളപ്പോക്കെ അതിർത്തു കരചേർന്ന ഇവകളെ കൈയില് കൊണ്ടു ആരാവമുദൻ എംബെരുമാനെ ത്രുപ്പാദാദികേശം തൊഴുതു. പ്രിയമായി "കാവിരിക്കരൈ കുടന്തൈയുൾ കിടന്തവാരെഴുന്തിരുന്തു പേച്ചു" എന്ന് പാട്ടു പാടി. അർഥാത് "കാവേരി നദി തീരത്തുള്ള തിരുകുടന്തൈ ക്ഷേത്രത്തു ശയനിച്ചിരുക്കുന്ന കോലത്തിൽ നിന്നും എഴുന്നു നിന്ന് സംസാരിക്കു". ഇതൈക്കേട്ട എംബെരുമാനും ഉടന്തന്നെ എഴുന്നേല്ക്കാൻ ശ്രമിച്ചു. പരവശനായ ആഴ്വാരും "വാഴി കേശനേ!" എന്ന് പാടി. അർത്ഥാത് "ബംഗിയായ കേശമുള്ളവനേ! നിന്നെ വാഴ്ത്തുന്നു!". രണ്ടായിരത്തു മുന്നൂരു വര്ഷങ്ങൾ, പാല് തവിര വേറൊന്നും കഴിക്കാത്തെ, തിരുക്കുടന്തൈയിൽ, ആരാവമുദൻ രൂപത്തെ ധ്യാനിച്ചു കഴിയുകയായിരുന്നു. ആകകൂടി നാലായിരത്തു എഴുനൂരു വര്ഷങ്ങൾ ഈ ലോകത്തിൽ ജീവിച്ചു, തൻടെ പരമ കൃപയാല്, ഈ ലോകത്തുള്ള എല്ലോരുടെ അഭിവൃദ്ധിക്കായി, തൻടെ പ്രഭന്ദങ്ങൾ വഴിയായി ശാസ്ത്രങ്ങളുടെ അതിമുഖ്യ ശാരാംശങ്ങളെയരുളി.








തിരുക്കുടന്തൈ ക്ഷേത്രത്തു കോമളവല്ലി തായാർ സമേത ആരാവമുദൻ

ആഴ്വാർക്കു തിരുമഴിസൈ പിരാൻ എന്ന് പേരുവായി. പിരാൻ എന്നാല് മഹാ ഉപകാരങ്ങളെ ചെയ്തവർ എന്നാ. പൊതുവേ ഈ വിളി എംബെരുമാനുക്കുള്ളതാണു. എംബെരുമാൻടെ പ്രഭുത്വത്തെ തെളിയിച്ചു കാണിച്ചു മഹാ ഉപകാരം ചെയ്തവരായ തിരുമഴിസൈ ആഴ്വാരും ഈ വിളിക്ക് അര്ഹനാണ്.

അത് പോലേ ആരാവമുദൻ എംബെരുമാൻ ആഴ്വാർ എന്ന പെരേറ്റു. പൊതുവേ എംബെരുമാൻടെ നാമ, രൂപ, ഗുണ വൈഭവങ്ങളിലു മുങ്ങി അനുഭവിക്കുന്ന മഹാ ഭക്തരെ ആഴ്വാർ എന്ന് വിളിക്കും. ആരാവമുദൻ തിരുമഴിസൈ ആഴ്വാർടെ നാമ, രൂപ, ഗുണ വൈഭാവങ്ങളില് ആഴ്ന്നതാല് ആരാവമുദാഴ്വാർ എന്ന പേര് നേടി.

ആഴ്വാരെപ്പോലേ എംബെരുമാനിടത്തും അടിയരിടത്തും സംഭന്ധമുണ്ടാകാൻ ആഴ്വാർടെ പരമ കരുണയല്ലാത്തെ വേറെന്താ വേണ്ടേ?

**തനിയന് -**
ശക്തി പഞ്ചമയ വിഗ്രഹാത്മനേ സൂക്തികാരജത ചിത്ത ഹാരിണേ|
മുക്തി ദായക മുരാരി പാദയോർ ഭക്തിശാര മുനയേ നമോ നമ:||

**അര്ഥം -**
പഞ്ച ഉപനിഷത്തുക്കൾ ഉള്ളടക്കിയ എംബെരുമാൻടെ ദിവ്യ സ്വരൂപത്തെ തൻടെ ഹൃദയത്തിൽ കൊണ്ടു എല്ലോരുടെ മനശ്ശെയും കവരുന്നവരും, മോക്ഷത്തെ നല്കും മുരനെ വദിച്ച മുരാരിയുടെ താമരപ്പദളെ കുറിച്ച ഭക്തിയുടെ ശാരരുമായ തിരുമഴിസൈ ആഴ്വാരെ നമസ്കരിക്കുന്നു.

ആഴ്വാർടെ അർച്ചാവതാര അനുഭവം വായിക്കാൻ താഴെയുള്ള തുടര് പിന് പോകുക:
http://ponnadi.blogspot.in/2012/10/archavathara-anubhavam-thirumazhisai-azhwar.html

# നമ്മാഴ്വാർ

ഇതിന് മുമ്പുള്ള ബ്ലോഗിലെ സേന മുതലിയാരുടെ വൈഭവത്തെ പര്യാലോചിച്ചു. ഇനി ഒരാൺ വഴി ഗുരു പരമ്പരയിലെ അടുത്ത ആചാര്യൻ.



നമ്മാഴ്വാർ - ആഴ്വാർ തിരുനഗരി

**തിരുനക്ഷത്രം -** ഇടവം, വിശാഖം

**അവതാര സ്ഥലം –** ആഴ്വാർ തിരുനഗരി

**ആചാര്യൻ –** വിഷ്വക്ശേനർ

**ശിഷ്യന്മാർ -** മധുരകവി ആഴ്വാർ, നാഥമുനികൽ ഇത്യാദി

മാരൻ, ശഠകോപൻ, പരാങ്കുശൻ, വകുളാഭരണൻ, വകുളാഭിരാമൻ, മകിഴ്മാരൻ, ശഠജിത്, കുരുകൂർ നംബി എന്നും അറിയപ്പെടുന്നു.

തിരുക്കുരുകൂർ എന്ന ആഴ്വാർ തിരുനഗരിയിലാണ് ജനിച്ചത്. അച്ചന്റെ പേര് കാറി. അമ്മയുടെ പേര് ഉടൈയനംഗൈ. കലിയുഗ വരവിനു ചില ദിനങ്ങളിലാണ് ജനനം. ഭഗവദ് ഗീതയിലെ ശ്രീ കൃഷ്ണൻ ഊന്നിപ്പറഞ്ഞത് ഇതാണ് - "അനേകം പിരപ്പുകൽകു ശേഷവാണ് ഒരു മനുഷ്യൻ സര്വവും സ്വയം വാസുദേവന്റെ ഉടമയാണ് എന്ന സമാപ്തിയിലെത്തുക. അങ്ങനെത്തെ






ജ്ഞാനിയരെ കണ്ടെത്തുന്നത് അപൂർവമാണ്". എമ്ബെരുമാന്ടെ പ്രിയനായ താൻ, അത്തരം ഒരു ജ്ഞാനിയാണ് എന്ന് തന്റെ ജീവിതവും പ്രവര്ത്തികളും കൊണ്ട് നമ്മാഴ്വാർ സ്ഥാപിച്ചു.

ഈ സംസാരത്ഥിൽ അവര് 32 കൊല്ലങ്ങൾ മാത്രവേ ജീവിച്ചു. ജീവിതം മുഴുവൻ തിരുപ്പുളിയാഴ്വാർ എന്ന പുളിമരത്തിന്റെ താഴേ സദാ എംബെരുമാനെ ധ്യാനിച്ചു യോഗം ചെയ്തിരുന്നു. തിരുവായ്മൊഴി എന്ന ദിവ്യ പ്രബന്ധംത്തെ അവർ അരുളി.

പ്രബന്ധങ്ങളിലുള്ള പാട്ടുകൾക്ക് പാസുരം എന്നാണ് പേർ. പത്തു പാസുരങ്ങൽ ചേർന്നത് ഒരു പതികം (ദശകം) എന്നാണ്. ഓരോ പതികത്തിൻ ഒടുവിലുള്ള പാസുരത്തിൽ കവിയുടെ പേർ ചേര്ത്ത് കവിവകച്ചൽ സംബ്രദായവാണ്, അങ്ങനെ ചേർത്ത നമ്മാഴ്വാരുടെ പേര് മുംബിൽ കുരുകൂര് എന്ന ചൊല്ല് കൂടി നിര്ത്തിട്ടുണ്ട്, അവരുടെ അവതാര സ്ഥലവായ കുരുകൂർ എന്ന ആ പേര് കേട്ട ക്ഷണന്തന്നെ തെക്കോട്ടുത് തിരിഞ്ഞു അഞ്ജലിമുദ്ര ചെയ്യേണ്ടതാണ് എന്ന് നമ്മുടെ പൂർവാചാര്യന്മാർ വ്യാഖ്യാനിച്ചിട്ടുണ്ട്. കുരുകൂർ എന്ന ആഴ്വാർ തിരുനഗരി ഉള്ളത് ഭാരത ദേശത്തിന്റെ തെക്കിലാണ്.

നമ്മാഴ്വാർ പ്രപന്ന ജന കൂഠസ്ഥറായി വന്ദിക്കപ്പെടുന്നു. പ്രപന്നർകളിൽ ഒന്നാമത്തെ ആളാണ് എന്നാണ് അർത്ഥം. ആളവന്താരുടെ പിന്നിൽ ഒന്നിച്ച ശ്രീവൈഷ്ണവരുടെ തലവനാകൈയാൽ വൈഷ്ണവ കുല പതി എന്നും വിളിക്കപ്പെടുണ്ണ് . സ്തോത്ര രത്നം അഞ്ചാമത്തെ ശ്ലോകത്തിൽ ആളവന്താർ പറഞ്ഞത് - "തന്ടെ ശിഷ്യര് മറ്റും പിന്തുടർച്ചക്കാർക്ക്, മാതാ, പിതാ, മക്കൾ, സംപത്ത് എന്ന് എല്ലാവുമായ വകുളാഭിരാമന്റെ താമര പാദങ്ങളെ ജ്ഞാൻ തല കുനിച്ചു വണങ്ങുന്നു".



തന്റെ താമര പദങ്ങളിൽ എംബെരുമനാരുവായി ആഴ്വാർ ശയന തിരുക്കോലം - ആഴ്വാർ തിരുനഗരി ക്ഷേത്രത്തിൽ ദിവ്യ ദമ്പതികളെപ്പോലെ

മേല്കാണുന്ന ദ്രുശ്യം ആഴ്വാർ തിരുനഗരി ക്ഷേത്രത്തിലെ വൈകുണ്ഠ ഏകാദശി ഉത്സവത്തില് ആദ്യ ദിവശത്തെ തിരുക്കോലവാണു. നമ്മാഴ്വാർ അഴകിയ മണവാളനെപ്പോലെ ശയനിച്ചും എംബെരുമാനാർ നാച്ചിയാരെപ്പോലെ കാലു പിടിച്ചുകൊണ്ടും തോന്നുകൈയാണ്. ഈ ദ്രുശ്യം "മാരൻ അടി പണിന്തു ഉയ്ന്തവൻ" എന്ന് ഭോദ്യപ്പെടുത്തുന്ന്. ആദിശേഷന്റെ അംശമായിടും എംബെരുമാനാർ നമ്മാഴ്വാരെ ശരണടഞ്ഞു വര്ദ്ധിച്ചു. എംബെരുമാന്റെ മഹിമ പാടി ബദ്ധരായ ജീവാത്മാക്കലെ ശ്രീവൈഷ്ണവരാക്കാനായി ലീല വിഭുതിയിൽ നിന്നും ണമ്മാഴ്വാരെ എംബെരുമാൻ തിരഞ്ഞെടുത്തു. ഇതിനെ, നംബിള്ളൈ, ഈടു മറ്റും തിരുവിരുത്തം വ്യാഖ്യാന അവതാരികകളില്, പൂർവാചര്യ ഗ്രന്ഥങ്ങലെ ആധാരമാക്കി രേഖപ്പെടുത്തിട്ടുണ്ട്. നമ്മാഴ്വാരുടെ വാക്കുകളെത്തന്നെ അടിസ്ഥാനവാക്കി നംബിള്ളൈ ഇത് സ്ഥാപിച്ചു. ഭൂതം, ഭാവി, വർത്തമാനം എന്നീ മൂന്നുകാലങ്ങൾ തന്റെ മുംബില തന്നെ കാണാനുള്ള കഴിവ് നമ്മാഴ്വര്ക്ക് ഉണ്ട്. കാരണം എംബെരുമാൻ സ്വമനസ്സുകൊണ്ട് പരിപൂർണ ജ്ഞാനം അരുളിയതാ. ഓർമക്കപ്പുരത്തു നിന്നും ഈ സംസാരത്തില് പാടുപെടുകയാണുമെന്നു തന്റെ പാസുരങ്ങളിൽ പല ഇടത്തും ആഴ്വാർ പറയുന്നു. ഒരു ക്ഷണം പോലും ഈ സംസാരത്തിൽ ഇരിക്കാനാവില്ലന്നു പറയുന്നു. ഈ സംസാരത്തിൽ തങ്ങുന്നത് അവര്ക്ക് ചുട്ടുപ്പഴുത്ത നിലത്തിലെ പാദരക്ഷയില്ലാത്ത നില്കുന്നത് പോലെയാണ്.

തിരുവായ്മൊഴിയുടെ മുതൽ പാസുരത്തിൽ തന്നെ, തനിക്ക് ദിവ്യ ജ്ഞാനം എംബെരുമാൻ അനുഗ്രഹിചെന്നു പറയുന്നു. ഇതിൽ നിന്നും, ദിവ്യ ജ്ഞാനം കിട്ടുന്നത് മുംബിൽ ഇവര് സംസാറിയായിരുന്നു (ബദ്ധ ജീവാത്മാവ്) എന്ന് മനസ്സിലാക്കാം. ഇതേ നിഗമനം മറ്റേ ആഴ്വാർമാർക്കും പൊരുത്തമാണ്. കാരണങ്ങൾ:

- നമ്മാഴ്വാർ അവയവി (മുഴുവൻ ശരീരം) എന്നും, അണ്ടാൾ ഇല്ലാത്ത മറ്റേ ആഴ്വന്മാർ അവയവം (ശരീരത്തിൻറെ അംഗം, കൈ, കാൽ മുതലായവ) എന്നുമാണ് അറിയപ്പെടുന്നു.




- മറ്റേ ആഴ്വാർകളും, അവരുടെ പാസുരങ്ങളിലെ, ഈ സംസാരത്തെ സഹിക്കാം പറ്റിയില്ലെന്നും എംബെരുമാൻ ദിവ്യ ജ്നാനമരുളിയെന്നും പറയുന്നു.

നമ്മാഴ്വാർ അരുളിയ നാലു ദിവ്യ പ്രബന്ധങ്ങലായവ -

- തിരുവിരുത്തം (ഋക്ക് വേദ സാരം)
- തിരുവാചിരിയം (യജൂർ വേദ സാരം)
- പെരിയ തിരുവന്താതി (അഥർവണ വേദ സാരം)
- തിരുവായ്മൊഴി (സാമ വേദ സാരം)

നമ്മാഴ്വരുടെ നാലു പ്രബന്ധങ്ങലും നാലു വേദങ്ങൾക്ക് തുല്യമാണ്. നമ്മാഴ്വാർ "വേദം തമിഴ് ചെയ്ത മാരൻ" എന്ന് അറിയപ്പെടുന്നു. കാരണം, സംസ്ക്രത വേദങ്ങളുടെ പരമാർഥത്തെ തമിഴ് പ്രബന്ധങ്ങൾ വഴിയായി നല്കിയതാണ്. മറ്റേ ആഴ്വാർകളുടെ പ്രബന്ധങ്ങൾ ശീക്ഷാ, വ്യാകരണം മുതലായ വേദ അങ്ങങ്ങൾക്ക് സമവായി കരുതപ്പെടുന്നു. അഴ്വന്മാരുടെ നാലായിരം, ദിവ്യ പ്രബന്ധങ്ങളുടെ പരമാർഥവായി തിരുവായ്മൊഴിയെ ഉയര്ത്തിച്ചു. നമ്മുടെ പൂർവാചാര്യരുടെ എല്ലാ വ്യാഖ്യാനങ്ങൾക്കും രഹസ്യ ഗ്രന്ഥങ്ങൾക്കും അസ്തിവാരം തിരുവായ്മൊഴിയെ പിഴിഞ്ഞെടുത്ത അറിവാണ്. തിരുവായ്മൊഴിക്ക് അഞ്ച് വ്യാഖ്യാനങ്ങളും അതിലേറെ സവിസ്തരമായ അരുംപദം എന്നും അർഥവിശതീകരണങ്ങളുമുണ്ട്.

ശ്രീദേവി, ഭുദേവി, നീളാ ദേവി, ഗോപസ്ത്രീകൾ, ലക്ഷ്മണൻ, ഭരതാഴ്വാൻ, ശത്രുഘ്നാഴ്വാൻ, ദശരഥൻ, കൗസല്യ, പ്രഹ്ലാദാഴ്വാൻ, വിഭീഷണാഴ്വാൻ, ഹനുമൻ, അര്ജുനൻ മുതലായ പല മഹതതായവരുടെ കൂട്ടത്ത് നമ്മാഴ്വാർ കണക്കാക്കപ്പെടുന്നു എന്ന് നമ്മുടെ പുർവാചാര്യര് ഉറപ്പിച്ചു. ഇവർ ഓരോര്ത്തരുടെ സിദ്ധിയും നമ്മാഴ്വാരില് ഒന്നുചേർന്നിരുക്കുന്നു. പക്ഷേ ഇവര് ഓരോര്ത്തര്ക്കും നമ്മാഴ്വാരുടെ എന്തെങ്ങിലും ചില യോഗ്യതഗലേയുള്ളൂ. അതാണ് നമ്മാഴ്വാരുടെ മഹിമ.

തിരുവായ്മൊഴി 7.10.5 (ഏഴാം പത്ത് പത്താന്തിരുമൊഴി അഞ്ചാം പാസുരം) - പലരടിയാർ മുൻബരുളിയ എന്ന് തുടങ്ങും പാസുരത്തില് - ഇവിടെ നമ്മാഴ്വരുടെ തിരുവുള്ളത്തെ നംബിളൈള അഴകായി വെളിപ്പെടുത്തുന്നു. ശ്രീ

വേദവ്യാസർ, ശ്രീ വാല്മീകി, ശ്രീ പരാശരർ മറ്റും തമിഴ് പണ്ഡിതരായ മൂണു മുതലഴ്വന്മാര് എല്ലാവര്ക്ക് പകരം, നമ്മാഴ്വാരെ തിരുവായ്മൊഴി പാടാനായി എമ്ബെരുമാൻ തിരഞ്ഞെടുത്തു എന്ന് ഈ പാസുരത്തിലെ നമ്മാഴ്വാർ പറയുന്നു.

ഇതൊക്കെ മനസ്സില് ധരിച്ചു അവരുടെ ചരിത്രത്തിലേക്ക് കടക്കാം -

ഗംഗാ, യമുനാ, സരസ്വതി ഇത്യാദി പുണ്യ നദികളെക്കാൾ മഹനീയമായ താമ്രപരണി നദിയുടെ തീരത്ത് തിരുക്കുരുകൂരിലാണ് നമ്മാഴ്വാർ ആവിർഭവിച്ചു. പലപല തലമുറകളായി പ്രപന്ന കുലത്തിന്റെ ഭാഗമായ കാറി എന്ന പുരുഷന്റെ മകനായി നമ്മാഴ്വാർ പിറന്ന്. "മരന്തും പുരം തൊഴാ മാന്തർ" എന്ന് തിരുമഴിസൈ ആഴ്വാര് വിവരിച്ചതുപോൽ, കാറിയെപ് പോലെയുള്ള വ്യക്താവ് ശ്രീമൻ നാരായണനെ അല്ലാത്ത വേരൊരുത്തരെ പൂജിക്കുവില്ലാ. തിരുവഴുതി വള നാടർ മുതൽ, അവരുടെ പുത്രന അരന്താങ്ങിയാർ, അവരുടെ വത്സൻ ചക്രപാണിയാർ, അവരുടെ തനുജൻ അച്യുതർ, അവരുടെ വംശജൻ ചെന്താമരൈക്കണ്ണർ, അവരുടെ സന്താനം പൊർകാറിയാർ, അവരുടെ സന്തതി കാറിയാർ എന്ന് തുടര്ച്ചയായി വന്ന വംശത്തിലെ അടുത്തതായി വന്തത് നമ്മാഴ്വാറാണ്.

ഈ വലിയ വൈഷ്ണവ തറവാട്ടിലെ, ഈ ലോകം മുഴുവൻ ഉയർത്താൻ വേണ്ടി വൈഷ്ണവ സന്തതികളെ ഉണ്ടാക്കാൻ തീരുമാനിച്ചു. തന്റെ മകൻ കാറിയാറിനെ ഒരു വൈഷ്ണവ യുവതിയെ കണ്ടെത്തി, ഗ്രുഹസ്താശ്രമത്തിലെ നിലനിറുത്താൻ,പൊർകാറിയാർ പരിശ്രമിച്ചു. തിരുവൺപരിസാരം എന്ന ദിവ്യ ദേശത്തിലെ തിരുവാഴ്മാർബർ എന്ന് ഒരുത്തർ തന്റെ മകൾ ഉടൈയ നംഗൈയുവായി താമസിച്ചിരുന്നു. തന്റെ മകൾക്ക് ഒരു വൈഷ്ണവനെ വിവാഹം ചെയ്ത് വൈഷ്ണവ സന്തതികളെ പെറുവാൻ ആഗ്രഹിച്ചു.

പൊര്കാറിയാർ തിരുവാഴ്മാർബറിടത് ചെന്ന്, തൻ മകൻ കാറിയാറിന് വേണ്ടി പെണ്ണ് ചോദിച്ചു. തിരുവാഴ്മാർബർ സമ്മതിച്ചു. കാറിയാർ മറ്റും ഉടൈയ നംഗൈയുവായി ഗംഭീരമായ വിവാഹച്ചടങ്ങ് നടത്തി.

തിരുവൺപരിസാരത്ത് കോവിൽ കൊണ്ടുള്ള എംബെരുമാൻ തിരുവാഴ്മാർബർ എന്ന തിരുനാമം ഉള്ളവരാണ്. ഉടൈയ നംഗൈയുടെ അച്ചനെ ഈ എംബെരുമാന്റെ പേര് തന്നെയാണ്. കാറിയാറും ഉടൈയ നംഗൈയും ആ തിരുവഴ്മാര്ബറെ സേവിച്ചു തിരുക്കുരുകൂരിലേക്കു മടങ്ങി വന്ന്.

തിരുക്കുരുകൂരിൽ എത്തിയപ്പോൾ, എല്ലാവരും ശ്രദ്ധയായി, ശ്രീ രാമൻ സിതാ പിരാട്ടിയെ മിഥിലയിലു കല്യാണഞ്ചെയ്തു അയോദ്ധ്യയിലേക്ക് കൂട്ടിക്കൊണ്ട് വന്നപ്പോൾ കൊണ്ടാടിയതെപ്പോലെത്തന്നെ ആഘോഷിച്ചു.

കുറെ കാലം കഴിഞ്ഞു കാറിയാറും ഉടൈയ നംഗൈയും തിരുവൺപരിസാരത്തിലേക്കു സന്ദർശിച്ചു. മടക്ക യാത്രയില് തിരുക്കുരുങ്കുടി ചെന്ന് നംബി എംബെരുമാനെ തൊഴുതു. ഒരു കുഞ്ഞിന്ന പ്രാർത്ഥിച്ചു. നംബി എംബെരുമാൻ താൻ തന്നെ കുഞ്ഞായി ഉദിച്ചു വരുമെന്ന് വാഗ്ധാനഞ്ചെയ്തു.  സന്തോഷവായി ഡംപതിയര് തിരുക്കുരുകൂരിലേക്കു തിരുച്ചെത്തി. കുറെ കാലം കഴിഞ്ഞു ഉടൈയ നംഗൈ ഗർഭവതിയായി. കലിയുഗം പിറന്നു നാല്പത്തിമൂണാം ദിവസം എംബെരുമാൻ ആജ്നാപിച്ചതു പോലെ നമ്മാഴ്വാർ തോന്നി. നമ്മാഴ്വാർ തന്നെ “തിരുമാലാൽ അരുള പെറ്റ ശഠകോപൻ” എന്ന് പരയുകൈയാണ്. ശ്രീമൻ നാരായണന്റെ ദൈവാനുഗ്രഹമുള്ള എന്നാണ് ആർഥം. ബഹുധാന്യ വര്ഷം (പ്രമാദി വര്ഷം എന്നും പറയുകയാണ്), വസന്ത ഋതു, ഇടവ മാസം, ശുക്ല പക്ഷത് പൌർണമി തിഥി, തിരുവിശാഖ നക്ഷത്രത്തില് വിഷ്വക്സേനരുടെ അംശമായി അവതരിച്ചു.

അഴകിയ മണവാള പെരുമാൾ നായനാർ തന്റെ ആചാര്യ ഹ്രുദയത്ത് ഇങ്ങനെ പ്രഖ്യാപിച്ചു -

“*ആദിത്യ  രാമദിവാകര അച്യുത ഭാനുക്കളുക്കു നീങാത ഉള്ളിരുൾ നീങ്ങി ശോഷിയാത പിറവിക്കടൽ ശോഷിത്തു വികസിയാത പോതിൽ കമലം മലരുംപടി വകുളഭൂഷണ ഭാസ്കരോദയം ഉന്ദായ്ത്തു ഉടൈയ നംഗൈയാകിര പൂർവസന്ധ്യയിലെ*”

അർത്ഥം -

സുര്യൻ, സൂര്യൻ പോലെ പ്രകാശിക്കും ശ്രീ രാമൻ മറ്റും ശ്രീ കൃഷ്ണൻ എന്നിവർ തോന്നിട്ടും മാറാത്ത അജ്ഞത അകലെ പോയി. ഈ പറഞ്ഞ മുന്നു സൂരിയന്മാർ ഉദിച്ചിട്ടും വറ്റാത്ത ഈ പിറവിയായ കടൽ മുഴുവൻ വറ്റി; ഇതുവരെ വിടരാത്ത ജ്ഞാനമാകിയ താമര വിടർന്നു. കാരണം? വകുളഭുഷണർ അഥവാ വകുളാഭരണർ എന്ന നമ്മാഴ്വാരായ സൂര്യൻ ഉടൈയ നംഗൈ ഗർഭം ധരിച്ച സമയം എന്നും സൂര്യോദയ സമയത്തിനു  ഉദിച്ചതാണു.

തിരുക്കുരുകൂർ ആദിനാഥൻ എംബെരുമാന്റെ കോവിലെ, നിവാസ സ്ഥാനമാക്കാൻ നമ്മാഴ്വാർ വരുമെന്ന് അറിയുന്ന ആദിശേഷനും, അവരെ രക്ഷിക്കാനായി, ആ ക്ഷേത്രത്തില് ദിവ്യ പുളിമരമായി അവതരിച്ചു.




മേല്പ്പോട്ടുള്ള ആഴ്വാരുടെ ചരിത്രം, പിന്നെ വരാനുള്ള മധുരകവി ആഴ്വാരുടെ ചരിത്രത്തില്, നമുക്ക് കാണാം.

**നമ്മാഴ്വാരുടെ തനിയൻ**

*മാഥാ പിഥാ യുവതയസ് തനയാ വിഭൂതി:*
*സരവം യദേവ നിയമേന മദന്വയാനാം |*
*ആദ്യസ്യ ന: കുലപതേർ വകുളാഭിരാമം*
*ശ്രീമദ് തദങ്ഘ്രി യുഗളം പ്രണമാമി മൂർധ്നാ ||*

**അർഥം -**

ജ്ഞങ്ങളുടെ കുലപ്രജകൾക്കു അമ്മ, അച്ചൻ, ഭാര്യ, പിള്ളാർ, ആസ്തി മുതലായ സർവമുമായി എന്നും ഉള്ളതുവും, ജ്ഞങ്ങളുടെ ആദി കുലപതിയായ നമ്മാഴ്വാരുടെ വകുള മാലയാലു അലങ്കരിക്കപ്പെട്ടതുവായ, (ശ്രീമന്നാരായണനുടെ) തൃപ്പാദങ്ങളെ തലകൊണ്ട് നമസ്കരികിന്നു.

നമ്മാഴ്വാരുടെ അർചാവതാര അനുഭവം ഇവിടെ വിശദമായി കാണാം - http://ponnadi.blogspot.in/2012/10/archavathara-anubhavam-nammazhwar.html.

മഹാന്മാർ നമ്മാഴ്വാരെ വാഴ്ത്തിയത് - http://kaarimaaran.com/songs.html

തിരുക്കുരുകൂർ (ആഴ്വാർ തിരുനഗരി) ക്ഷേത്രത്തില് പ്രദർശിച്ചിട്ടുള്ള നമ്മാഴ്വാരുടെ മുപ്പത്തിയിരണ്ടു തിരുനാമങ്ങൾ -

| ശ്രീ: | |
|---|---|
| ശ്രീമതേ രാമാനുജായ നമ: | |
| ശ്രീ നമ്മാഴ്വാരുടെ 32 തിരുനാമങ്ങൾ | |
| ശഠകോപൻ | തൊണ്ടർപിറാൻ |
| മാരൻ | നാവീരർ |
| കാറിമാരൻ | തിരുനാവീരു ഉടൈയ പിറാൻ |
| പരാങ്കുശൻ | ഉദയഭാസ്കറർ |
| വകുളാഭരണൻ | വകുള ഭൂഷണ ഭാസ്കറർ |
| കുറുകൈപ്പിരാൻ | ജ്ഞാനത് തമിഴുക്ക് അരസു |
| കുറുകൂർ നംബി | ജ്ഞാനത് തമിഴ്ക് കടൽ |





| | |
|---|---|
| തിരുവായ്മൊഴി പെരുമാൾ | മെയ് ജ്ഞാനക്കവി |
| പൊറുനൽതുറൈവൻ | ദൈവ ജ്ഞാനക്കവി |
| കുമറിതുറൈവൻ | ദൈവ ജ്ഞാന ചെമ്മൽ |
| ഭവരോഗ പണ്ഡിതൻ | നാവലർ പെറുമാൻ |
| മുനിവേന്തു | പാവലർ തംബിരാൻ |
| പരബ്രഹ്മ യോഗി | വിനവാതു ഉണർന്ത വിരകർ |
| നാവലൻ പെറുമാൾ | കുഴന്ദൈ മുനി |
| ജ്ഞാന ദേശികൻ | ശ്രീവൈഷ്ണവ കുലപതി |
| ജ്ഞാനപ്പിരാൻ | പ്രപന്ന ജന കൂഠസ്ഥർ |

# മധുരകവി ആഴ്വാർ



**തിരുനക്ഷത്രം** - മേടം, ചിത്ര

**അവതാര സ്ഥലം -** തിരുക്കോളൂർ

**ആചാര്യൻ -** നമ്മാഴ്വാർ

**ദിവ്യ പ്രബന്ധം -** കണ്ണിനുൺ ചിരുത്താംബു

**പരമപദം അടഞ്ഞ സ്ഥലം -** ആഴ്വാർ തിരുനഗരി

നംബിള്ളൈ വ്യാഖ്യാന അവതാരികയില് അഴകായി വെളിപ്പെടുത്തിയ മധുരകവി ആഴ്വാരുടെ മഹിമയെ നമുക്ക് ഇവിടെ കാണാം.

സാമാന്യ ശാസ്ത്രവാണ് ഋഷികൾടെ ലക്ഷ്യം. ഐശ്വര്യം, കൈവല്യം, ഭഗവദ് കൈങ്കര്യം എന്നിവകളെ പുരുഷാർഥമെന്നു കണക്കാക്കുന്നു. പുരുഷാർഥമ് എന്നാൽ ആത്മാവുടെ ലക്ഷ്യം എന്നാണ്. ആഴ്വാർകളുടെ ദൃഷ്ടികേന്ദ്രം പ്രിയവായി ശ്രീമൻ നാരായണനെ സേവ ചെയ്യുന്ന ഉത്ഥമ പുരുഷാർഥമാണ്. മധുരകവി ആഴ്വാർ ഭഗവദ് കൈങ്കര്യത്ത്തിന്റെ സാരാംശവായ ഭാഗവത കൈങ്കര്യത്തിലെ ഉണ്ണം വയിച്ചു. ഭഗവാൻ, തന്റെ ഭക്തർക്ക്

ചെയ്യുന്ന സേവനത്തെ അഭിനണ്ടിക്കുകയാണ്. അവനെ സേവനം ചെയ്യുന്നതെക്കാൽ കുടുതലായി. തീർച്ചയായും.

ശ്രീ രാമായണതിലും ഇതേ കാണാം. ശ്രീ രാമായണം ഉപബ്രുഹ്മ്മണം എന്നാണ് . വേദത്തിന്റെ രഹസ്യാർഥങ്ങളെ വിവരിച്ചു, മുഖ്യ ഭാവങ്ങളെ കൃത്യമായി സ്ഥാപിക്കുകയാണ്.

- പെരുമാൾ (ശ്രീ രാമൻ) ധര്മസ്വരുപനാണ് - അത് കൊണ്ട് "*പിതൃ വചന പരിപാലനം*" (അച്ഛന്റെ ചൊല്ല് അനുസരിക്കുക) മുതലായ സാമാന്യ ധര്മങ്ങളെ പ്രമാണീകരിച്ചു.
- ഇളയ പെരുമാൾ (ലക്ഷ്മണൻ) ശേഷത്വമെന്ന വിശേഷ ധർമത്തിനെ തെളിയിച്ചു. ഒരു വേലക്കാരൻ ഇപ്പോഴും യജമാനനെ പിന് തുടർന്ന് വെലചെയ്യെണും എന്നാണ്. ലക്ഷ്മണൻ "*അഹം സര്വം കരിഷ്യാമി*" (നിന്നക്ക് വേണ്ടതെല്ലാം ജ്ഞാൻ ചെയ്യാം) എന്ന് ശ്രീ രാമനിടം പറഞ്ഞു. പറഞ്ഞത് പോലെത്തന്നെ പ്രവർത്തിച്ചു.
- ശ്രീ ഭരതാഴ്വാൻ പാരതത്രിയത്തെ ഉറപ്പിച്ചു. ഇതാണ് ജീവാത്മർകലുടെ വാസ്തവമായ സ്വരൂപം. തന്റെ സ്വന്തം ഇഷ്ടം എന്ന് ഒന്നുമില്ലാത്ത യജമാനന്റെ ഇഷ്ടത്തെ മാത്രം അനുകരിക്കുന്നതാണ് പാരതന്ത്രിയം. ഭരതനെ അയോധ്യയിൽ വസിച്ചു രാജ്യത്തെ സൂക്ഷിക്കാം പറഞ്ഞു. ഇതേ പരമോന്നത ഉത്തരവായി ഭരതൻ തന്റെ ശിരസ്സിലേറ്റെടുത്തു. ശ്രീ രാമൻ വനത്തില് ധരിച്ചിരുന്നതെപ്പോൽ ഉടയാട ഉടുത്തി. ശ്രീ രാമാനെപ്പോൾ തന്നെ അനുഷ്ഠാനങൾ ആചരിച്ചു. അയോധ്യക്ക് വെളിയില് പതിനാലു കൊല്ലം തങ്ങിയിരുന്ന് രാജ്യത്തെ താങ്ങിനിന്നു.
- ശ്രീ ശതൃഘ്നാഴ്വാൻ (ശത്രുഘ്നൻ) നമ്മുടെ സ്വരൂപമായ ഭാഗവത ശേഷത്വത്തെ തെളിയിച്ചു. വേറൊന്നിലും താല്പര്യമില്ലാത്തെ വെറുതെ ഭരതാഴ്വാനെ പിന്തുടർന്തു സേവനം ചെയ്തിരുന്നു.

സതൃഘ്നൻ പുര്ണ്ണമായി ശരണാഗതി ചെയ്തതു കൊണ്ട് രാമന് ഏറ്റുവും പ്രിയപ്പെട്ട അനിയനാണ് എന്ന് ശ്രീ ഭാഷ്യകാരർ (രാമനുജർ) പറഞ്ഞതെ നംബിളൈ എടുത്തുക്കാണിക്കുന്നു.

ഭാഗവത നിഷ്ഠയോടെ പ്രവർത്തിച്ച ശത്രുഘ്നാഴ്വാൻ പോലെ മധുരകവി ആഴ്വാർ നമ്മാഴ്വാരെ മുഴുവനായി സരണടഞ്ഞു തികച്ചും സേവനഞ്ചെയ്തു. അവരുടെ ലക്ഷ്യവും അതെ
അടയാനുള്ള പരിണാമപദ്ധതിയും നമ്മാഴ്വാർ തന്നെയാണ്. അത് തന്നെയാണ് തന്റെ ദിവ്യ പ്രബന്ധത്തില് മധുരകവി ആഴ്വാർ പ്രമാണീകരിച്ചു.

ശ്രീ വചന ഭൂഷണം പിള്ളൈ ലോകാചാര്യർടെ പ്രകൃഷ്ട ഗ്രന്ഥമാണ്. ഇതിന്റെ അന്ത്യത്തെ പ്രകരണം ആചാര്യ അഭിമാന നിഷ്ഠയുടെ മാഹാത്മ്യം കുറിച്ചാണ്. ആചാര്യനെ കുറിച്ചു വാസ്തവമായി പെരുമയും ഗര്വവും ഉണ്ടാവുന്നതാണ് ആചാര്യ അഭിമാന നിഷ്ഠ. മധുരകവി ആഴ്വാരുടെ ജീവതശൈലിയയും നമ്മാഴ്വരുവായി അവര്ക്കുള്ള സ്നേഹത്തെയുമാണ് ശ്രി വചന ഭൂഷണം ഉദാഹരണിക്കിന്നു.

8 ആം പ്രകരണം ഭഗവാന്ടെ നിർഹേതുക (ഒരു ക്കരനമും ഇല്ലാത്ത പ്രവഹിക്കുന്ന) കൃപയ വിവരിക്കുന്നു. അതേ സമയം, ജീവാത്മരുടെ കര്മങ്ങളെ അനുസരിച്ചു ഫലം നല്കേണ്ടതും അവനാണ്. അങ്ങിനയാണെങ്ങിലു നമ്മൾ ശരണമടഞ്ഞാലും ഭഗവാൻ സ്വീകരിക്കുവോ? തള്ളിക്കലയുവോ?

9 ആം പ്രകരണം ഈ സംശയത്തെ തകര്ക്കുന്നു. ചരമ ഉപായംകൊണ്ട് ആചാര്യൻ ജീവാത്മരെ മോചിപ്പിക്കുമെന്ന് പിള്ളൈ ലോകാചാര്യർ ദ്രുഡീകരിക്കുന്നു. അതെ ഇപ്പോൾ കാണാം.

407 ആം സൂത്രം ഈ സന്ദേഹത്തെ ഇങ്ങിനെ പറയുന്നു. എമ്പെരുമാൻ സ്വതന്ത്രൻ ആകൈയാൽ കാരുണ്യം കാണിച്ചു നമ്മളെ സ്വീകരിക്കുവോ? ശാസ്ത്രങ്ങലെ അടിസ്ഥാനവാക്കി നമ്മുടെ കർമങ്ങൾക്ക് പ്രതിഫലമായി നമ്മളെ തള്ളിക്കളഞ്ഞു ശിക്ഷിക്കുവോ? അഴകിയ മണവാല മാമുനികൽ, തന്ടെ വ്യാഖ്യാനത്തിലെ, ഈ സുത്രന്തന്നെ നൽകിട്ടുള്ള മറുപടിയ ചുണ്ടിക്കാനിക്കുന്നു. ആചാര്യനെ പറ്റി നിന്നാല് ശങ്കിക്കേൺദാ. ആചാര്യൻ പരമ കരുണ്യനാണ്. സിഷ്യരായ ജീവാത്മരെ എല്ലായ്പ്പോഴും ഉയർത്താൻ തന്നെ നോക്കിയിറിക്കിന്നു. ഭഗവാനെ ആശ്രയിച്ചത് കാരണം ആചാര്യൻ പരതന്ത്രൻ എന്നാണ്. തീർച്ചയായിട്ടും നമ്മുടെ വിമോചനത്തെ സംരക്ഷിക്കും.

ഇതേ എംബെരുമാനെ പരിപൂർണമായി പ്രാപിച്ച പത്തു (മധുരകവി ആഴ്വാരും അണ്ടാളും കുടാത്തെ) ആാഴ്വാർകൽടെ പാസുരങ്ങൽ കൊണ്ട് നിരൂപിക്കാൻ പത്യയില്ലെന്നു 408 ആം സൂത്രം വിസ്തരിക്കുകയാണ്. ആഴ്വാർകൽക്കു എംബെരുമാൻ അകളങ്കവായ ജ്ഞാനം അരുളിട്ടുന്ദു. ഇവര് ഭഗവദ് അനുഭവത്തില് ലയിച്ചിരുക്കുമ്പോൽ ഭാഗവതരെ പുകഴ്ത്തും. എമ്പെരുമാനെ വിട്ടു അകലുമ്പോൾ തീവ്രനൈരാശ്യ കാരണം തലകീഴാകും. മാമുനികൽ ഇതിനെ പല പാസുരങ്ങൽ എടുത്തെഴുതിട്ടുണ്ട്. ആചാര്യ വൈഭവത്തുടെ ശറ്റിയായ മഹത്വത്തെ ഈ പത്തു ആഴ്വാരുടെ

പാസുരം കൊണ്ട് നിർണ്ണയിക്കാം പറ്റുവില്ലാ. മധുരകവി ആഴ്വാരുടെ പാസുരങ്ങൽ ഉപയോകിക്കണുമെന്നാണ് മാമുനികൽ പ്രസ്താവിച്ചു.

409 ആം സൂതരം, മറ്റേ ആഴ്വാരെക്കാൽ മഹനിയരായി മധുരകവി ആഴ്വാരെ കരുതാൻ കാരണം പറയുന്നു. ഭാഗവതരെ ചില സമയം സ്തുതിച്ചു വേര് സമയത്ത് അവഗണിക്കും മറ്റേ ആഴ്വാരെപ്പോൽ
അല്ലാത്തെ, ഇവര് നമ്മാഴ്വാർ വൈഭവത്തെ മാത്രം ശ്രദ്ധിക്കിയാണ്. മധുരകവി ആഴ്വാർ വചസ്സുകൾ വഴിയായി നമ്മൾ ആചാര്യ വൈഭവ ഐശ്വര്യത്തെ സംഭൃതമാക്കാം.

മധുരകവി ആഴ്വാറെയും അവരുടെ ഗ്രന്ഥം കണ്ണിനുൺ ചിരുത്താംബെയും മാമുനികൽ ഉപദേശരത്നമാലൈ 25 മറ്റും 26 ആം പാസുരങ്ങളിൽ പുകഴ്ത്തുകയാണ്.

**ഉപദേശരത്തിനമാലൈ 25**

*ഏരാർ മധുരകവി ഇവ്വുലകിൽ വന്തുദിത്ത*
*ചീരാരും ചിത്തിരയിൽ ചിത്തിരൈനാൾ - പാരുലകിൽ*
*മറ്റുള്ളവാഴ്വാർകൽ വന്തുദിത്തനാൾകളിലും*
*ഉറ്റതെമക്കെന്നു നെന്ജേയോർ*

**അർത്ഥം**

അഴകുള്ള മധുരകവി ആഴ്വാർ ഈ ലോകത്തിൽ വന്നു അവതരിച്ചരുളിയ ഇടവ മാസം ചിത്ര നക്ഷത്രമായതു, ഭുമിയില് മറ്റവർകലായ പതിനൊന്നു ആഴ്വാർകൽ അവതരിച്ച തൃനക്ഷത്രങ്ങളെക്കാൾ നമ്മുടെ സ്വരുപത്തിനു ചേർചയുള്ളതെന്നു മനസ്സേ! അറിയുക

**ഉപദേശരത്തിനമാലൈ 26**

*വായ്ത്ത തിരുമന്തിരത്തിൻ മത്തിമമാം പദംപോൾ*
*ചീർത്തമധുരകവി ചെയ്കലയൈ - ആർത്തപുകഴ്*
*അറിയര്കൾതാങ്ങൾ അരുളിച്ചെയല്നടുവേ*
*ചേർവിത്താർ താർപരിയം തേർന്തു*

**അർത്ഥം**

സംശാര നിവൃത്തിയായി വിലങ്ങും തൃമന്ത്രതുടെ മധ്യ പദത്തെ പോലെയുള്ള വൈഭവമുള്ള കണ്ണിനുൺ ചിരുത്താംബുടെ താത്പര്യത്തെ അറിഞ്ഞുകൊണ്ട്,

നമ്മുടെ പുർവാചാര്യന്മാർ, ഈ പ്രബന്ധത്തെ, മറ്റേ ആഴ്വാർകൽ അരുളിയ ദിവ്യ പ്രബന്ധങ്ങല്ക്ക് നടുവില് കൂട്ടിച്ചേർത്തു.

പിള്ളൈ ലോകം ജീയർ ഈ പാസുരത്തിന് മനോഹരമായി വിവരിക്കുന്നു. തിരുമന്ത്രത്തിലെയുള്ള നമ: എന്ന പദത്തെ ക്കണ്ണിനുൺ ചിരുത്താംബിനെ ഉപമിച്ചു മഹത്വത്കരിച്ചു. ജപിക്കുനവന് സംശാരത്തിൽനിന്നു മോചിപ്പിക്കാൻ കഴിവുള്ളതാണ് തിരുമന്ത്രം. ഈ തിരുമന്ത്രത്തിലെ നമ: എന്ന പദം ഏറ്റവും അതിപ്രധാനമായ ശബ്ദം. നമ്മത്തന്നെ സംരക്ഷിക്കാൻ നമക്ക് യാതൊരു പങ്കാളിത്തമില്ലയെന്നാണ് ഈ വാക്ക് സ്പഷ്ടമായി വിധിക്കിന്ന്. നമ്മളെ രക്ഷിക്കാൻ, നമ്മുടെ യജമാനനെ (എമ്പെരുമാൻ) പറ്റി നില്കേണ്ടതാണ്. നമ്മുടെ സുരക്ഷക്കായി ആചാര്യനെ മുഴുവനും വിശ്വസിക്കുക, എന്ന സിദ്ധാന്ത്തിക്കുകയാണ്, മധുരകവി ആഴ്വാരുടെ പ്രബന്ധം. ഇദ്ദേഹം മികച്ച ആചാര്യ നിഷ്ഠരാണല്ലോ. ശാസ്ത്രത്തിന്റെ പരമാർഥവായ സാരമായതുകൊണ്ടാണ് നമ്മുടെ പൂർവാചാര്യർ നാലായിരം ദിവ്യ പ്രബന്ധങ്ങളിൽ ഇതു കുറ്റിച്ചേർത്തു. 27 നക്ഷത്രങ്ങളിൽ മധ്യേയുള്ള ഇവരുടെ ചിത്ര നക്ഷത്രതെപ്പോലെ തന്നെ, ഇവരുടെ പ്രബന്ധവും ദിവ്യ പ്രബന്ധ രത്ന ഹാരത്തുടെ മധ്യേയുള്ള രത്നവായിരിക്കുന്നു.

ഇങ്ങിനെ എംബെരുമാനാർ, നംബിളൈ, പിള്ളൈ ലോകാചര്യർ, മാമുനികൽ മറ്റും പിള്ളൈ ലോകം ജീയർ ഒരേ അറ്റിസ്ഥാനതത്ത്വത്തെ ഭംഗിയായി പല ദൃഷ്ടികോണങ്ങളിൽനിന്നു വികസിപ്പിക്കുന്നു.

ഈ അറിവോട് കുടി, മധുരകവി ആഴ്വാരുടെ ചരിത്രത്തെ സ്വാനുഭവിക്കാം.

ദ്വാപര യുഗം 883879 ആം വര്ഷവായ ഈശ്വര വര്ഷം ഇടവ മാസം 15 ആം തിയതി ശുക്ല പക്ഷ ചിത്ര നക്ഷത്രത്തിലെ വെള്ളിയാഴ്ച്ച തിരുക്കുരുകൂർ എന്ന ആഴ്വാർ തിരുനഗരി അടുത്തുള്ള തിരുക്കോളുർ എന്ന ദിവ്യ ദേശത്തിലു ജൈമിനി സാമ വേദത്തെ അധ്യയനഞ്ചെയ്യും പുരശീഖയുടയ ശ്രീവൈഷ്ണവ ബ്രാഹ്മണ കുലത്തില് മധുരകവി ആഴ്വാർ അവതരിച്ചു. ദിവ്യ സൂരി ചരിതത്തിലെ ഗരുഡ വാഹന പണ്ഡിതർ പറയുന്നു - സൂര്യോദയത്തിനു മുമ്പേ കിഴക്ക് ദിക്കില് കാണപ്പെടുന്ന അരുണോദയം പോലേ വകുളഭൂഷണ ഭാസ്കരർ അവതരിക്കുന്നതിനു മുമ്പേ ഗരുടന്റെ അംശവായും കുമുദൻ എന്ന ഗണപതിയുടെ അംശവായും അവതരിച്ചു
സ്രദ്ധയോടെ സംസാരത്തിൽ നിന്നും തിരഞ്ഞെടുത്തു ദിവ്യാനുഗ്രഹാം നല്കുന്നു എങ്കിലും)

കൃത്യ സമയത്ത് ജാത കർമാവ്, നാമകരണം, അന്നപ്രാശനം, ചൌളം, ഉപനയനം മുതലായ സംസ്കാരങ്ങലെ ചെയ്യിച്ചു, വേദങ്ങളെയും ശാസ്ത്രങ്ങലെയും പഠിച്ചു ചെവിക്കിന്പമായ നല്ല വാക്ക് കൊണ്ട് കവിതാരചന ചെയ്യാൻ കഴിവുള്ളവരായതുകൊണ്ട് "*മധുരകവി*" എന്ന ശ്രേയസ്സു ഉണ്ടായി. ജ്ഞാന ഭക്തി വൈരങ്ങൾ അമിതമായതുകൊണ്ട് മുക്തിയരുളുന്ന നഗറങ്ങളായി കീർത്തിക്കപെട്ട അയോധ്യ, മഥുരാ, മായ, കാശീ, കാഞ്ചീ, അവന്തി, ദ്വാരകാ എന്ന ഏഴു നഗരങ്ങളെയും മറ്റേ ദിവ്യ ദേശങ്ങലെയും സന്ദർശിക്കാൻ യാത്ര പുറപ്പെട്ടു.



നമ്മാഴ്വാർ (നടുവിൽ), മധുരകവി ആഴ്വാർ (നമ്മാഴ്വാരുടെ വലംകൈ), നാഥമുനികൽ കാഞ്ചീപുരം ക്ഷേത്രത്തില്

മമ്മാഴ്വാർ (ഇതിനെ മുന്ബെത്തെ ബ്ലോഗില് പരിചയപെട്ടത് ഓര്ക്കുക) പിറന്ന അന്ന് തുടങ്ങി കരച്ചില്, തായ്പ്പാല് കുടിയ്ക്കല് എന്ന ലോകരീതി അനുകരിക്കാത്തപ്പോഴും, ഭഗവതനുഭവത്താലെ വാട്ടമില്ലാത്തെ വളരുകയായിരുന്നു. അവ്വതിശയത്തെ കണ്ട മാതാപിതാക്കൾ എംബെരുമാന്റെ പേരില് ഭാരം ചുമത്തി, പിരന്നപിൻ പന്ത്രണ്ടാം ദിവസം തിരുക്കുരുകൂർ ക്ഷേത്രത്തില് എഴുന്നരുളിയിരിക്കും പൊലിന്തു നിന്ന പിരാൻ സന്നിധിയിലേക്കു കുഞ്ഞിനെ എടുത്തുച്ചെന്നു, പിരാനെ സേവിക്കച്ചെയ്തു. താമ്രപരണി തീരത്തുള്ള ആ ക്ഷേത്രത്തില്, എംബെരുമാൻ, ശങ്ക ചക്ര ധാരിയായി, സുന്ദരമായ താമര പോലെയുള്ള കണ്ണുകൾ, അഭയ ഹസ്തവുമായി, ദിവ്യ മഹിഷികളായ ശ്രീ, ഭൂ, നിളാ ദേവിമാരുടെ കുടിക്കാക്ഷി കൊടുത്തു.

അവിടെത്തന്നെ ആ ദൈവക്കുഞ്ഞിനെ, ലോകരീതിയിൽനിന്നും മാറിയിരിക്കിന്നതു കൊണ്ട് മാരൻ എന്ന് തിരുനാമഞ്ചാർത്തി. അരികെ തിരുവനന്താഴ്വാൻ

അവതാരമായിരുന്ന തിരുപ്പുളിയാഴ്വാരടിയില് അണിപൊന്നാലായ വർണച്ചിരുതൊട്ടിലിൽ കണ്ണ് ഉറക്കി, ഇവരെ തന്റെ ശിശുവായി കരുതാത്തെ "*എങ്ങൽ കുടിക്കറചേ*" (നമ്മുടെ തറവാട്ടിന് രാജാവ്) എന്ന് ലാലിച്ചു. എംബെരുമാൻ സേന മുതലിയാരെ അയച്ചു, അവര്ക്ക് പഞ്ച സംസ്കാരം ചെയ്യിച്ചു ദ്രാവിഡ വേദം ഉൾപെട്ട എല്ലാ അർത്ഥങ്ങലെയും ഉപദേശിപ്പിച്ചു അജ്ഞത മാറ്റാൻ ദിവ്യ ജ്ഞാനമരുളി. ഇതില് നിന്നും ദ്രാവിഡ വേദം എന്ന ദിവ്യ പ്രബന്ധം അനാദ്യന്തമായതെന്നു മനസ്സിലാക്കാമെന്നു നായനാർ ആചാര്യ ഹൃദയത്തിലെ പറസ്യമാക്കുകയാണ്.

ഗർഭവാസിയായ കുട്ടികല്ടെ അറിവ് മായ്ക്കും ശഠ എന്ന വായുവെ പിരക്കുമ്പോൽതന്നെ ഹൂങ്കരിച്ചു തന്നെ ഭരിക്കാത്തെ വിരട്ടിക്കളഞ്ഞ, ഇവര്ക്ക് ശഠകോപർ എന്ന പേരുവായി. "*നംബെരുമാൽ നമ്മാഴ്വാർ നംജീയർ നംബിള്ളൈ, എന്ബാർ അവരവര്തം ഏറ്റത്താൽ - അന്ബുടൈയോര് സാറ്റു തിരുനാമങ്ങൾ*" എന്ന് മാമുനികൽ ഉപദേശരത്നമാലൈയിൽ അരുളിയതെപ്പോൽ, നംബെരുമാൾ എന്ന ശ്രീരംഗനാഥൻ "*നം (നമ്മുടെ) ആഴ്വാർ*" എന്ന് അഭിമാനിച്ചതാല് , ഇവര്ക്ക് നമ്മാഴ്വാർ എന്ന തിരുനാമം ലഭിച്ചു.

സന്തൃപ്തികൊണ്ട്, പൊലിന്തു നിന്ന പിരാനരുളിയ മകിഴമ്പൂ മാല ച്ചുടിയത് കുറിച്ചു "*മകിഴ്മാലൈ മാർബിനര്*" എന്നും "*വകുളാഭരണര്*" തിരുനാമങ്ങളായി. ഇവര തന്നെ തന്റെ തിരുവായ്മൊഴി പ്രബന്ധത്തില് "*നാറ്റ്കമഴ് മകിഴ്മാലൈ മാർബിനൻ*" (അതായതു ദിവസം മുഴുവനും നറുമണമുള്ള മകിഴമ്പൂ മാലയണിയുന്നവനെന്നാണു) എന്ന് പറയുന്നു (തിരുവായ്മൊഴി 4-10-11). അന്യ മതങ്ങളെന്ന ആനകളെ തന്റെ ദിവ്യ പ്രബന്ധങ്ങളില് അരുളിയ തത്ത്വാർത്തങ്ങൽ കൊണ്ട് മദമ്പോലെയുള്ള ഗർവത്തെയടക്കി, അവകൾക്ക് അങ്കുശമായിരിക്കുന്നതാൽ "*പരാങ്കുശര്*" എന്ന് പേർപൊരയായി.

ഇദ്ദേഹം തന്നെ പോലെ ഭഗവതനുഭവമുള്ള ശിഷ്യനെ കണ്ടില്ലെന്നു പതിനാറു വയസ്സു വരെ മിണ്ടാതിരുന്നു. അമ്മയും അഛ്ചനും മകനൊരു മഹാത്മായെന്നുണർന്തിട്ടും, മറ്റുള്ളവർക്ക് അത് മനസ്സിലാക്കാൻ കഴിയുന്നില്ലവെന്നു അറിഞ്ഞു, തിരുക്കുരുങ്ങുടി എംബെരുമാനെ പൂജിച്ചു ദിവസങ്ങളെ കഴിച്ചുകൂട്ടിക്കൊണ്ടിരുന്നു.

മധുരകവി ആഴ്വാർ വദനാട്ടു തിരുപ്പതികളെ ദർശിച്ചു വരുമ്പോഴ് അയോധ്യ ചെന്ന് അവിടെ അർചാരൂപിയായി എഴുന്നരുളിയിരുന്ന ശ്രീ രാമപിരാനെയും, സീതാ പിരാട്ടിയയും സേവിച്ചു കുറച്ചു കാലം വസിക്കുമ്പോഴ്, തിരുക്കോളുർ പെരുമാളെ ദിഗ്ഗു നോക്കിത് തൊഴാനായി തെക്കോട്ടു കണ്ണ് തിരിചപ്പോഴ്,

കാട്ടുതീ പോലെയൊരു തേജസ്സു കണ്ടു. മേലും രണ്ടു മൂന്നു ദിനങ്ങൾ ഇത് പോലെ കണ്ട്, "*ഇത് പ്രകൃതിയിലുണ്ടാകുന്ന തേജസ്സു അല്ല. അസാധാരണവായ ദിവ്യ തേജസ്സു തന്നെ. ഇത് എന്താണുമെന്നു അന്വേഷിക്കാം*" എന്നിട്ട് പകല് മുഴുവൻ ഉറങ്ങി, രാത്രിയില് ആ തേജസ്സു തന്നെ ലക്ഷ്യവായി തെക്കോട്ടു യാത്രയായി.

ശ്രീരംഗത്തെ എത്തി പറിശോധിച്ചപ്പോൽ, അവിടെനിന്നും തെക്കോട്ടു തേജസ്സു കണ്ടു, മേലും തെക്കോട്ടു പോയി. തിരുക്കുരുകൂർ വരെ തെക്കിലെ കണ്ട തേജസ്സു തിരുക്കുരുകുരില് തെക്കേ ദിഗ്ഗിൽ കാണാത്തതാല്, ഈ തേജസ്സു ഈ സ്ഥലത്തിൽ തന്നെയാണ് ഉണ്ടായിരിക്കുമെന്ന് നിർണ്ണയിച്ചു, അവിടെ ആരായുമ്പോഴ്, തിരുപ്പുളിയാഴ്വാരടിയില് പദ്മാസനത്തിലിരുന്ന, കൈയാലെ പരതത്ത്വത്തെ ചിന്മുദ്രയായി കാണിച്ചുകൊണ്ടു, മഹാതേജസ്വിയായി പരമാചാര്യരായ പരാങ്കുശരെന്ന നമ്മാഴ്വാരെ കണ്ടു "*ഇവരാണ് ഈ ജ്യോതി സ്വരൂപൻ*" എന്ന് തീരുമാനിച്ചു.

ഇവര്ക്ക് ചെവി കേൽകുവോ, അറിവ് ഉണ്ടോ എന്ന് പരീക്ഷിക്കാനായി ഒരു ഗുണ്ട് കല്ലെയെടുത്തു അവരുടെ മുന്പ് പെട്ടെന്ന് താഴെയിട്ടുനോക്കി. ആ ശബ്ദം കേട്ട് നമ്മാഴ്വാർ കണ്ണ് തുരന്തു കഠാക്ഷിച്ചു. ഇവര് മിണ്ടുവോ എന്നറിയാനായി "ചെത്തത്തിൻ *വയിറ്റിലെ ചെറിയത് കിടന്നാൽ എതെത്തിന്നു എവിടെ കിടക്കും?*" (അതായതു ജ്ഞാനമില്ലാത്ത ദേഹവുവായി ആത്മാവ് ബന്ധപ്പെട്ടാൽ, എതെ അനുഭവിച്ചു എതെ ആശ്രയിച്ചിരിക്കും) എന്ന് ചോദിച്ചു.

അതെ കേട്ടു *നമ്മാഴ്വാർ*, "*അതെത്തിന്നു അവിടെ കിടക്കും*" (അതായതു ആ ദേഹത്തിലിരിക്കും സുഖ ദു:ഖങ്ങളെ അനുഭവിച്ചുകൊണ്ട് ആ ദേഹത്തെ തന്നെ ആശ്രയിച്ചിരിക്കും) എന്ന് മറുപടി നല്കി. ഇതെക്കേട്ട മധുരകവി ആഴ്വാർ "ഇവര് എല്ലാമറിഞ്ഞ ജ്നാനിയായിരിക്കുന്നു. ഇവരെ ആശ്രയിച്ചു മോചിക്കാം" എന്ന് കരുതി, നമ്മാഴ്വാർ തിരുവടികളില് വീന്നു നമസ്കരിച്ചു, അവര്തന്നെ എല്ലാമെന്നുകരുതി കൈങ്കര്യഞ്ചെയ്യാൻ തുടങ്ങി.

അതിനെത്തുടർന്ന്, കാരണങ്ങൽക്കെല്ലാം കാരണവും, എല്ലവസ്തുക്കളിൻ സ്വാമിയും, എവ്വറെയും നിയന്ത്രകുന്നവനും, എല്ലാ ചേതന അചേതനങ്ങളില് അന്തര്യാമിയും, അഴകിയ കരിനീലത്തിരുമേനി ഉടയവനുമായ ശ്രീവൈകുണ്ഠ നാഥൻ നമ്മാഴ്വാരെ കാണാനാഗ്രഹിച്ചു. പെരിയ തിരുവടിയും, വാഹനവുമായ ഗരുടാഴ്വാൻ അപ്പോഴ്തന്നെ എംബെരുമാന്റെ മുമ്പേ വന്നു. എംബെരുമാനും, ശ്രീ മഹാലക്ഷ്മിയും അവരുടെ മേലിൽ കയറി

തിരുക്കുരുകൂർ ചെന്ന്, നമ്മാഴ്വാരുടെ മുമ്പ് തോന്നി അകളങ്കവായ ദിവ്യ ജ്ഞാനം അരുളി.

ഇങ്ങിനെ പരവാസുദേവനും, വ്യൂഹമൂർത്തികളും, വിഭവമൂർത്തികളും, അന്തര്യാമി എംബെരുമാനും, ദിവ്യ ദേശങ്ങലില് എഴുന്നരുളിനിൽകുന്ന അർചാമൂർത്തികളും, തിരുപ്പുളിയാഴ്വാരടിയില് എഴുന്നരുളിയിരിക്കിന്ന നമ്മാഴ്വാരുടെ നെഞ്ജെന്നും ക്കാംബിലെ ദർശനമരുളി. ആ എമ്ബെരുമാങ്കളുടെ സ്വരൂപ രൂപ ഗുണ വിഭൂതികളെ അനുഭവിച്ചു, ആ അനുഭവത്താലുണ്ടായ പ്രീതി ഉള്ളടക്കാങ്കഴിയാത്തെ പുരത്തൊഴുകി, തിരുവിരുത്തം, തിരുവാചിരിയം, പെരിയതിരുവന്താതി, തിരുവായ്മൊഴി എന്നും നാലു ദിവ്യ പ്രബന്ധങ്ങലായി വെളിപ്പെട്ടു.

ഈ പ്രബന്ധങ്ങളെയും ഇവകളുടെ പൊരുളെയും മധുരകവി ആഴ്വാർക്കും മറ്റേ പ്രപന്നർക്കും ഉപദേശിച്ചു. മധുരകവി ആഴ്വാർ ഈ പ്രബന്ധങ്ങളെ പട്ടോല ചെയ്തു. നമ്മാഴ്വാരെ കുറിച്ചു താൻ രചിച്ച "*കണ്ണിനുൺചിരുത്താംബു*" എന്നും ദിവ്യ പ്രബന്ധത്തെയും ആഴ്വാരുടെ ദിവ്യ പ്രബന്ധങ്ങളെയും കൈത്താളമെടുത്തു, എപ്പോഴും പാൺ ഗാനഞ്ചെയ്യുകയും, അവയുടെ സാരത്തെ ലോകത്തിന് ഉപദേശിക്കുകയുവായി ജീവിച്ചിരുന്നു.

നമ്മാഴ്വാരുടെ പ്രബന്ധങ്ങളിൽ നൂരു പാസുരങ്ങളായ തിരുവിരുത്തം ഋഗ്വേദ സാരവും, ഏഴു പാസുരങ്ങളായ തിരുവാചിരിയം യജുർവേദ സാരവും, എൺപത്തിയേഴു പാസുരങ്ങളായ പെരിയതിരുവന്താതി അഥർവ്വ വേദ സാരവുമായി കരുതപ്പെടുന്നു. ഇതിനും കുടുതലായി, ആയിരത്ത് നൂറ്റിരണ്ട് പാസുരങ്ങളെ നൂരു തിരുവായ്മൊഴികളായും (പതികങ്ങൾ), പത്തു ദശകങ്ങളായും ക്രമീകരിക്കപ്പെട്ട ഏറ്റുവും ഉത്കൃഷ്ടമായ ദിവ്യപ്രബന്ധമായ തിരുവായ്മൊഴി, വേദങ്ങളിൽ ഏറ്റുവും ഉത്കൃഷ്ടമായ സാമവേദ സാരവാണ് എന്ന് മൂത്തോർ അരുളിട്ടുണ്ട്. എല്ലാ ദിവ്യ ദേശത്തു എംബെരുമാങ്കളും നമ്മാഴ്വാരെ അനുഗ്രഹിക്കാനും നമ്മാഴ്വാരുടെ മങ്ങളാശാസനം (സ്തുതി) സ്വീകരിച്ചു പരിപാലിക്കാനും തിരുപ്പുളിയാഴ്വാരുടെ അടിയിലെത്തി.

നമ്മാഴ്വാരുടെ തിരുവായ്മൊഴിയെ അനുഭവിക്കാനായി നിത്യസൂരിമാരും, ശ്വേത ദ്വീപവാസികളും, ഈ ലോകത്തുള്ള ശ്രീവൈഷ്ണവ ശ്രേഷ്ഠന്മാരും, തിരുപ്പുളിയാഴ്വാരടിയിലേ കുടി. ഇങ്ങിനെയുള്ള എംബെരുമാന്റെ ദിവ്യാനുഗ്രഹത്താൽ പൊങ്ങിയ സാത്വിക അഹങ്കാരങ്കൊണ്ട് താൻ ഈ പ്രകൃതിയില് മഹത്തായി എന്ന് പ്രസിദ്ധിച്ചു. ഭക്തമ്മാരുടെ കൂട്ടത്തെ കണ്ടു "*പൊലിക പൊലിക പൊലിക*"

(തിരുവായ് 5-2) എന്നും തിരുവായ്മൊഴിയാലെ അവർക്ക് പല്ലാണ്ടു പാടി (അതായതു ആയുസ്സു വളരെണും എന്ന് അനുഗ്രഹിച്ചു) "*കലിയും കെടും കണ്ടു കൊണ്മിൻ*" എന്ന പാസുരപ്പകുതിയാലെ വരാനുള്ള മഹാചാര്യരായ എംബെരുമാനാർ കാലം തുടങ്ങി ശ്രീവൈഷ്ണവമ്മാർ സംഘം ലക്ഷോപലക്ഷമായി വർധിക്കാനുള്ളതെ മുങ്കൂട്ടിത്തന്നെ സൂചിപ്പിച്ചു.

നമ്മാഴ്വാർ തന്നെപ്പോലെയും നിത്യസൂരികലെപ്പോലെയും തന്നെ ശരണടഞ്ഞവർക്കു എമ്ബെരുമാനിടത്ത് അശാപാശം ഉണ്ടാകണുമെന്നു അസിരവദിച്ചു. പരമാതമ, ജീവാത്മ, ഉപായ, ഉപേയ, വിരോധി എന്ന അഞ്ചു സ്വരൂപങ്ങളായ അർഥ പഞ്ചകത്തെയും ദ്വയ മഹാ മന്ത്രത്തിൻ പൊരുളെയും തിരുവായ്മൊഴിയെന്ന ദിവ്യാമ്രുതത്തെ ഭക്തമ്മാർക്ക് പൂർണ്ണമായി വെളിപ്പെടുത്തി.

പിറന്നത് മുതൽ ഈ ലോക ജിവിതത്തു് ചേരാതെ, തായ്പ്പാലും കുടിക്കാതെ, തിരുത്തുളസി നരുമണവായിത്തന്നെ മുളക്കിന്നതു പോലെ *എംബെരുമാൻ* അരുളിയ മയക്കമില്ലാത്ത സൽഭുദ്ധിയായ ജ്ഞാന ഭക്തികലുടനെ ഇദ്ദ്യേഹം അവതരിച്ചത് കൊണ്ട് "*വാസുദേവസ് സർവമിതി മഹാത്മാ സുടുല്ലഭ:*" [ഗീത 6-19] (അതായതു "*വാസുദേവൻ തന്നെ പരമപ്രാപ്യവും, പ്രാപകവും, താരക പോഷക ഭോഗ്യങ്ങലുമാണ്*" ഇങ്ങിനെ എന്നെ പറ്റിനിൽകുന്നവൻ തന്നെ മഹാത്മാ; അവനെ കണ്ടെത്താൻ പ്രയാസവാണു) എന്ന് ഗിതയില് ശ്രീക്രുഷ്ണൻ പ്രകീർത്തിച്ചതു *നമ്മാഴ്വാരെ* ത്തന്നെയെന്ന് മനസ്സിലാക്കാം.

ഇതുകൊണ്ടുതന്നെ പ്രപന്നജന ക്കൂടസ്ഥരായും ആഴ്വാർമാരുടെ തലവരായും, മറ്റേ ആഴ്വാന്മാരെ അംഗങ്ങളാക്കിയ രൂപവായും മൂത്തോര് ഇവരെ സ്തുതിച്ചു. ഇവര്ക്ക് ഭൂതത്താഴ്വാറെ ശിരസ്സായും, പൊയ്കൈ പേയാഴ്വാർകളെ ഇരു കണ്ണുകളായും, പെരിയാഴ്വാരെ മുഖവായും, തിരുമഴിസൈ ആഴ്വാരെ കഴുത്തായും, കുലശേഖരാഴ്വാരെയും തിരുപ്പാണാഴ്വാരെയും രണ്ടു കൈകളായും, തിരുമങ്കൈയാഴ്വാരെ പൊക്കിലായും, മധുരകവിയാഴ്വാരെ തിരുവടികളായും, എംബെരുമാനാരെ തിരുവടിനിലകളായ പാദുകകളായും കരുതുകയാണ് സമ്പ്രദായം.

ഇങ്ങിനെ ഇവർക്ക് സമവായും ഇവരേക്കാൾ ഉയരത്തില് ഒരു വ്യക്തിയുമില്ലാത്ത ഈ ആഴ്വാർ എംബെരുമാനുടെ തിരുവടിനിലയായിതന്നെ ഉള്ളതുകൊണ്ട് എല്ലാ

വിഷ്ണു ക്ഷേത്രങ്ങളില് പെരുമാളുടെ പാദുകകളെ "*ശഠാരി*" എന്നും "*ശഠകോപൻ*" എന്നും വിളിക്കുകയാണ്.

ഇങ്ങിനെ പെരുമയുള്ള ഈ ആഴ്വാർ ജീവിത കാലം മുഴുവനും വേരെതെയും ചിന്തിക്കാത്തെ, എമ്ബെരുമാനുടന് കുടി സന്തോഷിച്ചും, അകന്നു ദു:ഖിച്ചും, പരഭക്തി പരജ്ഞാന പരമഭക്തികൾ വളർന്നു, മുപ്പത്തിരണ്ടു തിരുനക്ഷത്രം ഈ ഭൂലോകത്തിൽ ജീവിച്ചു, "*ചൂഴ്വിചുംബണിമുകിൽ*" (തിരുവായ് 10-9) എന്നും തിരുവായ്മൊഴിയില് എംബെരുമാൻ തനിക്ക് കാണിച്ചതുപോലെത്തന്നെ, അര്ചിരാദിഗതിയിൽ ചെന്ന്, നിത്യസൂരികളെല്ലാവരും സ്വാഗതഞ്ചെയ്യ, വലിയ വൈകുണ്ഠ പട്ടണം പ്രവേശിച്ചു, തിരുമാമണി മന്ധപത്തില് എംബെരുമാനുടെ നിത്യഭോഗ്യവസ്തുവായി, അന്ത്യമില്ലാത്ത പരമാനന്ദം ലഭിച്ചു.

നമ്മാഴ്വാർ പരപദം ചെന്നപിന്നെ, അവർ അവതരിച്ച തിരുക്കുരുകുരില് അവരുടെ അര്ച്ചാവിഗ്രഹത്തെ എറ്റിയരുളച്ചെയ്തു, അവർക്ക് നിത്യ പക്ഷ മാസ അയന സംവത്സര ഉൽസവങ്ങലെയെല്ലാം സവിശേഷമായി നടത്തി, "*കാരിമാരർ വന്താർ, ശഠകോപർ വന്താർ, പരാങ്കുശർ വന്താർ, തിർക്കുരുകൂർ നംബി വന്താർ, തിരുവഴുതി വലനാടർ വന്താർ, തിരുനഗരി പെരുമാൾ വന്താർ, തിരുവായ്മൊഴി പെരുമാൾ വന്താർ, നാറ്റ്കമഴ് മകിഴ്മാലൈ മാർബിനർ വന്താർ, വേദം തമിഴ് ചെയ്ത പെരുമാൾ വന്താർ*" എന്ന് പല ബഹുമാനങ്ങളെ മുഴങ്ങി, നാടെങ്ങും ആഴ്വാരുടെ ദിവ്യ പ്രബന്ധങ്ങളെ പരസ്യമാക്കി.

അതെക്കേട്ട അപ്പോഴ് തമിഴ് സംഘത്തിലിരുന്ന വിദ്വാന്മാർ, "*ഞങ്ങളോട് വാദംചെയ്തു ജയിച്ചു സംഘപ്പലക ഏറിയില്ലെങ്കില് ഈ ബഹുമാനങ്ങളെ മുഴങ്ങാൻ അനുവദിക്കുവില്ലാ*" എന്ന് തടഞ്ഞു. മധുരകവികളും, "*ഇത് ന്യായവാണ്. എന്നാലും ജനങ്ങളുടെ ആഴ്വാർ നിങ്ങളുടെ സംഘപ്പലകക്ക് എഴുന്നരുളാങ്കഴിയുവില്ലാ. ആകയാല്, അവരുടെ തിരുവായ്മൊഴിയിൽ "കണ്ണൻ കഴലിണൈ" എന്നും ചെരുകഷ്ണം മാത്രമെഴുതിയ ഈ ഓല നിങ്ങളുടെ പലകയില് വയിക്കുക. പലക ഇതിനെ ഇടങ്കൊടുത്താൽ ആഴ്വാരെ ഏറ്റുക്കൊണ്ടതായി കരുതാം*" എന്ന് ആ ഓലയ കൊടുത്തു. അങ്ങിനത്തന്നെ മുന്നൂരു തമിഴ് വിദ്വാന്മാര് എരിയിരുന്ന സംഘപ്പലകയില് വയിച്ചു. പെട്ടെന്ന് ആ പലക ആ മുന്നൂരു വിദ്വാന്മാരെയും താൻ പൊങ്ങിക്കിടക്കും പൊന്താമര പൊയ്കയില് മധുരകവി ആഴ്വാർ തലകീഴായിത്തള്ളി "*കണ്ണൻ കഴലിണൈ*" എന്നും ആഴ്വാർ വാമൊഴി എഴുതിയിരിക്കും ഓല മാത്രം ധരിച്ചു പൊങ്ങിക്കിടന്നു.

വെള്ളത്തില് വീന്ന വിദ്വാന്മാർ മുങ്ങി അടിപതറി എഴുന്തു പതുക്കെ നീന്തി കര ചേർന്ന് *"എംബെരുമാനലെ മയക്കമില്ലാത്ത സല്ഭുദ്ധി അരുളിക്കിട്ടിയ നമ്മാഴ്‌വാർ പാടിയ പാസുരങ്ങൽ തന്നെയാണ് തിരുവായ്മൊഴി മുതലായ ദിവ്യ പ്രബന്ധങ്ങൾ"* എന്ന് തിരിച്ചറിഞ്ഞു ഗരവമോഴിഞ്ഞു, ആഴ്‌വാരെ അവഗണിച്ചതിനെ അനുതാപങ്കൊണ്ട്, അതിനെ പ്രായശ്ചിത്തവായി ഓരോരുത്തരും ഒരു സ്തുതിയ രചിച്ചു. ആ പാട്ടുകളുടെ മുതൽ പദങ്ങളെ ചെർത്തപ്പോഴ് -

"ചേമങ്കുരുകൈയോ ചെയ്യ തിരുപ്പാർകടലോ
നാമം പരങ്കുശമോ നാരണമോ - താമൻ
തുളവോ വകുളമോ തോളിരണ്ടോ നാങ്കു
മുളവോ പെരുമാനുക്കു"

എന്നും പാട്ടായി. ഈ കവിതകൊണ്ട് ശ്രീമന്നാരായണൻ തന്നെ നമ്മ്മാഴ്‌വാരായി അവതരിച്ചു എന്ന് അവർ അർഥമാക്കി. തമിഴ് സംഘത്തുടെ തലവനായ വിദ്വാൻ ഇങ്ങിനെ ഒരു ആ ശു കവിത രചിച്ചു -

*ഈയാടുവതോ ഗരുഡർകെതിരേ യിരവിക്കെതിർ മിന്മിനിയാടുവതോ*
*നായോടുവതോ ഉരുമിപ്പുളിമുൻ നരികേശരിമുന്നടയാടുവതോ*
*പേയാടുവതോ പേഎഴിലൂർവശിമുൻ പെരുമൻ വകുളാഭരണന്നരുൾകൂർന്*
*തോവാതുരൈയായിര മാമരൈയിൻ നൊരുചൊർപൊരുമോ വുലകിർകവിയേ*

**അർത്ഥം -**

ഗരുദനെപ്പോലെ ഈയിനെ പരക്കാങ്കഴിയുവോ? സൂര്യനെപ്പോലെ പ്രകാസിക്കാൻ മിന്ന്നമിനുങ്ങിയിന് കഴിവുണ്ടോ? പട്ടിയുടെ കുരച്ചാല് പുലിയുടെ ഗര്ജ്ജനയിനു മുമ്പ് എത്ര മാത്രം? കുറുക്കനെ സിംഹത്തിനെപ്പോൽ ഗാംബിര്യവായി നടക്കാനാകുവോ? അഴകിയ ഊർവശിയിനെതിരായി പേയ് നർത്തനഞ്ചെയ്യാനൊക്കുവോ? മറ്റെല്ലാ കവിതകളും വ്വകുളഭരണ പെരുമൻ ദയവായി അരുളിയ തമിഴ് വേദത്തിൻ ഒരു ചൊല്ലിനുപോലും സമവാകുവോ?"

ആ വിദ്വാൻമാരെല്ലാരും തന്നെ ആഴ്‌വാരുടെ ബഹുമാനങ്ങളെ മുഴങ്ങി അവർക്ക് പലവിദവായ പ്രത്യേക മര്യാദകൾ നല്കി.

ഇങ്ങിനെ മധുരകവിയാഴ്‌വാർ നമ്മാഴ്‌വാരിനെ കൈങ്കര്യഞ്ചെയ്തും അവരുടെ പെരുമകളെ പരസ്യപ്പെടുത്തിയും ഈ ഭുലോകത്തില് ചില കാലം ജീവിച്ചു, "*നംബുവാർ പതി വൈകുന്തം കാൺമിനേ*"(കണ്ണിനുൺ - 11) (അതായതു

ആചാര്യനെ ശരണടഞ്ഞവര് വൈകുണ്ഠംകാണും) എന്ന് അവര് പറഞ്ഞതപ്പോലെതന്നെ, പരമ പടം ചെന്ന് അവിടെയും വേറൊരു ദൈവം അറിയാത്തവരായി നമ്മാഴ്വാരിനെ സേവനഞ്ചെയ്യാൻ തിരുനാട്ടിലേക്ക് എഴുന്നരുളി.

ശ്രീവചനഭൂഷണ ചൂർണകളും അവയുടെ വ്യാഖ്യാനങ്ങളും മധുരകവി ആഴ്വാരുടെ കീർത്തിയെ വിവരിക്കുകയാണ്.

**മധുരകവി ആഴ്വാരുടെ തനിയൻ -**

*അവിദിത വിഷയാന്തര: ശഠാരേ: ഉപനിഷദാം ഉപഗാന മാത്ര ഭോഗ: |*
*അപി ച ഗുണ വശാത് തദേക ശേഷി മധുരകവിർ ഹ്രുദയേ മമാവിരസ്തു ||*

ഇവരുടെ അർചാവതാര അനുഭവങ്ങളെ ഇവിടെ കാണാം - http://ponnadi.blogspot.in/2012/10/archavathara-anubhavam-madhurakavi.html.

# കുലശേഖര ആഴ്വാർ



**ത്രുനക്ഷത്രം -** കുഭം പുണർതം

**അവതാര സ്ഥലം –** തിരുവഞ്ചിക്കളം (ത്രുക്കുലശേഖരപുരം, ത്രുസ്സൂർ ജില്ല കൊഡുങ്ങല്ലൂരെ അടുത്തു)

**ആചാര്യൻ –** വിഷ്വക്സേനർ,

**ഗ്രന്ഥങ്ങൾ -** പെരുമാൾ തിരുമൊഴി, മുകുന്ദമാലാ

**പരമപദിച്ച സ്ഥലം –** തിരുനെല്വേലിയയടുത്ത മന്നാർ കോയിൽ

ക്ഷത്രിയ കുലത്തിൽ പിറന്നും സ്വാഭാവികമായ ഗർവം ഒട്ടുമില്ലാത്തെ എംബെരുമാനിടത്തും അവൻടെ ഭക്തമ്മാരിടത്തും വിനയമായി പെരുമാരിയതാണ് കുലശേഖരാഴ്വാരുടെ പ്രത്യേകത. എംബെരുമാൻ ശ്രീരാമൻടെ അത്യന്ത ഭക്തനായതു കൊണ്ടു കുലശേഖര പെരുമാൾ എന്നു തന്നെ പേരെടുത്തു. താൻ രചിച്ച പെരുമാൾ തിരുമൊഴി ആദ്യ ദശകത്തിൽ തന്നെ എംബെരുമാനിനു മനഗളാശാസനഞ്ചെയ്ത ഉടന്തന്നെ രണ്ടാം ദശകത്തിലു ശ്രീവൈഷ്ണവമ്മാരെ കീർത്തിക്കുന്നു. ശ്രീവൈഷ്ണവമ്മാറ്റെ ആരാധകനായി പ്രാബല്യനായതെ, മേൽപ്പരയാനുള്ള ഇവർടെ ചരിത്രത്തില് കാണാം.

പെരുമാൾ തിരുമൊഴി പത്താംദശകം ഏഴാം പാസുരത്തിലു രേഖപ്പെടുത്തിയത് ഇതാ:

"...തില്ലൈനഗർ തിരുച്ച്ചിത്രകുടം തന്നുൾ
അരചമർന്താൻ അടിചൂടും അരചൈയല്ലാൽ അരചാക എണ്ണേൻ മദ്രരചുതാനേ"

**അർത്ഥം-**

തില്ലൈനഗർ (എന്ന് അറിയപ്പെടുന്ന ചിദംബരം നഗറിലുള്ള) തിരുച്ചിത്രകൂടം എന്ന (വിഷ്ണു) ക്ഷേത്രത്തു (ഗോവിന്ദരാജൻ എന്ന നാമകൊണ്ടു) രാജ്യം ഭരിക്കുന്ന എംബെരുമാൻടെ ഭക്തിസാമ്രാജ്യമൊഴിച്ചു മറ്റേ രാജ്യത്തെ രാജ്യവായി കരുതുവില്ലാ

ഈ പദങ്ങൾ പ്രയോഗിച്ചു ജീവർക്കു എംബെരുമാനല്ലാത്ത ഇതര ദൈവങ്ങളിടത്തോ (ദേവതാന്തര) അഥവാ എംബെരുമാൻടെ അല്ലാത്ത ഇതര വിഷയങ്ങളിലോ (വിഷയാന്തര) സംഭന്ധം ഉണ്ടോവെന്ന സംശയംപോലും മായ്ച്ചു കളഞ്ഞു.

തിരുവേങ്കതമെന്നു അറിയപ്പെടുന്ന തിരുമല തിരുപതിയെ കുറിച്ച നാലാന്ദശകത്തുടെ ഒൻപതാം പാസുരം:

ചെടിയായ വല്വിനൈകൾ തീർക്കും തിരുമാലേ
നെടിയാനേ! വേങ്കഠവാ! നിൻ കോയിലിൻ വാചൽ
അടിയാരും വാനവരും അരംബൈയരും കിടന്തിയങ്ങും
പടിയായ് കിടന്തുൻ പവളവായ് കാൺബേനേ!

**അർത്ഥം-**
തന്നെ അശ്രയിച്ചവരിടത്തു ചെടിപോലു തഴച്ചുള്ള കടുത്ത കർമഫലങ്ങളെ തിർക്കുന്ന ശ്രിയ:പതിയായ പെരുമാളേ! നെടിയോനേ! തിരുവേങ്കഠത്തിനു ഉടയോനേ! അങ്ങെയുടെ സന്നിധിയിനു അകത്തേക്കുള്ള വാതിലില്, ഭാഗവതമ്മാരും, മറ്റയ ദേവമ്മാരും, അപ്സര സ്ത്രീക്കളും ഇടവിടാത്തെ സഞ്ചരിക്കുന്ന പടിയായി കിടന്നു, അങ്ങെയുടെ പവിഴച്ചുണ്ടുകളെ എപ്പോഴും കാണേണുമേ!

ജിവാത്മാവുടെ നിജ രൂപം അചിത്വത് പാരതന്ത്രിയം എന്നാ ഈ പാസുരത്തുടെ തത്വം. അതെന്താണുവെന്ന് പെരിയവാച്ചാൻ പിള്ളൈ വ്യാഖ്യാനിച്ചിട്ടുണ്ടു:

ജീവർ ജീവൻ ഉള്ളവരായും അത് ഇല്ലാത്തവരായും ആവണൂം. എന്ന് വച്ചാൾ,

ജീവനില്ലാത്ത അചിത് - ചന്ദനം, പുഷ്പം മുതലിയ വസ്തുക്കളെപ്പോൽ സ്വയം ഒട്ടും പ്രയോജനമില്ലാത്തെ ഉപയോക്താക്കളുക്കു മാത്രവേ പ്രയോജനവായവ.

അങ്ങിനെതന്നെ പടിയായി കിടന്നു എംബെരുമാനെ എപ്പോഴും ദര്സിക്കാൻ വരുന്നവർക്ക് പ്രയോജനമാവുക.

ജീവനുള്ള ചിത് - നമ്മുടെ ദാസ്യം ശ്വീകരിച്ചു അങ്ങെയും തൃപ്തിയായി എന്ന് മനസ്സിലാക്കി നമ്മൾ ക്രുതജ്ഞരാകുക. അങ്ങെയുടെ ത്രുമുൻപിലു പടിയായി കിടന്നാൽ മാത്രം പോരാ. സദാ പവിഴച്ചൂണ്ടും കാണേണം. അങ്ങെയുടെ അനുഗ്രഹത്തിന് ക്രുതജ്ഞതെ ഇല്ലെങ്കില് ജീവരായ നമുക്കും ജഠങ്ങൾക്കും വേർപാട് ഇല്ലാതാവും.

ഇങ്ങിനേ എംബെരുമാൻ പരിപൂർണമായി അധികാരഞ്ചെയ്യുന്ന ജീവാത്മാവായിട്ടും,രണ്ടു പേരും പരസ്പരം അന്യോന്യം അങ്ങോട്ടുമിങ്ങോട്ടും പകരഞ്ചെയ്യുന്നതാ, നമ്മുടെ ശ്രീവൈഷ്ണവ സിദ്ധാന്തത്തുടെ മഹത്വം. ഈ സിദ്ധാന്തത്തുടെ പേർ അചിത്വത് പാരതന്ത്രിയം എന്നാ.

ഈ പാസുരങ്കാരണം എല്ലാ വിഷ്ണു അമ്പലങ്ങളില് ഗര്ഭ ഗൃഹത്തിന് മുന്പുള്ള വാതിൽ പടിക്ക് കുലശേഖരപ്പടി എന്ന പേർ സമ്പ്രദായവായി.

മാമുനികളും കുലശേഖരാഴ്വാരെ കൊണ്ടാടീട്ടുള്ളതെ ഇവിടെ കാണുക.

ആചാര്യ ഹ്രുദയം എന്ന അതി ഉത്തമ ഗ്രന്ഥത്തിലു, ജനിച്ച കുലത്തെക്കൊണ്ടു ഭാഗവതരെ തരം തിരിക്കിന്നതു ശരിയല്ലെന്നു ഒരു കൂട്ടം ചൂർണികകളെഴുതി, പിന്നീടു നമ്മാഴ്വാർ തുടങ്ങിയ മഹാ പുരുഷർടെ മഹത്വത്തെ സ്ഥാപിക്കുന്നു, അഴകിയ മണവാള പെരുമാൾ നായനാർ. കൂടാത്തെ, , കൈങ്കര്യ പ്രാപ്തം ലഭിക്കാൻ സാദ്യതെ കൂടിയത് കാരണം, മഹാ പുരുഷമ്മാർ താഴ്ന്നതായി കരുതപ്പെടുന്ന കുലങ്ങളിൽ ജനിക്കാൻ താൽപ്പര്യപ്പെട്ടു എന്നു പല ഉദാഹരണങ്ങളെ കാണിക്കുന്നു. എൺബത്തിയേഴാം ചൂർണിക, അതിൻടെ അർഥം, കുലശേഖര ആഴ്വാരുമായുള്ള ചേർച്ച എല്ലാം ഇപ്പോഴ് കാണാം:

**ചൂർണിക 87:**

അണൈയ ഊര പുനൈയ അടിയും പൊടിയും പടപ്പർവത ഭവനങ്ങളിലേ ഏതേനുമാക ജനിക്കപ്പെരുകിര ദിര്യക് സ്ഥാവര ജന്മങ്ങളൈ പെരുമക്കളും പെരിയോരും പരിഗ്രഹിത്തുപ് പ്രാർത്തിപ്പാർകൾ.

**വിശദീകരണം:**

ആദിശേഷൻ (അനന്താഴ്വാർ), ഗരുഡൻ (ഗരുഡാഴ്വാർ) എന്ന നിത്യസൂരികളു പോലും ഒരു പാമ്പായോ അല്ലെങ്കില് ഒരു പക്ഷിയായോ ജനിക്കാൻ

ഇഷ്ഠപ്പെട്ടു. കാരണം എംബെരുമാനുടെ കിടക്കയാവാം അഥവാ വാഹനമാവാം. തൻടെ ശിരസ്സു, തോൾ, മാർബു എന്നു പല അങ്ങങ്ങളിലു ചാർത്തി എംബെരുമാന് തൻടെ തിരുമേനിയോടു ക്കുട്ടിച്ചേർക്കുന്ന തുലസീ ധളത്തിനു അവരുവായുള്ള
അടുപ്പത്തെക്കുരിച്ചു നമ്മാഴ്വാർ പരഞ്ഞിട്ടുണ്ടു. പരാശരർ, വ്യാസർ, സുഖർ മുതലായ മഹരുഷികൾ പോലും വ്രുന്ദാവനത്തു മണലായി ജനിക്കാൻ പ്രാത്തിച്ചു. കാരണം ഭഗവാണ്ടെയും ഗോപികളുടെയും പാദങ്ങളെ സ്പർശിക്കാനാ. കുലശേഖര ആഴ്വാർ തിരുപതി തിരുമല മേലു ഏതേനും ആവണും എന്നു പ്രാർത്തിച്ചു. ആളവന്ദാർ ഒരു ശ്രീവൈഷ്ണവൻടെ വീട്ടിലു പുഴുവായി ജനിക്കാൻ ആഗ്രഹിച്ചു. ഈ ചൂർണികയെ വിശതമായി മണവാള മാമുനികൾ വ്യാഖ്യാനിച്ചതെ ഒന്ന് കാണാം:



പെരുമാൾ തിരുമൊഴി നാലാന്ദശകത്തിലു തിരുവേങ്കം മലയുവായി ഏതെങ്കിലും ഒരു രീതിയിലു എന്നെന്നേക്കുമായി ഭന്ദപെട്ടിരുക്കാൻ പ്രരാര്ത്തിക്കുന്നു. ഓരോ പാസുരത്തിൻ ഒടിവിലും ഒരു വിദ സംഭന്ദം ചോദിച്ചു ഒടിവില് ഏതായാലും മതിയെന്ന് പൂരിപ്പിക്കുന്നു:

1. തൃക്കോനേരി എന്ന സ്വാമി തീർഥക്കുളത്തു ഒരു ഞാരയായാലോ?
2. ഞാരയപ്പോലൊരു പക്ഷിയായാല് തിരുമലയിൽ നിന്ന് വെരെവിടെങ്ങിലും പരന്തുപോയാലോ? തിരുമലയിത്തന്നെ പിറന്നു, വാന്നു മരിക്കുന്ന മീനായാൽ കൊള്ളാം.
3. മീനായാലു ഒരു കുളത്തിന് പറ്റി നില്ക്ക അല്ലാത്ത പുറത്ത് വന്നു തിരുവേങ്കംമുടയാനെ ദർശിക്കാനാവില്ലാ. എന്നിട്ട് അങ്ങെയുടെ പടിക്കമായ പൊമ്പട്ടില് കൈയിലേന്ദി അന്തരംഗ പരിജനരോടു സന്നിധിയിലേക്കു കടക്കുന്ന ഭാഗ്യവാനായാലോ?
4. പൊമ്പട്ടിലെ മോഷ്ടിച്ചു തടവിലവാൻ സാദ്യമുണ്ടു. ചമ്പക മരമായി നിന്നോളാം.
5. ചമ്പക മരത്തെ യാരെങ്ങിലും വേരോടു വിഴുതെടുത്തു തിരുമലയുടെ പുരത്താക്കിയാലോ? പുല്ലു, ചെടി, കൊടി എന്നിവയുടെ പഠര്പ്പായി ഒന്നിനുമാവാത്ത സ്ഥംഭം ആവുന്നതാ ശരി.
6. കുറ്റിക്കാട്ടു സ്ഥംഭത്തെയും സർക്കാർ ചിലപ്പോ കളയാരുണ്ടല്ലോ? എന്നാല് തിരുമലയുടെ എതോവൊരു ഭാഗമാവാം.
7. പാറയായാലും ശില ശ്രുഷ്ഠിക്കാൻ കൊണ്ടു പോകും. അങ്ങിനെ വെട്ടിക്കൊണ്ടു പോകാതിരുക്കാൻ തിരുമലയിലുള്ള കാട്ടിൽ ഒരു പുഴയായാലോ?
8. കാട്ടിലുള്ള ആറും വറ്റിപ്പോകാം. എന്നിട്ട് തിരുവേങ്കംമുടയാനെ ദർശിക്കാൻ വരുന്ന ഭാഗവതരുടെ ശ്രീപാദധൂളി ഏൽക്കുന്ന വഴിയായി ജീവിക്കാം.
9. തിരുമലയിലേരി തിരുപതി പോകാൻ വിവിദ മാർഗങ്ങളുണ്ട്. ആകയാല് ഒരു മാർഗത്തു വഴിക്കല്ലായി പിന്നേ ഭാഗവതര് വേരു വഴിപ്പോയാലു അവരുടെ ശ്രീപാദധൂളി എങ്ങിനെ കിട്ടാനാ? സന്നിധിയുടെ തൊട്ടു മുന്പേ പടിയായി കടക്കുന്നതാ ഉചിതം. ഭാഗവതർ ആ പടി കടന്നുപോയല്ലേ എംബെരുമാനെ ദര്സീക്കുക. ശ്രീപാദധൂളിയുടെ കൂട്ടത്തു അങ്ങെയുടെ പവിഴ വായ് ദര്ഷാനവും ഇടവിടത്തെ ലഭിക്കുവല്ലോ?
10. തിരുമല തിരുപതി സന്നിധിയില് പാറകൊണ്ടു ഉണ്ടാക്കിയ കല്ല് പടിയാകുന്നതു ശരിയല്ല എന്നിട്ട് മഹാപ്രഭുമാർ സ്വര്ണത്തകടു വേയ്ഞ്ചു അപ്പടിയെ മൂടാൻ പറ്റു. അപ്പോഴ് അപ്പൻടെ ത്രുമുഖമണ്ടല സേവ കൈയൊഴിയും. എന്നിട്ട് പടിയായി കിടക്കുന്നതും പാങ്ങല്ല എന്ന് തീരുമാനിച്ചു. പിന്നെ ഏതു ജന്മം പ്രാർത്തിക്കാനാ എന്ന് ചിന്തിച്ചു. ഒരോ ജന്മത്തെ അരായും പോഴും ഇങ്ങിനെ ഏതെങ്കിലും ഒരു അനുപപത്തി തോണിയാലോ? അവശാനം സ്വയം ഒരു ജന്മമും തിരഞ്ഞെടുത്ത്

അപേക്ഷിക്കാത്തെ, “എംബെരുമാൻ പൊന്മലയിലു ഏതേനും ആവേനേ” എന്ന് തീർത്തു.

11. ശ്രീമന്നാരായണനെയൊഴിച്ചു വേരേ ശരണമില്ലായ്മയെ അനേക ദൃഷ്ടാന്തപൂർവകമായി തിരുവിത്തുവക്കോട്ടു അമ്മാൻടെ മുന്നില് അപേക്ഷിക്കുന്നു. (പാലക്കാട് ജില്ലാവിലുള്ള തിരുമിറ്റകോട് പഞ്ചായത്തില് ശ്രീ അഭയപ്രദൻ എന്നും ശ്രീ ഉയ്യവന്ന പെരുമാൾ എന്നും അർച്ചിക്കപ്പെടുന്നു).

ഇതാണ് കുലശേഖര ആഴ്വാർടെ മഹത്വം. സ്വയം പ്രയോജനമോർക്കാത്ത വെറുതെ ഭഗവദ് ഭാഗവത സംഭന്ദം മാത്രം ആഗ്രഹിച്ചു. ഈ വിഷയം മനസ്സിലാക്കി അവരുടെ ചരിത്രം അറിയാം.

ത്രുവഞ്ചിക്കളം എന്ന കൊല്ലിനഗർ രാജ്യത്തു, ക്ഷത്രിയ കുളത്തില്, ശ്രീകൗസ്തുഭത്തുടെ അംശവായി അവതരിച്ചതായി ഗരുഡവാഹന പണ്ഡിതർ ദിവ്യ സൂരി ചരിതത്തില് രേഖപ്പെടുത്തിട്ടുണ്ടു. (സാധാരണയായി ആഴ്വാർകളെ സംശാരത്തിൽ നിന്നും സ്വയം എംബെരുമാൻ തന്നെ വളരെ സ്രദ്ധയോടെ തിരഞ്ഞെടുത്തു എന്നാലും). ഇവർക്ക് കൊല്ലി കാവലൻ, കോഴിയർ കോൻ, കുടൽ നായകൻ എന്നു പല പേരുമുണ്ടു.

“മാറ്റലരൈ വീരങ്കെടുത്ത ചെങ്കോൽ കൊല്ലി കാവലൻ വില്ലവർകോൻ ചേരൻ കുലശേഖരൻ മുടിവേന്തർ ശിഖാമണി” എന്നാണു ഇവർടെ തനിയൻ. രഥഗജതുരഗപദാദിയായ ചതുരംഗ ബലത്തോടു കൂടി പ്രതിപക്ഷത്തെ കാട്ടിലേക്കു ഓടിച്ചു. ചെങ്കോൽ ചെമ്മയായ കോലായി, ചെരിയതെ വലിയത് ഹിംസിക്കാത്തെ, ദുർബ്ബലരെ ബലവാന്മാർ ബാധിക്കാത്തെ, ശ്രീരാമനായ പെരുമാൾ പോലത്തന്നെ ശ്രീകുലസേഖരപ്പെരുമാളും അതി ഉദാരരായി രാജ്യം ഭരിച്ചു.

തന്നെ സ്വതന്ത്രനായും നിയന്താവായും സ്വയം അഭിമാനിച്ചിരുന്ന ഇവരെ, പരമപദം മറ്റും സംസാരം എന്ന രണ്ടു സ്വത്തുക്കളുടെ നിര്വാഹിയും, സർവ നിയന്താവുമായ സർവേശ്വരൻ, തൻടെ നിർഹേതുക കൃപ കൊണ്ടു, ആഴ്വാരുടെ രാജസ താമസ ഗുണങ്ങൾ മാറി സത്വ ഗുണം പ്രകാശിപ്പിക്കാൻ കഠാക്ഷിച്ചു. മയക്കം മാറ്റാൻ നല്ല ബുദ്ധിയും അരുളി തൻടെ സ്വരൂപ, രൂപ, ഗുണ, വിഭൂതി (സ്വത്ത്) , ചേഷ്ടിതങ്ങളെയും (ലീല) വിശതമായി കാണിച്ചു കൊടുത്തു. അവകളെ ഭഗവദ്ഭക്തിരൂപാപന്ന ജ്ഞാനറായി കണ്ട ആഴ്വാർ, ദേഹത്തെ അഭിമാനിച്ചു ജീവിക്കുന്ന സംസാരികൾ കൂട്ടത്തു ജീവികുന്നതെ കഴുമരത്തിൽ ഉള്ളതു പോൽ കരുതി.

“ഏൽക്കുവെന്നു കിളർന്നെഴുന്ന വൻസ്വത്തായ നെരുപ്പു അല്ലലായിത്തോന്നി എരിതീയിൽ ചുടും” എന്നു നമ്മാഴ്വാർ അരുളിയതു പോലേ, ആനക്കഴുത്തുടെ മോളിൽനിന്നും താൻ രാജയം ഭരിച്ചു സുഖരൂപവായി രാജ്യഭോഗത്തെ ഭുജിക്കുന്ന രാജത്വം കൂടി ആ തീയുടെ സ്വഭാവമുള്ളതാണുവെന്നു കുലശേഖരപ്പെരുമാൾ മനസ്സിലാക്കി. “ലങ്ക, മിത്രന്മാർ, സ്വത്തു എല്ലാത്തിനെയും ഒഴിവാക്കി...പുത്രന്മാരെയും ഭര്യയെയും വിട്ട് പിരിഞ്ഞു രാഘവനെ ശരണംഗമിച്ചു” എന്നു വാല്മീകി രാമായണത്തിലു വിഭീഷണൻ പരഞ്ഞാപ്പോലേ ഇദ്ദ്യേഹവും “സന്തോഷം സൗഭാഗ്യം ഈ രാജ്യഭരണം എന്നിക്കു വേണ്ടാ” എന്നു ഭവറദനുഭവത്തിനു തടസ്സമായുള്ള ഭോഗങ്ങളെ ഉപേക്ഷിച്ചു.

ശ്രീരംഗ ക്ഷേത്രത്തെയും, ശ്രീരംഗനാഥനേയും, ലൗകീക വിശഷയങ്ങളെയൊഴിച്ചു സദാ ശ്രീരംംഗനാഥനേ കീർത്തിക്കുന്ന ഭാഗവതരെയും വളരെ അഭിമാനിച്ചിരുന്നു. ശ്രീരംഗ ക്ഷേത്രത്തു ജീവിത പര്യന്തം സദാ ശ്രീരംഗനാഥനെ ക്കൂപ്പിക്കഴിയുന്ന സാധു ഘോഷ്ഠിയിനൊപ്പം താമസിക്കാൻ കൊതിച്ചിരുന്നു. ഈത്താമസം പോലും വേണ്ടാ. ശ്രീരംഗയാത്രയെ സ്വപ്നങ്കണ്ടാൽ മതി. വൈകുണ്ഠ വാസം തീർച്ചയാണു എന്നരിയാവുന്ന അദ്ദ്യേഹം ദിവസവും ശ്രീരംഗയാത്ര ചെയ്യുവാനായി ഭാവിച്ചിരുന്നു.

ഗങ്ങാദി സകല തീർത്തങ്ങളെക്കാൾ മെന്മയുടയതായി അരിയപ്പെട്ട “ത്രുവേങ്കഠ മലയെപ്പതിയായിക്കൊണ്ടു താമസ്സിക്കുക” എന്നു ആണ്ഡാൾ പാടിയതു പോലെ, പരമഋഷികൾ തുടങ്ങിയ മഹാന്മാർ നിത്യം വാസഞ്ചെയ്യും ത്രുവേങ്കഠ മഹാ മലയിലു, തിര്യഗ് സ്ഥാവര ജന്മങ്ങളായി ജീവിക്കാൻ ആഗ്രഹിച്ചു. ഇങ്ങനെ മറ്റുള്ള ദിവ്യ ദേശങ്ങൾക്കും ചെന്നു, അവിടത്തെ എംബെരുമാന്മാരെ സേവിച്ചു, അവിടെ നിത്യം വസികാനും ആശിച്ചു.

പതിനെട്ട് പുരാണങ്ങളെയും, ഉപപുരാണങ്ങളെയും, ഇതിഹാസങ്ങളെയും സൂക്ഷ്മതയോടെ പരിശോധിച്ചു, ശാരമായി മുകുന്ദമാല എന്ന ഗ്രന്തത്തെ എഴുതി.

വേദ വേദ്യേ പരേ പുംസേ ജാതേ ദശരതാത്മജേ|
വേദപ്രാചേതസാദാസീത് സാക്ഷാത് രാമായണാത്മനാ||

എന്ന സ്ലോകത്തിൽ

വേദങ്കൊണ്ടു അരിയാവുന്ന ശ്രീമൻ നാരായണൻ ദശരതൻടെ മകനായി അവതരിച്ചാപ്പോൽത്തന്നെ ആ വേദങ്ങളും വാല്മീകി ഭഗവാൻമുഖേണ സ്വയം ഇതിഹാസസ്രേഷ്ഠവായ ശ്രീമദ്രാമായണവായി പ്രകാശിച്ചു

എന്നു പറഞ്ഞതുകൊണ്ടു, ശ്രീരാമായണ പാരായണന്തന്നെ ഇവർക്കു മധുരഭാഷണമായി.



ആസ്വാദിച്ചിരുന്നു. ശ്രീരാമായണ കഥ കേട്ടു സ്വയം മരക്കുവായിരുന്നു. ഒരിക്കിൽ ആരണ്യ കാണ്ടം ഇരുപത്തിനാലാം സർഗത്ത്, ശ്രീരാമൻ കരദൂഷണാദി രാകഷസർകളോട് സമരത്തിനായപ്പോൽ ഇരുപത്തിമൂനാം സ്ലോകം കഥാകാലക്ഷേപം ഇങ്ങിനേയായിരുന്നു:

സ്ലോകം-

ചതുർദശ സഹസ്രാണി രകഷസാം ഭീമ കർമണാം|
ഏക:ച രാമോ ധർമാത്മാ കഥം യുദ്ധം ഭവിഷ്യതി||

അർഥാത്, പെരുമാളും, ഇളയ പെരുമാളെ പിരാട്ടിക്കു ത്രുമേനി രക്ഷകനയി നിർത്തിയിട്ടു, കരദ്രി ശിരോദൂഷണാദികളായ പതിനാലായിരം ദുഷ്ട രാക്ഷസരുവായി ധർമാത്മാവായ പെരുമാൾ മാത്രാം യുദ്ധോന്മുഖരായി. പെരുമാൾ ഇളകുവോ എന്ന് ഋഷികൾ സംശയിച്ചതായി ഉപന്യാസകർ വിശതീകരിച്ചതെ കേട്ടപ്പോഴ്തന്നെ, ആഴ്വാർ പ്രേമപരവശരായി.

അബദ്ധം പറ്റുവോ എന്ന ആശങ്കിച്ചു. "വാളും വില്ലുംകൊണ്ടു പിഞ്ചെല്ലാൻ മറ്റാരുമില്ലാ" എന്നും "ഇവിടെ ചങ്കു ചക്കരം ചുമന്തു അങ്ങെയുടെ കൂട്ടത്തു, ഒരുപാടു ഉഴലാനൊരു അടിയൻ കുടിയുണ്ട്" എന്ന് പരഞ്ഞാപ്പോലേ ചതുരംഗ സേനയെ തയ്യാറാക്കി യുദ്ധത്തിനെ പുരപ്പട്ടു. ഇവരുടെ അതിപ്രവ്രുത്തമായ യാത്രയെ തടയാനായി ഓരുപായഞ്ചെയ്തു. ചിലരെ എതിർവശത്തു വരവിട്ട്, പതിനാലായിരം രാക്ഷസമ്മാരേയും പെരുമാൾ ഒറ്റയ്ക്കു മർദിച്ചു എന്നു പരയിപ്പിച്ചു. ഉപന്യാസകരും ആരണ്യ കാണ്ഡം മുപ്പതാം സർഗം മുപ്പത്തിയൊൻബതാം സ്ലോകത്തെ ഇവിടെ വ്യാഖ്യാനിച്ചു:

സ്ലോകം-

തം ദ്രുഷ്റ്റ്വാ ശത്രു ഹന്താരം മഹ്ർഷീണാംം സുഖ ആവഹം|
ബഭൂവ ഹ്രുഷ്റ്റാ വൈദേഹി ഭർതാരം പരിഷ്വജേ||

അർഥാത്, പിരാട്ടി പെരുമാൾ ത്രുമേനിയിലു വ്രണങ്ങളൊക്കെ ആരുംബടിക്കു കെട്ടിപ്പിടിച്ചു ആസ്വാസിപ്പിച്ചു. ശോകനിവർത്തനമായ ഈ സ്ലോകങ്കേട്ട അപ്പോൽത്തന്നേ ആഴ്വാർ സന്തുഷ്ടരായി മീണ്ടു.

തമ്മുടെ രാജാവിനു ശ്രീവൈഷ്ണവ സഹവാസകൊണ്ടു ഇത്തരം കലക്കങ്ങൾ സംഭവിക്കുകയായിയെന്നു തീരുമാനിച്ചു, അവരെ ഒഴിവാക്കാൻ ഒരു ചതി ചെയ്തു. ഇവരുടെ ഗ്രുഹത്തിലു അർചന ചെയ്തിരുന്ന എംബെരുമാൻടെ ത്രുവാഭരണപ്പെട്ടിയിൽ നിന്നും നവരത്നശോഭയുള്ളൊരു ഹാരത്തെയെടുപ്പിച്ചു കാണാതാക്കി. ആഴ്വാർക്കു അന്തരംംഗരായി ഉദ്ധ്യോഗസ്ഥരായ ശ്രീവൈഷ്ണവമ്മാർ മോഷ്ഠിച്ചുവെന്നും ആരോപിച്ചു. പരമഭാഗവതർ അങ്ങിനെ ചെയ്യുവില്ലയെന്നു ഉരപ്പിച്ചു പരഞ്ഞു. മാത്രമല്ല, വിഷസർപ്പമുള്ള കുടത്തിൽ സ്വയം കൈയിട്ടു, ഇതു സത്യമായതു കാരണം പാംബു തീണ്ടുവില്ലാ എന്നും സ്ഥാപിച്ചു. ഇതുകണ്ട മന്ത്രിമാർ സ്വയഞ്ചെയ്ത അക്രുത്യം പരഞ്ഞതു ആ ഹാരത്തെ ആഴ്വാർടെ മുൻബിലു വയിച്ചു സാഷ്ടാങവായി നമസ്കരിച്ചു.

പിന്നീടു, ആഴ്വാർക്കു ഇവരുടെ മദ്ധ്യിയിലു രാജ്യഭാരം വഹിക്കുന്നതു അഗ്നി ജ്വാലയിലു പെട്ടുപോയത് പോലേ സഹിക്കാൻ വൈയാതായി.

ന ശൗരി ചിന്താ വിമുകജന സംവാസ വൈശസം|
വരം ഹുതവഹ ജ്വാലാ പഞ്ചരാന്തർ വ്യവസ്തിതി:||

അർഥാത്, ഭഗവദ് വൈഭവം ചൊല്ലുന്നതു പൊരുക്കാത്തവർടെ കൂട്ടത്തുള്ള ഇരുപ്പേക്കാൾ അഗ്നി ജ്വാല മദ്ധ്യിയിലുള്ള ഇരുപ്പു കൂടുതൽ ഇഷ്ടവാണൂവെന്ന സ്ലോകം ഇവിടെ ഓർത്തു, തൻടെ കുമാരനെ യുവരാജാവാക്കി രാജ്യഭാരം കൈമാറ്റി. താൻ രചിച്ച പെരുമാൾ തിരുമൊഴിയുടെ നാലാന്തിരുമൊഴി രണ്ടാം പാസുരത്തിപ്പരഞ്ഞാപ്പോലേ, ഇന്ദ്രാദി ദേവർകളുടെ പദവികളും ഈ ലോകത്തു രാജ്യാദികാരവും ഒന്നിച്ചു കിട്ടിയാലും വേണ്ടെന്നു തള്ളി. തനിക്കു അന്തരംഗരായ ശ്രീവൈഷ്ണവർടെ കൂട്ടത്തിലു, നല്ലവർ വാഴുന്ന ശ്രീരംഗത്തേയ്ക്കു എഴുന്നരുളി.

ഉരങ്ങുന്നതുപോലേ യോഗഞ്ചെയ്യുന്ന അണി അരങ്ങത്തു അമ്മാനെ (ശ്രീരംഗനാതനെ), നിത്യ ദരിദ്രൻ നിധിയെക്കണ്ടാപ്പോലേ കണ്ണുനിരച്ചുക്കണ്ടു അനുഭവിക്കുകയായി. അതിശയവും തനികു ഇഷ്ടവുമായ ഭഗവദ്ഭാഭാഗവദ വൈഭവത്തെ ഏവരും അരിഞ്ഞു ഉജ്ജീവിക്കാൻ, പെരുമാൾ തിരുമൊഴി എന്ന ഗ്രന്ഥത്തെയരുളി, സജ്ജനർക്കു വാഴ്ച്ചിയും, ലോകത്തിനെ ഉയർവും അനുഗ്രഹിച്ചു. അതു കഴിഞ്ഞു സംസാരത്തെ വിട്ട് നീങ്ങി പരപദത്തിലേരി സേവകനായി.

**തനിയന് -**

ഘുഷ്യതേ യസ്യ നഗരേ രംഗയാത്രാ ദിനേ ദിനേ...|
തമഹം സിരസാ വന്ദേ രാജാനം കുലശേഖരം...||

**അര്ത്ഥം -**

ഓരോ ദിവസവും ശ്രീരംഗ യാത്ര പ്രകടിപ്പിക്കുന്ന തലസ്ഥാനത്തു രാജാവായ കുലശേഖര ആഴ്വാർക്കു വന്ദനം.

ആഴ്വാർടെ അർച്ചാവതാര അനുഭവം വായിക്കാൻ താഴെയുള്ള തുടര് പിന് പോകുക: http://ponnadi.blogspot.in/2012/10/archavathara-anubhavam-kulasekara.html

# പെരിയാഴ്വാർ



**ത്രുനക്ഷത്രം -** മിഥുനം ചോതി

**അവതാര സ്ഥലം -** ശ്രീവില്ലിപുത്തുർ (തമിഴ്നാട്ടില് രാജപാളയത്തെ അടുത്ത്)

**ആചാര്യൻ -** വിഷ്വക്സേനർ

**ഗ്രന്ഥങ്ങൾ -** തൃപ്പല്ലാണ്ട്, പെരിയാഴ്വാർ തൃമൊഴി

**പരമപദിച്ച സ്ഥലം -** തൃമാലിരുഞ്ചോലൈ (തമിഴ്നാട്ടില് മധുരയെ അടുത്ത കള്ളഴകർ ക്ഷേത്രമുള്ള അഴകര് കോവിൽ)

"വേദവായ്ത്തൊഴിലാളികൾ വാഴുന്ന വില്ലിപുത്തൂർ" എന്നു പാടിപ്പുകഴ്ത്തിയ ശ്രീവിള്ളിപുത്തുരില്, വേദ പാരായണം ചെയ്തിരുന്ന, ഉത്തമ ബ്രാഹ്മണരായ വേയർതങ്ങൾ കുലത്തില്, ആനിച്ചോതിയില്, ഗരുഡൻടെ അംശവായി, വിഷ്ണുചിത്തർ എന്ന പേരുകൊണ്ട് പെരിയാഴ്വാർ അവതരിച്ചു. സംസ്കൃത ഭാഷയിലുള്ള ശ്രീവില്ലിപുത്തൂർ സ്ഥല പുരാണത്തിലും, മണിപ്രവാളഗതിയിലുള്ള

ഗുരുപരമ്പരാ പ്രഭാവത്തിലും ഇവരുടെ ചരിതം വിശതമായിക്കാണാം. പെരിയാഴ്വാർ പ്രഭാവമെന്ന പ്രസാധനവുമുണ്ടു.

അവിടത്തെ ക്ഷേത്രത്ത് എഴുന്നരുളിയിരുന്ന വറ്റപെരുങ്കോയിലുടയാൻടെ സ്വാഭാവിക കടാക്ഷത്താലേ, എങ്ങിനെ പ്രഹ്ലാദൻ വൈഷ്ണവനായിത്തന്നെ ജനിച്ചോ, അങ്ങിനെ പെരിയാഴ്വാരും ഭഗവാൻടെ സഹജദാസനായിത്തന്നെ പിറന്നു. ശ്രീനാരായണനു എല്ലാ ജീവികളും ശേഷരാണുവെന്ന ശേഷത്വ മുറയെ ഉണര്ന്നു, ഗുണ മേന്മയ്ക്കായി ചെരിതായിട്ടെങ്ങിലും ഭഗവദ് കൈങ്കര്യം ചെയ്യാൻ വിചാരിച്ചു. ഭഗവാൻ അവർക്കായിമാത്രം തന്നെക്കൊള്ളേണുവെന്ന് അവര്ക്കിഷ്ടപ്പെട്ട സേവനത്തെ കർത്തവ്യമാക്കാൻ തീരുമാനിച്ചു. ആ സേവനം എന്തെന്ന് അരിയാൻ ഭഗവാൻടെ അവതാരങ്ങളെ ആരായ്ഞ്ചു. ശ്രീക്രുഷ്ണാവതാരമെത്തി.

ഭൂഭാരങ്കുറയ്ക്കാന്തന്നെ വടമതുരയിപ്പിരന്നു. ശ്രീമാൻ നാരായണൻ പാൽകടലിലായ തൻടെ അരവണയെ നീങ്ങി മഥുരാപുരിയിലെത്തി. പുണ്യ ദ്വാരക എവിടെയോ അവിടെയാണു സാക്ഷാത് ദേവനായ മധുസുദനനും സനാതന ധര്മവും. സജ്ജനങ്ങളെ രക്ഷിച്ചു, ദുഷ്ടരെ സംഹരിച്ചു, ധര്മത്തെയും സ്ഥാപിക്കാനായി, ലക്ഷ്മീ ദേവിയുടെ രൂപകൊണ്ട ദേവകീ പ്രസവിക്ക പിറന്നു. അഞ്ജനമെഴുതിയ വിടർന്ന കന്നുടയ യശോദ വളര്ത്ത വളർന്നരുളി. ഉരുവ് കറിയ ഒളി മണിവണ്ണനായ ശ്രീക്രുഷ്ണൻ.

പരമപദത്ത്തില് നിത്യസൂരികൾ നന്നായി തൃമഞ്ജനം ചെയ്യിച്ചു, അഴകു ധൂപവും സമർപ്പിക്ക, ധൂമികയാല് ത്രുമുഖം കാണാതായ ക്ഷണത്തില്, ഒപ്പറ്റ മായഞ്ചെയ്തു, ഇവിടെ ത്രുവായ്പ്പാടിക്കാർ ദിവസേന കടഞ്ഞു ശേഖരിച്ച വെന്നയെടുത്തു അമുത് ചെയ്യ ഇഷ്ടപ്പെട്ടു വന്നവനല്ലേ! അതുകൊണ്ടു മഥുരാപുരിയിലു കംസനുടെ മാലാകാരനിടത്തു എഴുന്നരുളി മാല ചോദിച്ചു. മാലാകാരരും "പ്രസാദ പരമൗനാദൗ മമദേഹമുപാദദൗ ദന്യോഹമർച്ചയിഷ്യാമി" എന്ന് ഇഷ്ടപ്പെട്ടു മാല ചൂട്ടി. ഇതെക്കേട്ട് പുഷ്പങ്ങളെ കെട്ടി ഭഗവാനെ ചാർത്തുന്നതു ശേഷത്വത്തിനു പറ്റിയ കര്ത്തവ്യമായി തിരഞ്ഞെടുത്തു. ദിവസം മുഴുവൻ മണക്കും പൂക്കളുടെ ഉദ്യാനമായി ത്രുനന്ദവനം നിശ്ചയിച്ചു, ത്രുമാല കെട്ടി, ആലമരത്തിലയിലും പാന്പുപ്പത്തിയിലും ഉറങ്ങുന വടപെരുങ്കോയിലുടയാനിന് ചാർത്തുകയായി.

ഹിമ പര്വതത്തില് കയൽ മുദ്രണം ചതിച്ച ശ്രീവല്ലഭ ദേവൻ എന്ന പാണ്ഡ്യർ കുല രാജാവു ധാർമീകനായിരുന്നു. കൂടൽ എന്ന് അറിയപ്പെട്ടിരുന്ന തെന്മധുരയിൽ നിന്നും പാവങ്ങളെ വലിയോർ ഉപദ്രവിക്കാത്തെ

രാജ്യംഭരിച്ചിരുന്നു. ഒരു രാത്രി നഗര ശോദനയിനിടയ്ക്കു തിണ്ണയിലുരങ്ങുവായിരുന്ന ഒരു ബ്രാഹ്മണനെ രാജാവു കണ്ടു. അവനെയുണർത്തി യാരാണൂവെന്നു ചോദിച്ചു. "ഞാൻ ദിവ്യദേശയാത്ര കഴിഞ്ഞു വടദേശമൊക്കെ സഞ്ചരിച്ചു  ഗംഗാ സ്നാനവും ചെയ്തു വരുക" എന്നുത്തരം പറഞ്ഞു. അത് കേട്ട രാജാവു "തനിക്കറിയാവുന്ന നല്ല ശ്ലോകമൊണ്ണു പറയുക" എന്ന് നിയമിച്ചു. അന്തണനും,

വർഷാർഥമഷ്ടൗ  പ്രയതേത മാസാൻ
നിശാർഥമർഥം ദിവസം യതേത।
വര്ദ്ധക്യഹേതോർ വയസാ നവേന
പരത്ര ഹേതോരിഹ ജന്മനാ ച॥

എന്ന ശ്ലോകം ചൊല്ലി. ഈ ശ്ലോകത്തുടെ ആർഥമിതാണൂ:

കടക ചിങ്ങ കന്നി തുലാ എന്ന നാലു മഴക്കാല മാസത്തു സന്തോഷമായീക്കഴിയാൻ മറ്റയ എട്ടു മാസങ്ങളിലും പാടുപെടുക. രാത്രി സുഖമായിക്കഴിയാൻ പകലിൽ ശ്രമിക്കുക. പ്രായഞ്ചെന്നപ്പോൾ സമാധാനമായി കഴിയാൻ വയസ്സ് കാലത്തു അദ്ധ്വാനിക്കുക. അന്യലോകത്തു നന്നാവാൻ ഈജന്മത്തില് അഭ്യസിക്കുക.

രാജാവും അന്ന് രാത്രി മുഴുവനും ഈ ശ്ലോകത്തെക്കുരിച്ചുത്തന്നെ ചിന്തിച്ചൊണ്ടേ കന്നുറങ്ങി. വെളുപ്പാങ്കാലം "ഈ ശ്ലോകത്തുടെ ആദ്യത്തെ മൂന്നു പദങ്ങളിൽ പറഞ്ഞത് നാം അനുശരിക്കുന്നുണ്ടു. നാലാവതായിപ്പരഞ്ഞാപ്പോലെ മരുജന്മത്തിനായി എന്തൊരു തയ്യാറെടുപ്പും ചെയ്തില്ലല്ലോ" എന്ന് വിഷമിച്ചു.

തൻടെ പുരോഹിതനും ശാസ്ത്ര വിദ്യാന്തഗനുവായ ചെല്വനംബിയെ നോക്കി "മരുജന്മത്തിലു പരമാനന്ദം കിട്ടാൻ എന്താ മാർഗം?" എന്ന് ചോദിച്ചു. ചെല്വനംബിയും "നാം തന്നെ ഒരു അർത്ഥം പറഞ്ഞാല് രാജാവിന് ദ്രുഢ വിശ്വാസം ഊണ്ടാകുവില്ലാ" എന്ന് കരുതി "നാട് മുഴുവനും പരയടിച്ചു അറിയിച്ചു, വിദ്വാമ്മാരെ തിരട്ടി, വേദാന്തപ്രകാരം പരമ്പൊരുളെ നിശ്ചയിച്ചു, ആ വഴിയായി നിർവൃതി പെരുക" എന്ന് ഉപദേശിച്ചു. രാജാവും സമ്മദിച്ചു. വമ്പിച്ച ധനമുള്ള പൊന്കിഴിയെ സഭാ മണ്ഠപത്തിനു മുന്പിൽ ഒരു തൊങ്ങലിക്കെട്ടിയിട്ടു. വിദ്വാന്മാർ യോഗംകൂട്ടിച്ചേർക്കാനായി "പരതത്വം നിശ്ചയിക്കുന്നവരക്ക് ഈ പൊന്കിഴി സമ്മാനമാകും" എന്ന് പരയുമടിപ്പിച്ചു.

വടപെരുങ്കോയിലുടയോൻ പെരിയാഴ്വാരെക്കൊണ്ടു വേദാന്ത സാരദീപത്തെ വെളിപ്പെടുത്തി ലോകത്തെ രക്ഷിക്കാനായി "താങ്ങൾ ചെന്ന് കിഴിവിജയിച്ചു

കൊണ്ടു വരുക" എന്ന് സ്വപ്നം സാധിച്ചു. "അത് എല്ലാ ശാസ്ത്രവും പഠിച്ചരിയാവുന്ന പണ്ഡിതമ്മാർക്കുള്ളതല്ലേ? ശാസ്ത്രങ്ങളെ വായിക്കാത്തെ പൂന്തോട്ട ശേവകനായ ജ്ഞാൻ, കളകൊട്ടി പിടിച്ചു ശീലിച്ചു തഴമ്പേരിയവെൻടെ കൈകളെ കാണിച്ച് കിഴിനേടാനൊക്കുവോ?" എന്ന് മറുപടി പറഞ്ഞു. "അതിനായി താങ്ങൾക്കെന്താ വിഷമം? താങ്ങളെക്കൊണ്ടൂ പരതത്വ നിശ്ചയഞ്ചെയ്യാനുള്ളതു ജ്ഞാനേട്രു. താങ്ങൾ ചെയ്തേപറ്റു" എന്ന് എംബെരുമാൻ നിർഭന്ദിച്ചു.

വെലുപ്പാങ്കാലം ഉണര്ന്ന വിഷ്ണുചിത്തർ വിസ്മയത്തോടെ ഈ സ്വപ്നത്തെ ഓർത്തൊണ്ടിരുന്നു. അപ്പോൾ വടപെരുങ്കോയിലുടയോൻടെ സേവകമ്മാർ തൃപ്പല്ലക്ക്, ത്രുചിഹ്നം തുടങ്ങിയ കോയിൽ അകമ്പടിക്കാരും, ചിഹ്നങ്ങളായ കുടതഴചാമരാദികളുവായി വന്നു. എംബെരുമാൻ, ആഴ്വാരെ കുടൽ മനഗര്ക്ക് എഷുന്നരുലിക്കൊണ്ടു ചെല്ലാൻ നിയമിച്ചതായി പറഞ്ഞു. ആഴ്വാരും സമ്മദിച്ചു കോയിൽ പരിജന പരിച്ഛദങ്ങളുവായി പാണ്ട്യസഭയിലേക്ക് എഴുന്നരുളി.

വല്ലഭദേവൻ ആഴ്വാരെക്കുരിച്ചു ചെല്വനമ്പി നേരത്തേതന്നെ പറഞ്ഞു കേട്ടിട്ട്ണ്ടു. അവർടെ തേജസ്സേക്കണ്ടു ബ്രഹ്മിച്ചു, ചെല്വനമ്പിയോടെ ചെന്ന് സ്വീകരിച്ചു, ത്രുപ്പാദം നമസ്കരിച്ചു, "ഭട്ടർപിരാൻ വന്നു" എന്ന് കൊണ്ടാട്ടി. അവിടെ കുടിയിരുന്ന ഇതര മത വിദ്വാമ്മാർ "സകല വേദ ശാസ്ത്ര പ്രമാണീകരായ ജ്ഞങ്ങളുടെ മുന്നില് ഒരു ശാസ്ത്രവും പഠിക്കാത്ത ഇവരെ കൊണ്ടടരുതു" എന്ന് ആക്ഷേപിച്ചു. അതെക്കണ്ട ചെല്വനമ്പി "വേദാന്ത സാരമായ പരതത്വത്തെ നിശ്ചയിച്ചു അരുളിച്ചെയ്യുക" എന്ന് പ്രാർത്തിച്ചു.

ബ്രഹ്മാവുടെ അരുളാലു വാല്മീകി ഭഗവാനിന് രാമായണം മുഴുവനും അറിയാങ്കഴിഞ്ഞു. ശങ്കുനുനി സ്പർശങ്കിട്ടിയ കൊച്ചു കുട്ടിയായ ധ്യവൻ കടൽ മട തുരന്നാപ്പോലേ എംബെരുമാനെ സ്തുതിച്ചു. അത് പോലത്തന്നെ വിഷ്ണുചിത്തരും ശാർങമെന്ന വില്ലില്നിന്നും പൊന്തിവന്ന ചരമ്പോലെ പ്രഭാഷിക്കുകയായി. ദേവ ലോകത്തിൽ നിന്നും പണ്ഡിത രൂപത്തിൽ വന്നിരുന്ന ബ്രുഹസ്പതിയും, ആക്ഷേപിച്ച പണ്ടിതംമാരും മിണ്ടാതായി.

പ്രാഹ വേദാൻ അശേഷാൻ എന്നും വേണ്ടപോലെ വേദങ്ങൾ ഓതി എന്നും അവരുടെ തനിയങ്ങളിൽ കീർത്തിച്ചതെപ്പോലേ ഉപന്യസിച്ചു. താൻ ഗുരുവിടത്തു പഠിച്ച വേദങ്ങൾ കൂടാത്തെ, അങ്ങിനെ അഭ്യസിക്കാത്തതും, ദേവലോകത്തും മറ്റു ലോകങ്ങളിലും പ്രസിദ്ധവായ വേദ വാഖ്യങ്ങളെയും ഉപയോഗിച്ചു പരതത്വം നിശ്ചയിച്ചു. എല്ലാ വിദ്വാമ്മാരെയും വിജയിച്ചു. എന്നിട്ട് പെരിയാഴ്വാർ അന്ന് സ്ഥാപിച്ച വിഷ്ണുപരത്വം ഇന്നുവരെ

അചലമായിരിക്കുന്നു എന്നെല്ലാവരുമോർക്കുക. വിഷ്ണുചിത്ത വിജയമെന്ന പുസ്തകത്തിൽ ഈ വിദ്വത് സതസ്സുടെ സംഭാഷണങ്ങളെ വിശതമായിക്കാണാം. ചില പ്രമാണങ്ങളെ ഇവിടെ എടുത്തു പറയുകയാണ്:

*സമസ്ത ശബ്ദ മൂലത്വാദ് അകാരസ്യ സ്വഭാവത:*
*സമസ്ത വാച്യ മൂലത്വാദ് ബ്രാഹ്മണോപി സ്വഭാവത:*
*വാച്യവാചക സംഭന്ദസ് തയോർ അർഥാത് പ്രദീയതേ*

സ്വാഭാവികമായി എല്ലാ ശബ്ദങ്ങളും അകാരത്തിൽ നിന്നും ഉണ്ടാകുന്നു. ആ ശബ്ദങ്ങളുടെ അർഥവും ലക്ഷ്യവും സ്വാഭാവികമായിത്തന്നേ ബ്രഹ്മത്തിൽ നിന്നും ഉണ്ടാകുന്നു. എന്നിട്ട് അകാരത്തിനും ബ്രഹ്മത്തിനുമുള്ള സ്വാഭാവികമായ സംഭന്ധം മനസ്സിലാക്കാം.

സ്വയം ഗീതാചാര്യനായ ശ്രീക്രുഷ്ണൻ "അക്ഷരാണാമകാരോസ്മി" എന്ന് പറഞ്ഞു. അക്ഷരങ്ങൾക്കുൽ ജ്ഞാൻ അകാരമാണൂ എന്നത്രെ.

"അകാരോ വിഷ്ണു വാചക:" എന്ന് പരഞ്ഞീട്ടുണ്ടു. അകാരം വിഷ്ണുവെക്കുരിക്കുകയാണു എന്നാ ഇതിൻടെ അർത്ഥം. ശ്രീമൻ നാരായണൻ പരമ്പൊരുളെന്നു ഇത് സ്ഥാപിക്കുന്നു.

അങ്ങേയുടെ മുഖ്യ ഗുണങ്ങളായി താത്രിയ ഉപനിഷദ് കുറിക്കുന്നു:

യതോ വ ഇമാനി ഭൂതാനി ജായന്തേ| യേന ജാതാനി ജീവന്തി| യത്പ്രയന്തി അഭിസംവിശന്തി| തത് വിജിജ്ഞാസസ്വ| തത് ബ്രഹ്മേതി…

ഏതിൽ നിന്നു ഈ വിശ്വവും ജീവങ്കളും ശ്രുഷ്ടിക്കപ്പെടുന്നോ, എന്തിനെ സർവ വിശ്വവും ചാര്ന്തിരുക്കിന്നോ, ഏതിൽ പ്രളയ കാലത്തു ഐക്യമാവുന്നോ, എവിടെ മോക്ഷം കിട്ടിയപ്പോൾ ചെല്ലുന്നോ, അതാണ് ബ്രഹ്മമെന്നു ഉണരുക. ഇങ്ങിനെ ബ്രഹ്മത്തിൻടെ മുഖ്യ ഗുണങ്ങളായവെ:

- ജഗത് കാരണത്വ - വിശ്വ കാരണം
- മുമുക്ഷു ഉപാസ്യത്വ - മോക്ഷം പ്രാർത്തിക്കിന്നവർക്ക് വഴിപാട്ട് ലക്ഷ്യം
- മോക്ഷ പ്രദത്വ - ജീവാത്മാക്കൾക്കു മോക്ഷം അനുഗ്രഹിക്കാനുള്ള കഴിവ്

ഈ ഗുണങ്ങളൊക്കെ, താഴെക്കാണിച്ചിട്ടുള്ളത് പോലെ ശ്രീമന്നാരായണനിടത്ത് കാണാം:

*വിഷ്ണോസ് സകാശാദുദ്ഭൂതം ജഗത് തത്രൈവ ച സ്ഥിതം*
*സ്ഥിതി സംയമകർതാസൗ ജഗതോസ്യ ജഗച്ച സ:*

വിഷ്ണു പുരാണം പറയിന്നു: ഈ വിശ്വം വിഷ്ണുവിടത്തിൽ നിന്നും ഉണ്ടാവുകയാണ്. സൃഷ്ടിയില്ലാത്ത പ്രളയ കാലത്ത് അവരിനകത്ത് അടങ്ങുന്നു. അവരേ ഇതേ പോഷിച്ചു നിശ്ശേഷം നശിപ്പിക്കുന്നു. അവർ  മുഴു വിശ്വത്തെയും തൻടെ ത്രുമേനിയുമാക്കീട്ടുണ്ടു.

*നാരായണാത്പരോ ദേവോ ന ഭൂതോ ന ഭവിഷ്യതി*
*ഏതത് രഹസ്യം വേദാനാം പുരാണാനാമ് ച സമ്മതം*

വരാഹ പുരാണം പറയുകയാണ്: കഴിഞ്ഞ കാലത്തോ, തത് കാലത്തോ, ഇനി വരാനുള്ള കാലത്തോ നാരായണനേക്കാൾ ഉയര്ന്ന ദൈവം ഇല്ലാ. ഈ രഹസ്യം വേദങ്ങളും പുരാണങ്ങളും സമ്മതിച്ചതാണ്.

*സത്യം സത്യം പുനസ്സത്യം ഉധ്ധൃത്യ   ഭുജമുച്യതേ*
*വേദാ: ശാസ്ത്രാത് പരം നാസ്തി ന ദൈവം കേശവാത് പരം*

നാരദീയ്യ പുരാണം പറയുന്നത്: കൈകളുയർത്തി മൂന്നു തവണ സത്യഞ്ചെയ്തു പറയുകയാണ് വേദത്തിനേക്കാൽ ഉയര്ന്ന ശാസ്ത്രമില്ലാ! കേശവനേക്കാൽ ഉയര്ന്ന ദൈവമില്ലാ!

ഇങ്ങിനെ പല്ലായിരക്കണക്കിനു വേദവാക്യങ്ങളെക്കൊണ്ടും, സ്മൃതി ഇതിഹാസം പുരാണം മുദലായ പ്രമാണങ്ങളെക്കൊണ്ടും വിദ്വാമ്മാരു ആഴ്വാരെ നേരിട്ടു. അവര്ക്കൊക്കെ , പെരിയാഴ്വാർ "ശ്രീമന്നാരായണനേ പരമ്പൊരുൾ" എന്ന് സ്ഥാപിച്ചപ്പോൽ, സമ്മദിക്കേണ്ടതായി. "അവരുടെ വിജയം പരമ്പൊരുളിനു കൂടി  ഇഷ്ടവാണു" എന്ന്  തെളിയിക്കുന്നതു പോ, തൊങ്ങലിൽ കെട്ടിയിട്ടിരുന്ന പന്തയപ്പണമുള്ള പൊങ്കിഴിയും, ഇവരുടെ മുന്പിൽ തന്നേ താഴോട്ട് വളഞ്ഞുവന്നു. എമ്പെരുമാൻടെ കൃപയെ അഭിനന്ദിച്ച ആഴ്വാരും, "വേഗം കിഴി കൊയ്താൻ" എന്ന് അവരുടെ തനിയനിൽ അനുസന്ദിച്ചാപ്പോലെ ആ പൊൻ കിഴിയെക്കൊയ്തരുളി.

ഇതെക്കണ്ടു ആശ്ചര്യപ്പെട്ട വിദ്വാമ്മാരും, രാജാവും മറ്റയാളുകളും ഇവർടെ ത്രുപ്പാദങ്ങളെ വണങ്ങി. ശ്രീവല്ലഭദേവൻ താന്തന്നേ അധ്യക്ഷനായി, ആഴ്വാരെ പട്ടത്താന മേലേക്കേറ്റി "വേദഫലം കൊള്ളാനായി വിഷ്ണുചിത്തർ വന്നു" എന്നും, "സത്യവക്താവ് വന്നു"എന്നും, "നിജഭക്തർ വന്നു" എന്നും പല ബിരുദുകളെക്കൂവി ചിന്നവും ഊതിപ്പിച്ചു, നഗരത്തെച്ചുറ്റി വന്നു. എല്ലാ വിദ്വാമ്മാരും വിഷ്ണു ചിത്തരേ അവർകളുടെ നേതാവെന്നു അറിയിക്കാൻ "ഭട്ടര്പിരാൻ" എന്ന് ത്രുനാമഞ്ചാർത്തിക്കൊണ്ടാടി, കുട, കൊടി, ചാമരം, വീശുവാള എന്നിവയോടെ കൂട്ടത്തിൽ വന്നു.



ഇങ്ങിനെ ആഴ്വാർടെ പുറപ്പാടു നഗരെച്ചുറ്റി വരുന്നത് കാണാൻ, മകൻടെ വൈഭവം കാണാൻ വന്ന അച്ഛനേപ്പോൽ, ഗരുഡന്മേൽ കയരിവനായി, ശങ്ക്ചക്രമേന്ദിയവരായി, ശ്രീ മറ്റും ഭൂമി സമേതനായി, വേദാന്തസാരദീപനായ ശ്രീമന്നാരായണൻ, ബ്രഹ്മൻ ശിവൻ മുതലായ എല്ലാ ദേവതകളും സ്തുതിക്ക, ബൂമിപ്പുരത്തുള്ള ഏവരും കാണ ആകാശത്തു പ്രത്യക്ഷപ്പെട്ടു. എംബെരുമാൻടെ കാരണമില്ലാത്തെ കൃപയാല് മൂഡതയില്ലാത്ത ബുദ്ധി അരുളികിട്ടിയ ആഴ്വാരും, “സാധാരണയായി കാല അതീതമായ ശ്രീവൈകുണ്ഠത്തിലു എഴുന്നരുളിയിരുക്കുന്ന ഈ വസ്തു, കാല ആധീനമായ ഇരുൾ നിറഞ്ഞ വലിയ ലോകത്തില് കല്യാണഗുണസമ്പന്ന രൂപനായി, അസൂയക്കാരും കാണാൻ വന്നതാൽ, അതിനെ എന്തെങ്ങിലും ദോഷമുണ്ടാകുവോ?” എന്ന് വയിരു പിടിച്ചു.

പിന്നും പിന്നും പേടിച്ചു, “പല കൊല്ലങ്ങൾ, പല കൊല്ലങ്ങൾ, പല്ലായിരം കൊല്ലങ്ങൾ” എന്ന് തുടങ്ങി, പട്ടത്താന മേലിരുന്ന രണ്ടു മണികളേത്തന്നെ താളമായുപയോഗിച്ചു, ത്രുപ്പല്ലാണ്ടെന്ന ദശകം പാടാരായി. ഇവരുടെ ഭയം മാരാനായി, എംബെരുമാൻ തൻടെ മത്സരിച്ച തോൽകൾ, വടിവഴകു, അസുരരേകൊന്ന ത്രുപ്പാദങ്ങൾ, തൻടെ മങ്ങളകാരണീയായ പെരിയ പിരാട്ടിയാർ, ശങ്കചക്രം എന്നിവെ തന്വശത്തുള്ളതെക്കാണിച്ചു. എന്നിട്ട് പിന്നും പിന്നും പേടിച്ചു, അവറ്റിനേക്കുറിച്ചും ചിന്തിച്ചു, ആഴ്വാർ മുദലിരണ്ടു പാസുരങ്ങളിൽ മംഗളാശാസനഞ്ചെയ്തു. ഇങ്ങിനെ താൻ മാത്രം പല വർഷങ്ങൾ ധീഘായുഷ്മാനാവട്ടേ എന്ന് പാടിത്ത്രുപ്തനായില്ല. തന്നേപ്പോൾ ശ്രീമൻ

നാരായണനല്ലാത്തെ വെരോര്ത്തർക്കും പ്രയോജനരാവാത്ത മറ്റവരെയും കൂട്ടിച്ചേർത്തു.

ഐശ്വര്യത്തെയും സര്ഗത്തെയും പ്രാർത്തിക്കിന്നവരെയും, "അരുത്, അനന്യപ്രയോജനരാവാൻ യാശിക്കു" എന്ന് സല്ബുദ്ധി പറഞ്ഞു കൂട്ടിച്ചേർത്തു. ഇവരോട് കൂടി മേലാല് ഒന്പത് പാസുരങ്ങൾ പല്ലാണ്ടെന്നു അരുളി. പരമപദത്തിലും പല്ലാണ്ടു പറയണം പരമ ഫലം നൽകുവെന്നു പറഞ്ഞു ത്രുപ്പല്ലാണ്ടു എന്ന ദിവ്യ പ്രഭന്ദത്തെ പൂർത്തിയാക്കി. ഇങ്ങിനെ പ്രവഹിക്കുന്ന ഇവരുടെ വാത്സല്യത്തെ അനുഭവപ്പെട്ട എംബെരുമാൻ ഇവര്ക്ക് പെരിയാഴ്വാർ എന്ന് ത്രുനാമം ചാർത്തി അന്തര്യാമിയായി.

അത് കഴിഞ്ഞു ആഴ്വാർ "എംബെരുമാനെ ഭജിച്ചു, അങ്ങേയ്ക്കായും അവരുടെ അടിയമ്മാർക്കായും വാഴുന്നതു മാത്രവേ, അവൻ ദയവാലു അന്യലോകത്തു നന്നാവാൻ പറ്റിയ മാർഗമാണ്" എന്ന ത്രുപ്പല്ലാണ്ടുടെ സാരത്തെ വല്ലഭദേവനെ ഉപദേശിച്ചു. അവനെ നന്നാക്കി ശ്രീവില്ലിപുത്തുർക്കു മടങ്ങി വന്നു. പൊങ്കിഴിയിലിരുന്ന പെരുന്ധനം ഉപയോഗിച്ചു വടപെരുങ്കോയിലുടയാൻ ക്ഷേത്രത്തു ചിറന്ന വലിയ ത്രുപ്പണികളെ ചെയ്യിച്ചു. നേരത്തെ താൻ നോക്കിയിരുന്ന പൂന്തോട്ടപ്പണിയെ തുറ്റരുകയായി. ഓരോ ദിവസവും വടപെരുങ്കോയിലുടയാനിന് തൃമാല കെട്ടിച്ചാർത്തുകയായി.

ആ സമയത്ത്, താൻ അധികം ആശ്വദിച്ച ക്രുഷ്ണാവതാരത്തെ, "കണ്ണൻ കേശവ നംബി പിറന്നു" എന്ന് തുടങ്ങി, ബാല ലീലകൾ ഒന്ന് പോലും വിടാത്തേയും, "വിജയഞ്ചേർ പിള്ളൈ നല് വിളയാട്ടം" എന്ന് മറ്റ ആനത്തൊഴിൽകളെയും അതിമാനുഷ ചേഷ്ടിതങ്ങളെയും വിസ്താരമായി അനുഭവിക്കുന്ന പെരിയാഴ്വാർ ത്രുമൊഴിയേയും അനുഗ്രഹിച്ചു. ഇങ്ങിനെ ശ്രീ കൃഷ്ണ ഗുണ ചേഷ്ടിതങ്ങളെ, ഒരെണ്ണം പോലും വിടത്തെ, സ്വയം യശോദയായി ഭാവിച്ചു രചീച്ചതുകൊണ്ടു "ഭോഗം വഴുവാത്ത പുതുവയർ കോൺ" എന്ന് അവർ പെറ്റെടുത്ത പെണ്ണായ ആണ്ഡാൾ തന്നെ പുകഴ്ന്നു.

പെരിയാഴ്വർ ലോകം നന്നാവാൻ അരുളിയ ഈ പ്രഭന്ദങ്ങളുടെ അർഥത്തെ മനസ്സിലാക്കാൻ മുന്നു കാര്യങ്ങൾ നമുക്ക് അനുക്കൂലിക്കുന്നു:

- പെരിയവാച്ചാൻ പിള്ള ത്രുപ്പല്ലാണ്ഡിനും പെരിയ ത്രുമഒഴിയിനും എഴുതിയ വ്യാഖ്യാനങ്ങൾ
- മണവാള മാമുനികളുടെ ആചാര്യനായ ത്രുവയ്മൊഴി പിള്ള അരുളിയ സ്വാപദേശ വ്യാഖ്യാനം

- പെരിയവാച്ചാൻ പിള്ള വ്യാഖ്യാനത്തില് കാണാതായ നാലു ദശകങ്ങളുടെ (നാനൂരു പാസുരങ്ങൾ) വ്യാഖ്യാനങ്ങളുടെ പകരം മണവാള മാമുനികൾ എഴുതിച്ചേർത്ത വ്യാഖ്യാനം.

ഇങ്ങിനെ ലോകത്തിനു പ്രഭന്ദങ്ങളെ ഉപകരിച്ചതു മാത്രമല്ല. "ഒരു മകൾ തന്നെ ഉടയേൻ" എന്ന് സ്വയം പറഞ്ഞ രീതിയിലു ആണ്ഡാളെ വളര്ത്തിയെടുത്ത്. അവൾ ത്രുപ്പാവൈ, നാച്ചിയാർ ത്രുമൊഴി എന്ന പ്രഭന്ദങ്ങളെ ലോക നന്മക്കായി പാടുന്നതിനു കാരണവുമായി. അവളെ ശ്രീരംഗനാഥനുക്കായി അർപ്പിച്ചതെയും ആണ്ഡാൾടെ വൈഭവത്തിക്കാണാം. ഇപ്പേർക്കൊത്ത പല മഹാ ഉപകാരങ്ങളെ ചെയ്ത പെരിയാഴ്വാർ, താൻ തികച്ചും അനുഭവിച്ച ത്രുമാലിരുഞ്ചോലയിൽത്തന്നെ (മധുരയെ അടുത്ത അഴകർ കോവിൽ) തൻടെ അന്ത്യമ കാലത്തു വാഴ്ന്നു, അവിടേത്തന്നേ പരമപദിച്ചു.

**തനിയന് 1-**

ഗുരുമുഖമനധീത്യ പ്രാഹ വേദാനശേഷാൻ നരപതിപരിക്ലൃപ്തം ശുല്കമാദാതുകാമ: |
ശ്വശുരമമരവന്ദ്യം രംഗനാഥസ്യ സാക്ഷാത് ദ്വിജകുലതിലകം തം വിഷ്ണുചിത്തം നമാമി||

**അര്ത്ഥം -**

ആർ വല്ലഭദേവനെന്ന രാജാവു ഏര്പ്പെടുത്തിയ പൊന്കിഴി സമ്മാനത്തുക കിട്ടാനോര്ത്ത്, ആചാര്യമുഖവായൊരു പാഠവുങ്കേൾക്കാത്തെ, (പരതത്വ നിശ്ചയത്തിന് ആവശ്യമായ) വേദങ്ങളൊക്കെ (ഭഗവാൻടെ കൃപയാല്) എടുത്തു പരഞ്ഞോ, ദേവമ്മാര് സേവിക്കാൻ അർഹനും, ശ്രീരംഗനാഥൻടെ നേരെ അമ്മായിയപ്പനും, ബ്രാഹ്മണകുല തിലകരുവായ പെരിയാഴ്വാരെ വണങ്ങുന്നു.

**തനിയൻ 2**

മിഥുനേ സ്വാതിജം വിഷ്ണോ രഥാംശം ധനവിന:പുരേ|
പ്രപദ്യേ ശ്വശുരം വിഷ്ണോ: വിഷ്ണുചിത്തം പുരശ്ശിഖം||

**അർത്ഥം -**

തുലാ മാസം ചോതി നക്ഷത്രത്തില്, ശ്രീവില്ലിപുത്തുരിലു, വിഷ്ണുവാഹനമായ ഗരുഡൻടെ അംശവായി, പൂർവശിഖയുള്ള ശ്രീവൈഷ്ണവ ബ്രാഹ്മണ കുലത്തു ജനിച്ചു, ശ്രീരംഗനാഥൻടെ അമ്മായിയപ്പനായ വിഷ്ണുചിത്തരെന്ന പെരിയാഴ്വാർ ശരണം.

**തനിയൻ 3-**

താദാത്വിക പ്രതിഫലത്ഭാഗവത്പരത്വം
വിസ്തീര്യ പാണ്ഡ്യകഥകേന്ദ്രജയീ ഗജേന|
ഗച്ഛൻ പ്രിയാദുപഗതേ ഗരുഡേന നാഥേ
പ്രേംണാഽഽശിഷം രചയതിസ്മ നമോസ്തു തസ്മൈ||

**അർത്ഥം-**

തത്ക്ഷണം (വെറുതെ ഒരുകാരണവുമില്ലാത്തെ പരമപുരുഷൻടെ കൃപയാല്) മനസ്സില് തോന്നിയ ശ്രീമന്നാരായണൻടെ പരത്വത്തെ (സമാനമില്ലാത്ത മേന്മ) പെരിയാഴ്വാർ വിശതീകരിച്ചു വാദിച്ചു. എന്നിട്ട് പാണ്ഡ്യ ദേശത്ത് കൂടിയിരുന്ന വക്താക്കളെ വിജയിച്ചു. ഇതിനു ശേഷം ആനപ്പുറത്ത് പെരിയാഴ്വാർ ഘോഷയാത്രയായി വന്നപ്പോൾ സന്തുഷ്ഠനായ ശ്രീമന്നാരായണൻ ഗരുഡൻടെ മീതേക്കേരി പ്രത്യക്ഷപ്പെട്ടു. അങ്ങെയെക്കണ്ടു പ്രവഹിച്ച വാത്സല്യത്താല് പല കൊല്ലങ്ങൾ ദീർഘായുഷ്മാനാവുക എന്ന് പാടിയ പെരിയാഴ്വാർക്ക് നമസ്കാരം!

**തനിയൻ 4-**

ത്വാബ്ദാപഗമേ കലൗ യുഗവരേ സംവത്സരേ ക്രോധനേ
ചണ്ഡാംശൗ മിഥുനംഗതേഽഹ്നി നവമേ പക്ഷേ വളർക്ഷേഽപി ച|
സ്വാത്യാം ഭാസ്കരവാസരേ ശുഭതിഥാവേകാദശീനാമനി
ശ്രീമാനാവിരഭൂദചിന്ത്യമഹിമാ ശ്രീവിഷ്ണുചിത്തോഽനഘ:||

**അർത്ഥം-**

വാത്സല്യപ്രവാഹവായ സ്വത്തും, ആരും അളക്കാനാവാത്ത പെരുമയുമുള്ള പരിശുദ്ധനായ പെരിയാഴ്വാർ, അല്പശ്രമത്തിനു അധികഫലംതരും പ്രത്യേകതയുള്ള കലിയുഗത്ത്, കടപയാദി സങ്ഖ്യപ്രകാരം ത്വ എന്ന അക്ഷരങ്ങളാലുണ്ഡാവുന്ന നാൽപ്പത്തിയാരു കൊല്ലങ്ങൾ കഴിഞ്ഞ ശേഷം,ക്രോധന വര്ഷം, സൂര്യൻ മിഥുന രാശിയിപ്രവേശിക്കുന്ന തുലാ മാസം ഒൻപതാം ദിവസം സുക്ലപക്ഷ ഏകാദശിയിലു ജ്ഞായരാഴ്ച്ച സ്വാതീ നക്ഷത്രത്തില് അവതരിച്ചു.

ആഴ്വാർടെ അർച്ചാവതാര അനുഭവം വായിക്കാൻ താഴെയുള്ള തുടര് പിന് പോകുക: http://ponnadi.blogspot.in/2012/10/archavathara-anubhavam-periyazhwar.html

# ആണ്ഡാൾ




**ത്രുനക്ഷത്രം** - കർകിടകം പൂരം (ത്രുവാടിപ്പൂരം എന്ന തമിഴ് ചൊലവഴക്ക് പ്രസിദ്ധം. തിരു ആടി പൂരം എന്ന ചൊർകളുടെ കൂട്ടാണു. കര്കിടക മാസത്തിനു തമിഴ് വര്ഷ ക്രമത്തില് ആടി എന്നാ പേർ. തിരു ബഹുമാനത്തെ കുറിക്കുന്നു).

**അവതാര സ്ഥലം** - ശ്രീവില്ലിപുത്തുർ (തമിഴ്നാട്ടില് രാജപാളയത്തെ അടുത്ത്)

**ആചാര്യൻ** - പെരിയാഴ്‌വാർ

**ഗ്രന്ഥങ്ങൾ** - ത്രുപ്പാവൈ, നാച്ചിയാർ ത്രുമൊഴി

തൃപ്പാവ ആറായിരപ്പടി വ്യാഖ്യാനത്തിലു, പെരിയാവാച്ചാൻ പിള്ള, മറ്റ് എല്ലാ ആഴ്‌വാമ്മാരെക്കാൾ ആണ്ടാളൂക്കുള്ള മഹത്വത്തെ സ്ഥാപിച്ച് തുടങ്ങുന്നു. പല തരത്തിലുള്ള ജീവാത്മരേ അടുക്കടുക്കായി നിർത്തി അവര് തമ്മിലുള്ള വ്യത്യാസങ്ങളെ വ്യക്തമായി പറയുന്നു:

- ദേഹാഭിമാനവും ഐസ്വര്യ ഇഷ്ടപുങ്കൊണ്ട സംസാരികൾ കല്ലെന്നാലു ആത്മ വിവേകികൾ മലയപ്പോലാണു.

- സ്വയം ശ്രമിച്ചു വിവേകിയായി ആ സ്ഥാനത്തിൽ നിന്നും വീഴ്തനും പോകുന്ന ഋഷികളെ കല്ലെന്നു കണക്കാക്കിയാല് ആഴ്വാമ്മാര് മലയെപ്പോലാണ്.
- സദാ ദഗവാനെ സ്മരിക്കുന്നതിനിടയ്ക്കു ചിലപ്പോഴ് അവനെപ്പാടും ആഴ്വാമ്മാര് കല്ലിനു സമമാണെങ്കില് സദാസവ്ര കാലവും ഭഗവാനെ പാടിക്കഴിയുന്ന പെരീയാഴ്വാര് മലയിനെപ്പോലാണ്.
- പെറിയാഴ്വാർ കല്ലെന്നാല് ആണ്ഡാൾ മലയാണു. കാരണങ്കൾ:-
- എംബെറുമാൻ അനുഗ്രഹിച്ച മയക്കമില്ലാത്ത സല്ഭുദ്ധി കൊണ്ഡു ആഴ്വാമ്മാർ സംസാറികളെ ഉണർത്തി. സ്വയം ഭൂഭേവിയായ ആണ്ഡാളോ സാക്ഷാത് എംബെറുമാനെയുണർത്തി. ചേതനറെ രക്ഷിക്കേണ്ഡ കടപ്പാട്ടെ ഓർമിച്ചു. ത്രുവായ്മൊഴി മറ്റും ത്രുവ്രുത്ത വ്യാഖ്യാനങ്കളില് നമ്പിള്ള ഇതെക്കാണിച്ചിട്ടുണ്ഡു. എംബെറുമാൻ സംസാറികളായി പിറന്ന ആഴ്വാമ്മാർക്കു മയക്കമില്ലാത്ത സല്ബുദ്ധിയെ അനുഗ്രഹിച്ചു. ഭൂമിദേവിയായ ആണ്ഡാളോ സ്വയം നിത്യസൂറി. ദിവ്യ മഹിഷിമാറിലും ഒറാൾ എന്നു പെറിയവാച്ചാൽ പിള്ളയും കാണിച്ചറുളി.
- സ്ത്രീയല്ലേ! പുരുഷമ്മാറായ മറ്റ ആഴ്വാർകളെക്കാൾ സ്വാദാവികമായും എംബെറുമാനെ പ്രേമിക്കാൽ കഴിയുവില്ലേ!

അഭ്ദുതമായിതെ ശ്രീവചന ഭൂഷണ ചൂർണികയിലു പിള്ള ലോകാചാര്യർ വെളിയിടുന്നതെ കാണാം വറു.

**സൂത്രം 238** - ബ്രാഹ്മണോത്തമറായ പെറിയാഴ്വാറും അവർടെ തിറുമകളാറും ഗോപ ജന്മത്തെ ആസ്ഥാനവാക്കി - ഭഗവത് കൈങ്കര്യം മറ്റും അനുഭവം കിട്ടാൽ വേണ്ഡി, ആണ്ഡാളും പെറിയാഴ്വാറും ഗോകുലത്തില് ആയർ കുലത്തിലു പിറക്കാന് ആഗ്രഹിച്ചതെച്ചൊല്ലി, ജാതി, വർണം, പിറപ്പു എന്നിവകളേക്കടന്ന ഭാഗവതറുടെ മഹത്വമായി പിള്ള ലോകാചാർയർ തെളിയിച്ചു. പ്രത്യേകിച്ചും ആണ്ഡാൾ എംബെറുമാനെ പറ്റിയ കൈങ്കര്യമേ പ്രദാന ലക്ഷ്യമെന്നും, ഏതു റൂപത്തായാലും അതെത്തന്നെ ആരാധിച്ചു ആഗ്രഹിക്കണുവെന്നും കാണിച്ചു.

**സൂത്രം 285** - കൊടുത്തു കൊള്ളാതേ കൊണ്ടത്തുക്കു കൈക്കൂലി കൊടുക്ക വേണും - എംബെറുമാനെ പറ്റിയ കൈങ്കര്യമേ ഏറ്റുവും നല്ലതെന്നു 238ലും, അതു ധാതൊരു പ്രതിഫലം ഉദ്ദേശിച്ചാവരുതെന്നു 284ലും പറഞ്ഞു. നംമുടെ കൈങ്കര്യത്തെ എംബെരുമാൻ സ്വീകരിച്ചതിനെ കൈക്കൂലിയായി വീണ്ഡും കൈങ്കര്യം ചെയ്യുക എന്നീ 285ല് പറയുന്നു. കൈക്കൂലിയോ? മണവാള മാമുനികൾ ഇതെ വ്യാഖ്യാനിക്കാൻ, ആണ്ഡാൾ തന്നേ അരുളിയ നാച്ചിയാർ ത്രുമൊഴിയിനിന്നു,

“ഇന്റു വന്തു ഇത്തനയും അമുതു ചെയ്തിപ്പെരില്
ഒന്റു നൂരായിരമാകക് കൊടുത്തുപ് **പിന്നും ആളും** ചെയ്വൽ”

എന്ന ഒംബതാം ദശകത്തേ എഴാം പാസുരത്തെ ഉദാഹരിക്കുന്നു. കാരണം?

ആരാം പാസുരത്തിലു ആണ്ഡാൾ താൻ എംബെരുമാനിനു നൂരു പാന നിരച്ചു വെണ്ണെയും നൂരു പാന നിരച്ചു ശർക്കര പൊങ്കലും സമർപ്പിക്കുവെന്നു പറയുന്നു. അതിനെ എംബെരുമാൻ അംഗീകരിച്ചല്ലേ? ആ ഉപഹാരത്തിനായി, തൽടെ ഇഷ്ട പ്രകാരം, നൂരായിരം പാന നിരച്ചു വെണ്ണെയും നൂരായിരം പാന നിരച്ചു ശർക്കര പൊങ്കലും, ഒന്നുകൂടി സമർപ്പിക്കാരായി. മാത്രമല്ല കൈനീട്ടവായി സേവകമും ചെയ്യാരായി. ഈക്കൂടുതൽ സേവയാണു കൈക്കൂലി.അങ്ങനെയാ നമ്മളും കൈങ്കര്യം ചെയ്യേണ്ഡതു.

ആയി ജനന്യാചാര്യർ തൻ്റെ ഈരായിരപ്പടി റ്റും നാലായിരപ്പട്ടി എന്ന രണ്ടു തൃപ്പാവ വ്യാഖ്യാനങ്ങളിലും, കാണിച്ചീട്ടുള്ള സംഭവം, തൃപ്പാവയുടെ ഉയർച്ചയ ബോദിപ്പിക്കുന്നു. ശിഷ്യമ്മാർ എംബെരുമാനാരിടത്ത് തൃപ്പാവ പ്രഭാഷണം ചെയ്യാൻ ആവശ്യപ്പെട്ടു. “തൃപ്പല്ലാണ്ട് എംബെരുമാനെ മംഗളാശാസനം ചെയ്യുന്ന ആദ്യത്തെ പർവമാണ്. ആർക്കും ഉപന്യസിക്കാം. തൃപ്പാവയോ അങ്ങേ അറ്റത്തെ പർവമാണ്. ആർക്കും പ്രഭാഷിക്കാനാവില്ലാ”
എന്നത്രെ. “സദാ എംബെരുമാൻ്റെ കൂടെയുള്ള നാച്ചിമാർക്കും, അവനുവായ ബന്ധത്തെ, ആണ്ടാളെപ്പോലെ ചൊല്ലാൻ കഴിയുവില്ലാ. ആഴ്വാമ്മാർ ഒന്നിച്ചാലും ആണ്ടാളെപ്പോലെ ചൊല്ലാൻ ഒക്കുവില്ലാ” എന്നും കൂട്ടിച്ചേർത്ത്.

മാമുനികൾ ഉപദേശ രത്നമാലയില് ഇരുപത്തിയിരണ്ടു തുടങ്ങി ഇരുപത്തിനാലു വരെയുള്ള മൂന്നു പാസുരങ്ങളില് പെരിയാഴ്വാർ തൃമകളായ ആണ്ടാൾ, മധുരകവിയാഴ്വാർ, യതീരാജർ എന്ന മൂന്നു പേരിലും ശ്രേഷ്ഠാവായ ആണ്ടാളുടെ മഹത്ത്വത്തെ പറയുന്നു.

**പാസുരം 22**
ഇൻരോ തിരുവാടിപ്പൂരം എമക്കാക
അൻരോ ഇങ്കു ആണ്ടാൾ അവതറിത്താൾ - കുൻരാത
വാഴ്വാക വൈകുന്ത വാൻഭോഗം തന്നൈ ഇകഴ്ന്തു
ആഴ്വാർ തിറുമകളാറായ്



**അർത്ഥം**

ത്രുവാടിപ്പൂറമെന്നു പ്രസിദ്ധിയായ കർക്കിടകം പുറന്നാൾ ഇന്നല്ലേ? സർവശ്രേഷ്ഠമായ ശീവൈകുണ്ഠ ഭോഗത്തെ തള്ളിക്കളഞ്ഞു പെറിയാഴ്വാറുടെ പൊന്നു മകളായി ആണ്ടാൾ ഈ ലോകത്തു അവതറിച്ചതു നമ്മുടെ കുറയാത്ത സൗഖ്യത്തിനായിട്ടല്ലേ?

**പാസുരം 23**

പെറിയാഴ്വാർ പെൺപിള്ളൈയായ് ആണ്ടാൾ പിരന്ത
തിറുവാടിപ്പൂറത്തിൻ ചീർമൈ - ഒറുനാളൈക്കു
ഉണ്ടോ മനമേ ഉണർന്തു പാർ ആണ്ടാളുക്കു
ഉണ്ടാകിൾ ഒപ്പിതർക്കും ഉണ്ടു

**അർത്ഥം**

പെറിയാഴ്വാറുടെ പൊന്നു മകളായി ആണ്ടാൾ അവതറിച്ച കർക്കിടകം പുറന്നാളുടെ മഹത്വം വേരോ ദിവസത്തിനു ഉണ്ടോ? മനസ്സേ! അന്വേഷിച്ചു ഉണരുക! ആണ്ടാളിനെ സമമായൊരാൾ ഉണ്ടെങ്കിൾ ഈ ദിവസത്തിനു സമമായൊരു ദിവസമുണ്ടാവാം.

**പാസുരം 24**

അഞ്ചു കുടിക്കു ഒറു സന്തതിയായ് ആഴ്വാർകൾ
തംചെയലൈ വിഞ്ചി നിർകും തൻമൈയളായ് - പിഞ്ചായ്പ്
പഴുത്താളൈ ആണ്ടാളൈപ് പത്തിയുടൻ
വഴുത്തായ് മനമേ മകിഴ്ന്തു

**അർത്ഥം**

ഭയങ്കരമായ ലോകത്തേ പേടിച്ചു എംബെരുമാനിനെ മങ്കളാശാസനം ചെയ്യുന്ന ആഴ്വാമ്മാർക്കു അതിരില്ലാത്തൊരു പൊന്നു മകളായി, പ്രത്യേകിച്ചും ജ്ഞാനം, ഭക്തി, വൈരാഗ്യം മുതലായ ആഴ്വാർകളുടെ കാര്യങ്കളിലു ഉരച്ചു നില്ക്കും ശീലമുള്ളവളായി, ഇളം പ്രായത്തിൻ തന്നേ പരിപാകവും പ്രാപിച്ച ആണ്ടാളെ, മനസ്സേ! ഭക്തിയോടെ സദാ സന്തോഷവായി സ്തുതിക്കു.

ആണ്ടാളുടെ ആചാര്യ ഭക്തി പരിശുദ്ധിയായതാണു. പെരിയാഴ്വാരിടത്തുള്ള ഭക്തി കാരണം, അവര്ക്കു പ്രിയനായ എംബെരുമാനിടത്തു ലയിച്ചു. സ്വയം ആണ്ടാൾ തന്നേ, നാച്ചിയാർ ത്രുമൊഴിയെന്ന തന്ടെ ഗ്രന്ഥത്തിൽ പറയുന്നു - പതതാം ദശകം പതതാം പാസുരത്തില് - "വില്ലി പുതുവൈ വിട്ടു ചിത്തർ തങ്ങൾ ദേവരൈ വല്ല പരിസു തരുവിപ്പറേൽ അത് കാണ്ടുമേ" - അര്ഥാത് "വില്ലിപുത്തൂർ വിഷ്ണു ചിത്തരെന്ന പെരിയാഴ്വാരുടെ ദേവനാക്കിയ എമ്ബെരുമാനെ എന്തെങ്കിലും സംഭാവന സമർപ്പിച്ചാല് അത് കാണാം. മാമുനികൾ ഉപദേശ രത്നമാലയില് പത്ത് ആഴവരെ കുറിച്ച് പറഞ്ഞു പിന്നീട് ആണ്ടാൾ, മധുരകവിയാർ, എമ്ബെരുമാനാർ എന്നീ മൂവരെയും പ്രത്യേകമായിപ്പറഞ്ഞതു അവരുടെ ആചാര്യ നിഷ്ഠ കാരണവാ.

ഇനി ആണ്ടാളുടെ ചരിത്രത്തിലേക്ക്.

ഇന്ന് ശ്രീവില്ലിപുത്തൂർ ക്ഷേത്രത്തില് നാച്ചിയാർ സന്നിധിയുള്ള സ്ഥലത്താ പണ്ട് പെരിയാഴ്വാർടെ തൃമാളിക. ഭൂമിദേവി ആണ്ടാളായി അവതരിച്ചത് അവിടെയാണ്. എംബെരുമാൻടെ ദിവ്യ ഗുണ അനുഭവങ്ങളോട് പെരിയാഴ്വാർ വളർത്തി.

പെരിയാഴ്വാർ ഓരോ ദിവസവും പൂമാല തൊടുത്തു വടപത്രസായി എംബെരുമാനിനു സമർപ്പിച്ചിരുന്നു. ആണ്ടാൾ പെരുമാളേ കല്യാണങ്ക ഴിക്കാൻ കൊതിക്കുന്നത്രെ ഭക്തയായി. ഒരു ദിവസം ആണ്ടാൾ പെരുമാളുടെ മാലയിന് സ്വയം ചൂടി കളഞ്ഞു വച്ച്. ലീലാ വിനോദനായ എംബെരുമാനിന്, പരസ്പരം ചേർച്ചയുണ്ടോവെന്നു അറിയാൻ ഇങ്ങിനെ ആണ്ടാൾ ചൂടികളഞ്ഞ മാലയേ ഇഷ്ടമായി. ഇതെയൊരു ദിവസം കണ്ട പെരിയാഴ്വാർ, ഞെട്ടിപ്പോയി, ആ മാലയെ ചാർത്തിയില്ലാ. എന്നിട്ടു മാല ചാർത്താത്തതു എന്താവെന്നു പെരിയാഴ്വാരെ സ്വപ്നത്തിൽ ചോദിച്ചു. ആഴ്വാർ സംഭവം പറഞ്ഞു. ഗോദ ചൂടിയ മാലതന്നെ തനിക്കു ഇഷ്ടമെന്ന് എംബെരുമാൻ പറഞ്ഞു. ഒരുപാടു

സന്തുഷ്ടനായ പെരിയാഴ്വാർ ഗോദയിടത്ത് കൂടുതൽ വാത്സല്യനായി. ദിവസവും അവൾ ചൂടികൊടുത്ത മാലയത്തന്നെ എംബെരുമാനിന് ചാർത്തി.

ഭൂമി ദേവിയല്ലേ? സ്വാഭാവികമായി എംബെരുമാനിടത്തു പ്രേമംതോന്നി. മറ്റുള്ള ആഴ്വാർക്കു എംബെരുമാനിടത്തുള്ള പ്രിയത്തേക്കാൾ ശ്രേഷ്ഠമാണ് ഈ പ്രേമം. എംബെരുമാൻ്റെ വിരഹം സഹിക്കാത്ത ആണ്ടാൾ അവരെയെങ്ങിനെ വിവാഹഞ്ചെയ്യാമെന്നു ചിന്തിച്ചു. രാസക്രീഡയിനിടയ്ക്കു ശ്രീക്രുഷ്ണൻ കാണാതായതെ താങ്ങാത്ത ഗോപികമാർ അവൻ്റെ ലീലകളെ നടിച്ചു. അത് പോലേ ആണ്ടാൾ വടപത്രസായി എംബെരുമാനെ ശ്രീക്രുഷ്ണനായും, അവൻ്റെ ക്ഷേത്രത്തെ നന്ദഗോപൻ്റെ തൃമാളികയായും, ശ്രീവില്ലിപുത്തൂരെ തൃവായ്പ്പാടിയായും ഭാവിച്ച് തൃപ്പാവയെന്ന ഗ്രന്ഥമെഴുതി.

തൃപ്പാവയില് ആണ്ടാൾ പല മുഖ്യമായ സംഗതികളെ തെളിയിക്കിന്നു:

- പ്രാപ്യം (ലക്ഷ്യം) പ്രാപകം (മാർഗം) രണ്ടുമേ എംബെരുമാൻ എന്ന് കാണിച്ച്.
- പൂർവാചാര്യമ്മാരുടെ അനുഷ്ഠാന ക്രമത്തില് ചെയ്യാൻ പറ്റിയതേയും അല്ലാത്തതേയും (ക്രുത്യാക്രുത്യ വിവേകം) പറഞ്ഞു.
- ഒട്രയ്ക്കല്ലാത്തെ എല്ലാവരും ഒത്തു ചേർന്ന് ഭഗവാനെ തൊഴേണുമെന്നു തെളിയിച്ചു. മുതൽ പത്തു പാസുരങ്ങളില് പത്തു ഗോപികളെ ഉണർന്നെഴുന്നേല്പിച്ചു കൂട്ടിക്കൊണ്ടു പോകുന്നു.
- എംബെരുമാനെ അടുക്കുന്നതിനു മുമ്പു ദ്വാരബാലകർ, ബലരാമൻ, യശോദ എന്നിവരെപ്പോലുള്ളവരെ സേവിക്കുക.
- എംബെരുമാനെ അടുക്കാൻ സദാ പിരാട്ടിയുടെ സഹായം (പുരുഷകാരം) ആവശ്യം.
- അവനെ സദാ ഭജിച്ചു കീർത്തിക്കുക (മംഗളാശാസനം ചെയ്യുക).
- ജിവർക്കു കൈങ്കര്യമേ ചേർച്ചയായ നിജ രൂപമാണ്. എന്നിട്ടു അവനിടത്തു കൈങ്കര്യം പ്രാർത്ഥിക്കുക.
- കൈങ്കര്യം അവനെ കിട്ടിച്ചേരാൻ മാർഗമെന്ന ചിന്ത ഒരിക്കിലും പാടില്ലാ.
- അവൻ്റെ തൃമുഖ സന്തോഷത്തിനായി കൈങ്കര്യം ചെയ്യേണ്ടു. അല്ലാത്തെ പ്രതിഫലത്തിനായിട്ടല്ലാ.

തൃപ്പാവ രചിച്ചിട്ടും എംബെരുമാൻ വന്നു ഗോദയെ എട്രെടുത്തില്ലാ. സഹിക്കാൻ വയ്യാത്ത പ്രേമ കൊണ്ട് നയിച്ചു, തൻ്റെ വേദനയെ നാച്ചിയാർ തൃമൊഴി എന്ന ഗ്രന്ഥമായരുളി. മേന്മയേറിയ സാമ്പ്രദായിക അർത്ഥങ്ങൾ പൊതിയ്ച്ചു. ഈ പാസുരങ്ങളുടെ വ്യാഖ്യാനങ്ങളെ മനസ്സിലാക്കാൻ ഒരുപാട് പക്വം വേണ്ടത്രെ.

“മനുഷ്യ ജീവികളോട് വിവാഹം നിശ്ചയിച്ചാല് ജീവിക്കുവില്ലാ” എന്ന് തനിക്കു ദേഹ ബന്ധം വേണ്ടെന്നു നിശ്ചയിച്ച്. എംബെരുമാനുവായ തൻ്റെ വിവാഹത്തെ സ്വപ്ന സന്ദേശമായി “വാരണമായിരം” എന്ന ദശകത്തില് പറഞ്ഞു. പിന്നീട് പെരിയാഴ്വാർ അവളെ ക്ഷേത്രങ്ങളില് എഴുന്നരുളീട്ടുള്ള അർച്ചാവതാര എംബെരുമാമാരുടെ മേന്മയെ ബോധിപ്പിച്ചു അവര്കളെ കുറിച്ച് വിശതീകരിച്ച്. എന്നിട്ട് ആണ്ടാളിനു ശ്രീരംഗനാഥനിടത്ത് തീരാത്ത പ്രേമയുണ്ടായി. അവൻ ആണ്ടാളെ ശ്രീരംഗത്തേയ്ക്കു കൂട്ടിക്കൊണ്ടുവന്നു തനിക്കു വിവാഹം ചെയ്തു കൊടുക്കുക എന്ന് പെരിയാഴ്വാർക്കു, ഒരു റാവു, സ്വപ്നം സാധിച്ചു. ആഴ്വാർ ആനന്ദിച്ചിരുന്നപ്പോൾ, എംബെരുമാൻ ഏൽപ്പിച്ച പല്ലക്ക്, കുട, തഴയോട് കൈങ്കര്യന്മാരെത്തി. ആഴ്വാർ വടപത്രസായീ അനുഗ്രഹത്തോടെ ശ്രീരംഗത്തിലേക്ക് യാത്രയായി. ആണ്ടാളും മേള താള സഹിതം മൂടിയ ശിബികയില് പുറപ്പെട്ടു.

സൗന്ദര്യത്തിനെ അലങ്കരിച്ചാപ്പോലിരുന്ന ആണ്ടാൾ ശ്രീരംഗത്ത് പ്രവേശിച്ച്, ആൾതോളിയിൽനിന്നും ഇറങ്ങി, പെരിയ പെരുമാൾ തൃമുമ്പു സന്നിധിയിനകത്തു കയറി, അന്തര്യാമിയായി. പരമപദമെത്തി.



ഇതേ കണ്ടവരൊക്കെ, ലക്ഷ്മീ ദേവിയുടെ അച്ഛൻ സമുദ്ര രാജനെപ്പോലേ പെരിയാഴ്വാരും പെരിയ പെരുമാളുടെ അമ്മായിയപ്പൻ (ശ്വശുരൻ) എന്ന് കൊണ്ടാടി. എന്നിട്ടും പെരിയാഴ്വാർ പതിവ് പോലേ ശ്രീവില്ലിപുത്തൂർ വടപത്രസായിക്ക് കൈങ്കര്യം തുടർന്നു.

അളക്കാനൊക്കാത്ത ആണ്ഡാളുടെ മഹത്വങ്ങളെ നമ്മൾ സദാ ചിന്തിക്കുന്നു. ധനുർ മാസം മുഴുവനും, അവളുടെ തൃപാവ പാട്ടും, അതിൻ്റെ വ്യാഖ്യാനവും തീർച്ചയായും അനുഭവിക്കുന്നു. പരാശര ഭട്ടർ പറഞ്ഞതെ ഇവിടെ ഓർക്കുക:

മുപ്പതു തൃപ്പാവ പാസുരങ്ങളെ പാരായണം ചെയ്യുന്നത് നല്ലതാ. അല്ലെങ്കില് ഒരേ ഒരു പാസുരം പാടിയാലും നല്ലതാ. അതുവുമല്ലെങ്കില്, അവസാനത്തെ പാട്ടിനെ ഭട്ടർ വായിച്ച് അനുഭവിച്ചതെ ഓർത്താലും നല്ലതേ. എംബെരുമാനാർ പോലെ ഭട്ടരും തൃപ്പാവയിൽ ലയിച്ചിരുന്നു.

ജീവനില്ലാത്ത തോൾ കന്നുകുട്ടിയെന്നാലും അതെ കണ്ട് തായ്പ്പശു പാൽ ചൊരിയും. അത് പോലേ തൃപ്പാവയോടെ എന്തെങ്കിലുമൊരു അല്പംപോലും സംബന്ധം ഉണ്ടായാൽ മതി. ഭൂമി ദേവിയുടെ പ്രാർത്ഥനയേറ്റ് പെരുമാൾ വരാഹമായി അവതരിച്ചു അവളെ ഉജ്ജീവിച്ചാപ്പോലേ, നമ്മളേയും അനുഗ്രഹിക്കും.

തൻ്റെ അഗാധ കാരുണ്യത്താല് ഈ സംസാരത്തില് നമുക്ക് വേണ്ടി അവതരിച്ച ആണ്ടാൾ, നമ്മളേ ഉയ്വിക്കാനായി ക്രുപയോടെ തൃപ്പാവയും നാച്ചിയാർ തൃമൊഴിയും അരുളി. ഇവ രണ്ടും നമുക്ക് ജനന മരണ ദുഃഖത്തെ ഒഴിച്ച്, സദാചാരത്തില് ഉറപ്പിച്ച്, ഭഗവദ് അനുഭവമും, ഭഗവദ് കൈങ്കര്യവും, ശാശ്വതമായ പരമാനന്ദത്തെയും അരുളുമത്രെ.

**തനിയന് -**

നീളാതുംഗസ്തനഗിരിതടീസപ്തമുദ്ബോദ്യ ക്രുഷ്ണം
പാരാർഥ്യം സ്വമ് ശ്രുതിശതശിരസിദ്ധമദ്ധ്യാപയന്തീ |
സ്വോച്ചിഷ്ഠായാം സ്രജി നിഗളിതം യാ ബലാത്ക്രുത്യ ഭുങ്തേ
ഗോദാ തസ്യൈ നമ ഇദമിദം ഭൂയ ഏവാസ്തു ഭൂയഃ ||

**അര്ത്ഥം -**

നീളാ ദേവിയുടെ ത്രൂമാർബില് തല വയ്ച്ചു ഉറങ്ങുന്ന ശ്രീക്രൂഷ്ണനെ, പാരതന്ത്ര്യം ഉണർത്തുന്ന പോലേ ഉറക്കത്തിൽനിന്നും ഉണർത്തുന്നവളും, സ്വയം എംബെരുമാനിനു താൻ ചൂടി കളഞ്ഞ മാലയെ അവൻ ഇഷ്ടപ്പെട്ടാപ്പോലേ സമർപ്പിച്ചവളുമായ ഗോദാ ദേവിയുടെ തൃപ്പാദങ്ങളെ പിന്നും പിന്നും കൂപ്പുന്നേ!

ആഴ്വാർടെ അർച്ചാവതാര അനുഭവം വായിക്കാൻ താഴെയുള്ള തുടര് പിന് പോകുക: http://ponnadi.blogspot.in/2012/10/archavathara-anubhavam-periyazhwar.html






# തൊണ്ടരടിപ്പൊടി ആഴ്വാർ



**ത്രുനക്ഷത്രം** - ധനുർ മാസം തൃക്കേട്ട

**അവതാര സ്ഥലം** - തിരുമണ്ടങ്കുടി, (കുംഭകോണത്ത് സ്വാമിമലയെ അടുത്ത്, തമിഴ് നാട് സംസ്ഥാനം പാപനാശം താലുക്ക് തഞ്ചാവൂർ ജില്ലാ)

**ആചാര്യൻ** - വിഷ്വക്സേനർ

**ഗ്രന്ഥങ്ങൾ** - തൃമാല, തൃപ്പള്ളിയെഴുച്ചി

**പരമപദിച്ച സ്ഥലം** - ശ്രീരംഗം

പൂരവർ ആഴ്വാരെ പ്രകീർത്തിച്ചതെ ആദ്യം കണ്ടു പിന്നിട് അവരുടെ ചരിത്രം കാണാം.

നംജീയർ

അജ്ഞത കാരണം അനാദി കാലമായി ഈ സംസാരത്തില് സുഷുപ്തിയിപ്പെട്ടുപോയ അഴ്വാരെ എംബെറുമാൻ കളങ്കമില്ലാത്ത ജ്ഞാനം അരുളി ഉണർത്തി എഴുന്നേൽപ്പിച്ചു എന്ന് നംജീയർ തൃപ്പള്ളിയെഴുച്ചി വ്യാഖ്യാന ആമുഖത്തു പറഞ്ഞു (അനാദി മായയാ സുപ്താ). പിന്നീട് ആഴ്വാരുടെ മുറയായി യോഗനിദ്രയിളിരുന്ന പെരിയ പെരുമാളെ ഉണർത്തി തനിക്ക് കൈങ്കര്യം അപേക്ഷിച്ചു.

പെരിയവാച്ചാൻ പിള്ള

പെരിയവാച്ചാൻ പിള്ളയും തൻടെ തൃപ്പള്ളിയെഴുച്ചി വ്യാഖ്യാന മുഖവുരയിൽ ആഴ്വാരുടെ പാസുരാങ്ങൾ മുഖേന അവർടെ പ്രഭാവത്തെ ഇടവരുത്തി. എംബെരുമാൻ ഉണർത്തിയപിന്നേ തന്നിലയുണർന്നു പെരിയ പെരുമാളുടെ ത്രുമുന്ബിപ്പോയി. സ്വീകരിച്ചു കുശലപ്രസ്നം ഒന്നും ചെയ്യാത്തെ അവർ കണ്ണടച്ചു കിടന്നു. ആഴ്വാരെ ഇഷ്ടപ്പെട്ടില്ലേ? അല്ലാ! പരസ്പരം പ്രിയതമരാണ്. അജീർണ്ണം മാറാൻ വിശ്രമിക്കുന്നോ? തമോ ഗുണം നിറഞ്ഞ സ്ഥൂല സാരീര അവസ്ഥയല്ലേ? അവർ ആദ്ധ്യാത്മീകരായതാല് അങ്ങിനെയാവില്ലാ. അഴ്വാരെപ്പോലെ മറ്റേവരെയും സല്മാർഗ്ഗത്തിൽ കൊണ്ടു വരാനുള്ള ആലോചനയിൽ അവർ യോഗനിദ്രയിലാഴ്ന്നു. ആഴ്വാരുടെ പെരുമകളിതോ:

ജിവാത്മാവിനു പ്രകൃതിയോടുള്ള ഭന്ധം ചേരുവില്ലെന്നു ഭോദ്ധ്യമായി. "ആതുകൊണ്ട് പിറവി വേണ്ട" എന്ന് പാടി.

യഥാർത്ഥമായ തന്നില ഭാഗവതർക്ക് ശേഷൻ എന്നു ഭോദ്ധ്യമായി, "ശേഷ പുങ്ങം കിട്ടിയാൽ പുനിതം" എന്നരുളി. അർത്ഥം? ശ്രീവൈഷ്ണവർ കഴിച്ച ഭോജനത്തുടെ മിച്ചം (ഉച്ചിഷ്ടം)കിട്ടിയാൽ പരിശുദ്ധം.

ഭൌതിക ആത്മീക അഭിലാഷങ്ങളെ വ്യക്തമായരിഞ്ഞു "ഈ ചുവ തവിര ജ്ഞാൻ പോയി ഇന്ദ്രലോകത്തെ ഭരിക്കുന്ന ആ ചുവ കിട്ടിയാലും വേണ്ട" എന്ന് രചീച്ചു. പെരിയ പെരുമാളെ അനുഭവിക്കുന്നതാ "ഈ ചുവ". അതുമാത്രം മതിയെന്നത്രെ.

ഇന്ദ്രിയങ്ങളെ മുഴവനും നിയന്ത്രിച്ചതാല് "കാവലിൽ പുലങ്ങളെ വയ്ച്ചു" എന്ന് പറഞ്ഞു.

"കുളിച്ചു മൂന്ന് അനലേത്തൊഴും ലക്ഷ്യമുള്ള ബ്രാഹ്മണ്യത്തെ ഒളിച്ചുവയ്ച്ചു" എന്ന പാസുരത്തിനു അർത്ഥമിതാ: സ്നാഞ്ചെയ്തു ഗാര്ഹപത്യം, ആഹവനീയം

മറ്റും ദക്ഷിണാഗ്നി എന്ന മൂന്ന് അഗ്നികളെ വളർത്തുന്ന യോഗ്യനാക്കുനതും കഷ്ടപ്പെട്ട് അനുഷ്ടിക്കേണ്ടതുമായ ബ്രാഹ്മണ്യത്തെ വിട്ടു. അങ്ങേയുടെ കരുണ മാത്രവേ എന്നെ രക്ഷിക്കും.

"നിൻ അരുളെന്നും ആശയാല് പൊയ്യൻ ജ്ഞാൻ വന്നു നിന്ന്" എന്ന വാക്കുകളൂടെ തൻടെ താഴ്ച്ചകളെ വായ്യാരം പറഞ്ഞു അങ്ങേയുടെ കാരുണ്യമൊന്നു മാത്രവേ അടിയൻ പ്രദേക്ഷിക്കിന്നു എന്ന് കൂപ്പുന്നു.

ഈ മഹത്വങ്ങൾ കാരണം ആഴ്വാർ പെരിയ പെരുമാളുടെ പ്രിയനായിയെന്നു പെരിയവാച്ചാൻ പിള്ള അവസാനിക്കിന്നു. "വാഴുന്ന മടിയമ്മാരെ ഇഷ്ടപ്പെടുവായിരിക്കും" എന്ന വാക്ക്കൊണ്ടു അവർ ശരണാഗതവലസലനെന്നു ആഴ്വാർ പറയുന്നു.

മണവാള മാമുനികൾ ഉപദേശരത്നമാല എന്ന ഗ്രന്ഥത്തില് പതിനൊന്നാം രത്നമായ പാസുരത്തില് ഈ അഴ്വാരെ മാമുനികൾ കീർത്തിക്കുന്നു:

ഉപദേശ രത്നം 11
മന്നിയ ചീർ മാർകാഴിയിൽ കേട്ടയിന്റ്യ മാനിലത്തീർ
എന്നിതനുക്കേട്രമെനിലുരൈക്കേൻ - തുന്നുപുകഴ്
മാമറൈയോൻ തൊണ്ടരടിപ്പൊടിയാഴ്വാർ പിറപ്പാൽ
നാൻമറൈയോർ കൊണ്ടാടും നാൾ

അർത്ഥം
മഹീതലത്തോരേ! ഇന്ന് ലോകപ്രസിദ്ധവായ ചിറപ്പുള്ള ധനുർ മാസത്തിലെ തൃക്കേട്ട നക്ഷത്രവാണ്. ഈ ദിവസത്തിന് ഏറ്റം എന്താവെന്നു ചോദിച്ചാല് പറയാം. ലോകപ്രസിദ്ധവായ മഹാ മറയോൻ തൊണ്ടറടിപ്പൊടി ആഴ്വാർ അവതരിച്ചതാല് നാല് വേദങ്ങളേയും കൈപ്പറ്റിയോർ കൊണ്ടാട്ടുന്ന ദിവസമാണ്.

ഇതൊക്കെ മനസ്സിലിരുത്തി അവരുടെ ചരിത്രത്തെ അറിയാം.

നമ്പെരുമാൾ ക്രുപയാലു പിരവിയില്തന്നെ നിര്മ്മലമായ സത്വ ഗുണ നിഷ്ഠരായി ജനിച്ച ആഴ്വാര്ക്കു വിപ്രനാരായണർ എന്നാണും പേർ. ക്രമപ്രകാരം തല വടിച്ചു മൊട്ടയടിക്കല്, ഉപനയനം ഇത്യാദി സമ്സ്കാരങ്ങൾ തക്ക സമയത്തു കഴിച്ചു വേദങ്ങൾ, അവയുടെ അങ്ങങ്ങൾ, അവയുടെ അര്ത്ഥങ്ങൾ ഒക്കെ പഠിച്ചു. ജ്ഞാനമും വൈരാഗ്യമും ആർജ്ജിച്ചു, ശ്രീരംഗ ക്ഷേത്രത്തു പെരിയ പെരുമാളെ ദർശിച്ചു. ഭക്തിയാല്

തൃപ്തനായ നമ്പെരുമാൾ തൻടെ മോഹന രൂപത്തെ കാണിച്ചു ഭക്തിയെ വർദ്ധിച്ചു എന്നെന്നേക്കുമായി ശ്രീരംഗവാസിയാക്കി.

പുണ്ടരീകർ എന്ന മഹാൻ, കംശനെ വദഞ്ചെയ്യാനെത്തിയ ശ്രീക്രുഷ്ണ ബലരാമർക്കു പൂമാല കെട്ടിക്കൊടുത്ത മാലാകാരർ, കൈങ്കര്യ മുഖേന മുതല വായിൽ നിന്നും ശ്രീമന്നാരായണൻ രക്ഷിച്ച ഗജേന്ദ്രാഴ്വാർ എന്ന ആന, എട്ടു വിദം പൂക്കളെ ഉപയോഗിച്ചു പൂമാല കെട്ടിച്ചാർത്തിയ പെരിയാഴ്വാർ എന്നിവരെപ്പോലേ വിപ്രനാരായണരും  പൂവാടിയൊന്നു കൃഷി ചെയ്തു ശ്രീരംഗനാഥനെ പുഷ്പ കൈങ്കര്യം ചെയ്യാരായി.

ഉറയൂരിൽ നിന്നും (തമിഴ് നാട്ടില് ത്രുച്ചിരാപ്പള്ളിയെ അടുത്തു) തൻടെ നാടായ തൃക്കരംബനൂർ പോകുന്ന വഴിയില് ദേവദേവിയെന്ന ഗണിക, ആഴ്വാർടെ ഉദ്യാനത്ത് കയറി, അവിടത്തെ ഭംഗി, പൂക്കൾ, പക്ഷികൾ എല്ലാം കണ്ടു അമ്പരന്നവളായി. നെറ്റിയില് ഊര്ധ്വ പുണ്ട്രം, നീണ്ട ശിക, താടി, വൃത്തിയായ വസ്ത്രം,  തുളസി പദ്മാക്ഷ മാലകൾ എന്ന് ലക്ഷണമായ വിപ്രനാരായണരെ പൂവാളിയും കലക്കൊട്ടുമായി കണ്ടു. അവളുടെ നോട്ടമരിയാത്ത അവരോ തൻടെ കാര്യത്തില് ശ്രദ്ധിച്ചിരുന്നു. “എന്നെപ്പോലൊരു സുന്ദരി ഇവിടെ നിന്നിട്ടും കാണാത്ത ഇവൻ ഭ്രാന്തനോ അഥവാ നപുംസകനോ?” എന്ന് സഹോദരിയുൾപ്പെട്ട കൂട്ടുകാരികളോടു ദേവദേവി ചോദിച്ചു.

നമ്പെരുമാളുടെ കൈങ്കര്യപരനായ അവർ അവളുടെ അഴകിന് വശപ്പെടുവില്ലെന്നു അവരെല്ലാം ഉത്തരം പറഞ്ഞു. ആരു മാസത്തിനകം അവരെ മയക്കിയാല് അവൾ സുന്ദരിയെന്നു സമ്മദിച്ചു ആര് മാസം അവളുടെ ദാസിയായി കഴിയാമെന്നു അവരെല്ലാം കൂടി അവളെയൊരു പന്തയത്തിന് ക്ഷണിച്ചു. അതയേറ്റു അവളും തൻടെ വസ്ത്രഭൂഷണ അലങ്കാരം കളഞ്ഞു സാത്വീക രൂപവും വേഷമുമായി ആഴ്വാരെ നമസ്കരിച്ചു.

എംബെരുമാനിന് അന്തരംഗ കൈങ്കര്യപരനായ ഭാഗവതരെ സേവ ചെയ്യാൻ താല്പര്യമുണ്ടെന്നു അപേക്ഷിച്ചു. ആഴ്വാര് മാതുകരത്തിന് (ഭിക്ഷയിന്) പോയി തിരുച്ച്ചെത്തുന്ന വരെ അവിടത്തന്നെ കാത്തിരുക്കാമെന്നും പറഞ്ഞു. ആഴ്വാരും അവളെ ശിഷ്യയായി അങ്ങീകരിച്ചു. അവളും അവര്ക്ക് സേവനച്ചെയ്തു അവരുടെ ശേഷ പ്രസാദത്തെ കഴിച്ചു കൊണ്ടിരുന്നു. ഒരു ദിവസം അവൾ ചോലയില് പണിയെടുത്തിരുന്നപ്പോൾ മഴ ചൊറിയാൻ തുടങ്ങി. ഇതേപ്പറഞ്ഞു പതുക്കെ വിപ്രനാരായണരുടെ അശ്രമത്തിനകത്തു അവൾ കയരി. നനഞ്ഞു പോയ അവൾ തോർത്താനായി അവർ തൻടെ മേൽ

അംഗവസ്ത്രത്തെ കൊടുത്തു. അവൾ ഈ സന്ദർഭം ഉപയോഗിച്ചു അവരെ അന്യോന്യമായി പറ്റിച്ചു. രണ്ടാളും വെണ്ണെയും തീയും പോലായി.

അടുത്തദിവസത്തന്നെ സർവാലന്കാര ഭൂഷിതയായി തൻടെ രൂപ ലാവണ്യത്തെ കാണിച്ചു വിപ്രനാരായണരെ മയക്കി അവരുടെ കൈങ്കര്യത്തെയും നിർത്തി. ക്രമേണ അവരുടെ സ്വത്തൊക്കെ അപകരിച്ചു അവരെത്തൻടെ വീട്ടിന് പുരത്തുമാക്കി. എന്നിട്ടും വിപ്രനാരായണർ തന്നെ വീണ്ടും അവൾ സ്നേഹിക്കുമെന്ന് പ്രദേക്ഷിച്ചു ദുഃഖത്തോടു അവളുടെ വാതിലേ ഗതിയായി കിടന്നു.

ഒരിക്കൽ അവ്വീഥി വഴിയായി പെരിയ പെരുമാളും പെരിയ പിരാട്ടിയും എഴുന്നരുളി. പിരാട്ടി ദേവരടിയാളുടെ വീട്ടു വാതിലിൽ കാത്തിരിക്കുന്ന ഇവർ ആരാണുവെന്നു ചോദിച്ചു. തന്നെ മറന്നു പണസ്ത്രീയെ മോഹിച്ചു ഭ്രാന്തനായി പാടുപെടുന്ന വിപ്രനാരായണരെന്നു പെരുമാൾ പറഞ്ഞു.

പിരാട്ടി ശിപാർശ പറഞ്ഞു (പുരുഷകാരം) തുടങ്ങി: "ഭഗവദ് വിഷയമല്ലാത്ത മറ്റേ വിഷയങ്ങളില് (വിഷയാന്തരങ്ങൾ) പെട്ടുപോയ ആത്യന്ത ഭക്തനെ ഉപേക്ഷിക്കുന്നത് ശരിയാണോ? അവൻടെ മയക്കം മാറ്റി വീണ്ടും നമ്മുടെ വിശ്വസ്തനാക്കേണുമേ". എന്നിട്ട് സമ്മദിച്ച എംബെരുമാൻ, തൻടെ ആരാട്ടിനായ ഒരു പൊന് വട്ടിലുമായി, വേറൊരു വേഷം ധരിച്ചു, ദേവ ദേവിയുടെ കതകെ മുട്ടി. സ്വയം വാതിൽ തുറന്നവൾ ആരാണുവെന്നു ചോദിച്ചു. വിപ്രനാരായണരുടെ ദൂതനായ അഴകിയ മണവാളൻ എന്ന് പരിചപ്പെട്ടു, അവർ ഇനാമായി കൊടുത്തു വിട്ടതായി പൊന് വട്ടിലെയും കൊടുത്തു. വിപ്രനാരായണരെ അകത്തേക്കു അയക്കുക എന്നു അഴകിയ മണവാളനെ അവൾ സന്തോഷത്തോടെ ഏൽപ്പിച്ചു. അഴകിയ മണവാളനായ പെരുമാളും വിവരം അറിയിച്ചു ക്ഷേത്രത്തേ മടങ്ങിപ്പോയി പാമ്പ് മെത്തയില് കിടന്നു. കുതൂകലിച്ച വിപ്രനാരായണർ അകത്തേക്കേരി ദേവ ദേവിയോടെ അന്യോന്യമായി സുഖിച്ചിരുന്നു.

വെളുപ്പിനെ നട തുറന്ന കൈങ്കര്യപരർ പൊന് വട്ടിലെ കാണാത്തെ രാജവിടം പരാദി വയിച്ചു. ഇത്തരയ്ക്കും അലക്ഷ്യമാണോവെന്ന് രാജാ അവരുവായി ദ്വേഷ്യപ്പെട്ടു. ഒരു കൈങ്കര്യപരൻടെ ബന്ധുവായ പെണ്ണൊരുത്തി ദേവ ദേവിയുടെ വീട്ടില് ജോലി ചെയ്തിരുന്നു. കിണർ വെള്ളം കൊണ്ടു വരാൻ ചെന്നപ്പോൾ ക്ഷേത്ര സേവകനായ ബന്ധുവുടെ പ്രശ്നം അറിഞ്ഞു. എന്നിട്ട് പൊന് വട്ടിൽ ദേവ ദേവിയുടെ വീട്ടിലെത്തിയതെയും അവളുടെ തലയണയടിയില് ഇരുപ്പുണ്ടെന്നും സൂചിപ്പിച്ചു. രാജ സേവകർ ദേവ

ദേവിയുടെ വീട്ടിക്കയരി, പൊന് വട്ടിലെ കൈപ്പറ്റി, വിപ്രനാരായണരെയും ദേവ ദേവിയെയും ബന്ധിച്ചു, രാജ സഭയിൽ ഹാജരാക്കി.

എതോവോരാൾ കൊടുത്താലും പെരിയ പെരുമാളുടെ വട്ടിലെ സ്വീകരിക്കാമോവന്നു ദേവ ദേവിയെ രാജ ചോദിച്ചു. തനിക്കു വട്ടിൽ പെരിയ പെരുമാളുടെയാണുമെന്നു അറിയില്ലാവെന്നും, വിപ്രനാരായണർ കൊടുത്തതായി അവരുടെ സേവകൻ അഴകിയ മണവാളൻ കൊണ്ടു വന്നുവെന്നും ദേവദേവി പറഞ്ഞു. വിപ്രനാരായണരോ തനിക്കു ഒരു ദൂതനുമില്ലാവെന്നും പൊന് വട്ടിലുമില്ലെന്നും പറഞ്ഞു. രണ്ട് പേരുടെ വിവാദവും കേട്ട് ദേവ ദേവിയെ പിഴയടക്കാൻ രാജ പറഞ്ഞു. കൂടുതൽ മോഷണ അന്വേഷണത്തിനായി വിപ്രനാരായണരെ തുരുക്കിലടയ്ച്ചു.

വിപ്രനാരായണരെ വച്ചു ഇനിയും ലീല കളിക്കാത്തെ അവർക്ക് ഇറങ്ങുകവെന്നു പിരാട്ടി പെരുമാളിടത്തു അപേക്ഷിച്ചു. സമ്മദിച്ച പെരുമാൾ തൻടെ അന്തരംഗനായ വിപ്രനാരായണരുടെ പ്രാരബ്ധ കർമം ഒഴിവാക്കാനായി നാടകത്തെ തെളിയിച്ചു രാജാവിനെ സ്വപ്നം സാദിച്ചു. രണ്ടാളും നിർദോഷരെന്നു രാജാവിന് ഭോദ്യമായി. പെരുമാൾ നിയമിച്ചാപ്പോലേ ദേവദേവിയടച്ച പിഴത്തുകയെ തിരികെനൽകി. ആഴ്വാർക്കും തടവു നീക്കി ദ്രവ്യ സഹായഞ്ചെയ്തു ബഹുമാനിച്ചു. എംബെരുമാൻടെ വൈഭവം ഉണര്ന്ന ആഴ്വാർ പ്രായശ്ചിത്തമായി ഭാഗവതരുടെ തൃപ്പാദ തീർത്ഥം സ്വീകരിച്ചു വിഷയസുഖത്തെ കാർക്കിച്ചു വീണ്ടും പരമ ഭക്തരായി.

എന്നിട്ട് തൊണ്ടരടിപ്പൊടി ആഴ്വാരെന്നു പ്രശസ്തനായി. തൊണ്ടർ - എംബെരുമാൻടെ ഭക്തർ, ഭാഗവതമ്മാർ. അടി - പാദം (ഭാഗവതരുടെ), പൊടി - തൃപ്പാദം തൊട്ട പൂപ്പൊടി, രേണു. വേരോരാഴ്വാർക്കുമില്ലാത്ത ഇവരുടെ പ്രത്യേകത ഭക്തര്ക്കും ഭക്തനായതാ (ഭാഗവത ശേഷത്വം). ചെറിയ തിരുവടിയെന്നറിയപ്പെടുന്ന ഹനുമാൻ, ഇളയാഴ്വാൻ എന്ന് കീർത്തിക്കപെടുന്ന ലക്ഷ്മണൻ, നമ്മാഴ്വാർ എന്നിവരെപ്പോലെ എംബെരുമാനേത്തന്നേ കരുതിയിരുന്നു. സ്രീരംഗത്തു ശ്രീരംഗനാഥനെ സേവനഞ്ചെയ്യുന്ന "ഈ രുചിയില്ലാത്തെ ഇന്ദ്രലോക പദവിതന്നേ കിട്ടിയാലും എനിക്ക് വേണ്ടാ" എന്ന് പാടി. തന്നെ സൽമാർഗത്തിലേക്ക് തിരിച്ചേല്പിച്ച പെരിയ പെരുമാളിന് നന്നിയോടെ സേവ ചെയ്തു (ഉപകാര സ്മൃതി). മറ്റയ ആഴ്വാരെപ്പോലെ എല്ലാ ദിവ്യ ദേശങ്ങളിലുമുള്ള എംബെരുമാന്മാരെ സ്ഥുതിച്ചില്ലാ. ശ്രീരംഗനാഥനെ മാത്രം അങ്ങേയറ്റം അടുത്തു. തൃപ്തിയായ ശ്രീരംഗനാഥനും ശ്രീരംഗ ക്ഷേത്രത്തിൽ തന്നെ പരത്വാദി പഞ്ചകത്തിൽ ഉള്ളതു പോലേ തൻടെ നാമം, രൂപം, ലീല എല്ലാം ആഴ്വാർക്കു

കാണിച്ചു. ദേവദേവിയും തൻടെ സ്വത്തെല്ലാം പെരിയ പെരുമാളിന് അർപ്പിച്ചു ആഴ്വാരെപ്പോലേ സദാ പെരുമാളിനെ സേവനവും ചെയ്യുവാളായി.

പരഭക്തി, പരജ്ഞാനം, പരമഭക്തി, സർവമും പെരിയ പെരുമാൾ തന്നേയെന്ന അറിവ് എIlaamർന്നു സദാ ത്രുമന്ത്ര അനുസന്ദാനവും നാമ സങ്കീർത്തനവുമായി. എന്നിട്ട് ശ്രീവൈഷ്ണവമ്മാർക്ക് യമഭയം വേണ്ടാമെന്നു ഊന്നിപ്പറഞ്ഞു. യമകിങ്കരന്മാർ ശ്രീവൈഷ്ണവരുടെ ത്രുപ്പാദങ്ങളെ നോക്കിയിരിക്കും; ശ്രീവൈഷ്ണവമ്മാരെങ്കിലോ ഭാഗവതരുടെ ത്രുവടി നോക്കിയിരിക്കുമെന്നു പറഞ്ഞു. സൌനക ഋഷി എംബെരുമാൻടെ ദിവ്യനാമ മഹിമകളെ സദാനന്ദ ഋഷിയിടത്തു പറഞ്ഞത് പോലേ ആഴ്വാരും പെരിയ പെരുമാളിടത്തു ത്രുമാല എന്ന ഗ്രന്ഥം പാടി.

നമ്മാഴ്വാർ അച്ചിത് തത്വത്തുടെ (ഇരുപത്തിനാലു പ്രകൃതികൾ, മൂല്യപ്രകൃതി, മഹാൻ, അഹങ്കാരം, മനസ്സ്, പഞ്ച ജ്ഞാനേന്ദ്രിയങ്ങൾ, പഞ്ച കർമേന്ദ്രിയങ്ങൾ, പഞ്ച തന്മാത്രകൾ മറ്റും പഞ്ച ഭൂതങ്ങൾ) കുറകളെ കാണിച്ചാപ്പോലെ ഈ ആഴ്വാരും അച്ചിത് തത്വത്തെ വിവരിക്കിന്നു: "പുറം ചുവർ ഓട്ടൈ മാടം" എന്ന് പറഞ്ഞതിൻടെ അർത്ഥം: ഈ ദേഹം വെറും കൂട് മാത്രമാണ്. ആത്മാവാണ് ഉള്ളിൽ നിറഞ്ഞു നിയന്ത്രിക്കിന്നു. "അടിയരോർക്കു" എന്ന പദം തൃമാല പാസുരത്തിലുപയോഗിച്ച് ഭാഗവതർക്കു സേവ ചെയ്യുന്നത് തന്നെ ആത്മാവുടെ യഥാർത്ഥ സ്വരൂപമെന്നു കാണിച്ച്. തൃമന്ത്ര നിഷ്ഠരായ ഇവര് എംബെരുമാൻ തന്നേ ഉപായമാണുവെന്നു "മേമ്പൊരുൾ" എന്ന് തുടങ്ങുന്ന തൃമാല പാസുരത്തില് പാടി. ഈ പാട്ടു തൃമാലയുടെ സാരമായി എന്നത്രെ.

തൃപ്പള്ളിയെഴ്ച്ചി എന്ന ഗ്രന്ഥത്തില് "ഉന്നടിടയാർകാട്പ്പെടുത്തായ്" എന്ന പദപ്രയോഗത്തെയും ഇതോടെ കൂട്ടിച്ചുചേർത്തു വായിച്ചാല് ഭാഗവത സേവ തന്നേ ഭഗവാൻടെ സേവ എന്നറിയാം. ആഴ്വാരുടെ പ്രധാന സന്ദേശം ഈ ഒന്നുതന്നെയാണ് എന്നും മനസ്സിലാക്കാം.

തനിയന്

തമേവ മത്വാ പരവാസുദേവം രംഗേശയം രാജ വടര്ഹനിയം|
പ്രാബോധകീം യോക്രുത സൂക്തിമാലാം ഭക്താന്ഘ്രി രേണും ഭഗവന്തമീടെ ||

അർത്ഥം

ത്രുപ്പള്ളിയെഴുച്ചി എന്ന ഗ്രന്ഥം പാടി ശ്രീരംഗനാഥരെ ഉറക്കം ഉണര്ത്തി അവരെ പരവാസുദേവനായിത്തന്നേ കരുതി ചക്രവർത്തിയെപ്പോലെ ലാളിക്കും തൊണ്ടരടിപ്പൊടി ആഴ്വാരെ ആരാധിക്കുന്നു.

# തൃപ്പാണാഴ്വാർ



**ത്രുനക്ഷത്രം -** തുലാം മാസം രോഹിണി

**അവതാര സ്ഥലം -** ഉറൈയൂർ (ശ്രീരംഗത്തെയടുത്തു)

**ആചാര്യൻ -** വിഷ്വക്സേനർ

**ഗ്രന്ഥങ്ങൾ -** അമലനാദിപിറാൻ

**പരമപദിച്ച സ്ഥലം -** ശ്രീരംഗം

മുനി വാഹനർ എന്ന് പ്രസിദ്ധാവായ ഈ ആഴ്വാരിടത്തു ആളവന്താർക്കു പ്രത്യേക താല്പര്യമുണ്ടായിരുന്നുവെന്നു പൂർവാചാര്യ ചരിത്രത്തു വ്യക്തമായിക്കാണാം.

ആഴ്വാരുടെ അമലനാദിപിറാൻ എന്ന ഗ്രന്ഥത്തിനു പെറിയവാച്ചാൻ പിള്ള, അഴകിയ മണവാളപ്പെരുമാൾ നായനാർ മറ്റ് വേദാന്താചാര്യർ അരുമയായ വ്യാഖ്യാനങ്ങൾ എഴുതീട്ടുണ്ട്.

**അഴകിയ മണവാളപ്പെരുമാൾ നായനാർ പറഞ്ഞതു**

മുതലാഴ്വ്വാമ്മാർ (പൊയ്കയാഴ്വാർ, ഭൂതത്താഴ്വാർ, പേയാഴ്വാർ) മുന്ന് പേരും ശ്രീമൻ നാരായണൻടെ സർവ്വേശ്വരത്വത്തെ (പരത്വം) കേന്ദ്രീകരിച്ച് ക്ഷേത്രങ്ങളിൽ എഴുന്നരുളീട്ടുള്ള അർച്ചാവതാരങ്ങളെയും

പരാമർശിച്ച്. കുലശേഖരാഴ്വാർ വാൽമീകി ഭാഗവാനെപ്പോലേ പ്രധാനമായി ശ്രീരാമനെ അനുഭവിച്ച് അർച്ചാവതാരങ്ങളോടും വ്യാവൃത്തമായി. വേദ വ്യാസ ഭാഗവാനെപ്പോലേ നമ്മാഴ്വാർ, പെരിയാഴ്വാർ മറ്റ് ആണ്ടാൾ ശ്രീകൃഷ്ണാവതാര ത്തെ ലക്ഷ്യമാക്കി അർച്ചാവതാരങ്ങളെയും രസിച്ചു. വേറൊരു ദൈവത്തെ സർവ്വേശ്വരനായിക്കാന്നാതേ ശീലിച്ചു (ദേവതാന്തര പരത്വ നിരാസനം) തിരുമഴിസൈയാഴ്വാർ അർച്ചാവതാരത്തോടും നിയോഗിച്ചു. തിരുമങ്ങയാഴ്വാർ ഓരോ അർച്ചാവതാര എംബെരുമാനേയും സന്ദർശിച്ച് സ്തുതിച്ച്. ഇടയില് ശ്രീരാമകൃഷ്ണമ്മാരേപ്പോലുള്ള വിഭാവാതാരങ്ങളെയും സ്തുതിച്ച്. ശ്രീരംഗനാഥനെ മാത്രം കണ്ടു ആനന്ദിച്ചാലും തൊണ്ടരടിപൊടിയാഴ്വാർ തൻടെ പാസുരങ്ങളില് തൻടെ കുറവ് പറഞ്ഞു മറ്റുള്ളവർക്കു ഉപദേശവും ചെയ്തു.

ത്രുപ്പാണാഴ്വാരോ പ്രത്യേക തരത്തിലു അർച്ചാവതാര അനുഭവത്തിലു മാത്രം മുഴുകി, പെരിയ പെരുമാളെ മാത്രം ദ്യാനിച്ചു. എംബെരുമാൻ മുഴുവനും പ്രത്യക്ഷമായിട്ടുള്ളത് അർച്ചാവതാരത്തിലാണ് എന്ന് കതാവല്ലി ഉപനിഷത്തിൽ പറഞ്ഞത് അനുസരിച്ചാണ് ആഴ്വാർ ഈ ഏകാഗ്രതയിലായി.

അർജ്ജുനനെ ദിവ്യചക്ഷുസ്സ് അനുഗ്രഹിച്ചു വിശ്വരൂപവും ശ്രീകൃഷ്ണൻ കാണിച്ച് കൊടുത്തു. തൻടെ സൗന്ദര്യവും ഔദാര്യവും വെളിവാക്കി അക്രൂരരെയും മാലാകാരാരെയും ആകർഷിച്ചു. സാമാന്യരുവായി പെരുമാറ്റവുമില്ലാത്തെ അർച്ചാ രൂപന്ദരിച്ചീട്ടും, പെരിയ പെരുമാൾ തൻടെ സൗന്ദര്യ രൂപത്തെ വെളിവാക്കി. ആഴ്വാരും ഉടൻ തന്നെ പാദാദി കേശമായി ആ ദിവ്യരൂപത്തെ കണ്ണ് നിറച്ചു മിരുകി.

താണ പഞ്ചമ കുളത്തിൽ പിറന്ന ആഴ്വാർക്കു സ്വാഭാവികമായിത്തന്നെ വണക്കമുണ്ടായിരുന്നു. വിനയനായി അഭിനയിക്കേണ്ടാ. മറ്റ് നാലു ജാതികളിനും അപ്പുരത്തായി തന്നേക്കരുതിയിരുന്നു. പെരിയപെരുമാളും നാല് ജാതികളെയും നോക്കാത്തെ നിത്യസൂരിയല്ലേ!

ശ്രീരാമ പട്ടാഭിഷേകാനന്തരം, പരമപദംപോലും ഉപേക്ഷിച്ച് ശ്രീരാമധ്യാനത്തിൽ മുഴുകി, ഹനുമാൻ ചിരഞ്ജീവിയായി കഴിഞ്ഞുകൂടാൻ പോയി. അങ്ങിനെ ആഴ്വാരും വേറൊന്നിനും താല്പര്യമില്ലാത്തെ പെരിയ പെരുമാളേ മാത്രം അനുഭവിച്ചിരുന്നു.

ഈ മഹത്ത്വമോർത്തു, വിഭീഷണ ആഴ്വാരെ തൻടെ മുമ്പിൽ എഴുന്നരുളിപ്പിക്കാൻ സുഗ്രീവ മഹരാജരേ ശ്രീരാമൻ ഏല്പിച്ചാപ്പോലേ, ത്രുപ്പാണാഴ്വ്വാരെ പെരിയ കോയിലിലേക്കു (ശ്രീരംഗ

ക്ഷേത്രം) എഴുന്നരുളിപ്പിക്കാൻ ശ്രീ ലോകസാരങ്ങ മഹാമുനിയെ പെരിയ പെരുമാൾ ഏല്പിച്ചു. എന്നിട്ടും വിനയശീലനായ ആഴ്വാർ ക്ഷേത്രത്തിക്കേരാൻ സമ്മദിച്ചില്ലാ. അമ്മേട്ടു ശ്രീ ലോകസാരങ്ങ മഹാമുനി നിർബന്ധിച്ചു ആഴ്വാരെ തൻടെ തോളിൽ ചുമന്ത് പെരിയ പെരുമാളുടെ ത്രുംമുമ്പിൽ എത്തിച്ചു. വരുന്ന വഴിയില് അമലനാദിപിരാൻ എന്ന ഗ്രന്ഥത്തുടെ മുതൽ ഒൻപതു പാസുരങ്ങളെ ആഴ്വാർ പാടി. പ്രധാന സന്നിധിയുടെ ഗർഭഗൃഹത്തില് പത്താം പാസുരത്തെ അരുളി. ഉടൻ പരമപദമെത്തി നിത്യരോടും മുക്തരോടും കൂടി പരമമപദനാഥനേ ആരാധിക്കാൻ തുടങ്ങി.

മാമുനികൾ ആഴ്വാരെ വാഴ്ത്തിയതെ ഇവിടെ കാണാം: http://ponnadi.blogspot.in/2012/10/archavathara-anubhavam-thiruppanazhwar.html.

ത്രുപ്പാണാഴ്വാരെപ്പോലേ ഉരയൂരിൽ അവതരിച്ച കമലവല്ലി നാച്ചിയാരുടെ ചരിത്രം ആദ്യം അരിഞ്ഞു പിന്നീടു ആഴ്വാരുടെ ചരിത്രത്തിലേക്കു കടക്കാം.

കാവേരിക്കാറ്റെ സ്വാസിച്ചാൽ മോക്ഷങ്കിട്ടുമെന്നൊരു ചൊല്ലുണ്ടു. പിന്നെ ആ നദി തീരത്തു താമസ്സിക്കിന്നവർടെ കാര്യം പരയണോ? ഇന്നു ഉരയൂർ എന്ന പേരുള്ള അന്നത്തെ നിചുളാപുരിയും കാവേരി തീരത്തു മഹത്തായ ക്ഷേത്രങ്ങളും അരമനകളും തികഞ്ഞ രാജ്യമായിരുന്നു. സൂര്യ വംശത്തു ചോഴഭൂപതിയെന്ന രാജാവ് ധർമപരിപാലനം ചെയ്തിരുന്നു. ധർമവർമ്മയെന്ന നംപെരുമാളുടെ (ശ്രീരംഗനാഥൻ) ഭക്തശിരോമണിയും അവിടെ താമസിച്ചിരുന്നു. ശ്രീ മഹാലക്ഷ്മി സമുദ്രരാജൻടെ (ക്ഷീരാബ്ധിയുടെ രാജാവ്) പെണ്ണായി അവതരിച്ചാപ്പോലെ നീളാദേവി (പരമപദനാഥൻടെ ഭാര്യ) ധർമവർമ്മയുടെ മകളായി അവതരിച്ചു. സദാ നംപെരുമാളെ ധ്യാനിച്ച് വളർന്നു ഋതുവായി. ഒരു ദിവസം രാജ്യത്തിലെയൊരു പൂന്തോട്ടത്തിലേക്ക് പോയി. അതേ സമയത്തു വേട്ടയ്ക്കായി നംപെറുമാളും അതേ പൂന്തോട്ടത്തേയെത്തി. അവരെ കണ്ടമാത്രം പ്രേമിച്ചു. അവരെത്തന്നേ കൽയാണങ്കഴിക്കുവെന്നു അച്ഛനോടും പറഞ്ഞു.

വളരെ സന്തോഷത്തോടേ ധർമ്മവർമ്മയും നമ്പെരുമാളിടത്തു ചെന്നു അരിയിച്ചു. ഏറ്റുവും സന്തോഷിച്ച നമ്പെരുമാളും വിവാഹത്തിനു ഏർപ്പാടു ചെയ്യാൻ അനുമതിച്ചു. ഗംഭീരമായ വിവാഹത്തില്, ജനകരാജൻ സീതാപ്പിരാട്ടിയെ ശ്രീരാമൻടെ കൈയിൽ ഏല്പിച്ചാപ്പോലേ, ധർമ്മാവർമ്മ കാമലവല്ലി നാച്ചിയാരെ നംപെരുമാളുടെ കൈയിൽ ഏല്പിച്ചു.

കർമ്മ ചുമതലകളൊഴിഞ്ഞു കിട്ടിയത് പോലേ ത്രുപ്പാണാഴ്വാർ തുലാ മാസ രോഹിണി നക്ഷത്രത്തിലു പഞ്ചമ കുലത്തിലു അവതരിച്ചു. എല്ലാ ആഴ്വാമ്മാരെയും സ്വയം എംഎംബെരുമാൻ തന്നെ സംസാരത്തിൽ നിന്നും






പെറുക്കിയെടുത്ത് ദിവ്യജ്ഞാനമാരുളിയെന്നാലും, ഇവരുടെ ഖ്യാതി കണ്ടതിശയിച്ച ഗരുഡവാഹന പണ്ഡിതർ, തൻടെ ദിവ്യസൂരി ചരിതത്തിലു, ഇവരെ ശ്രീമന്നാരായണൻടെ ത്രുമാരിലുള്ള ശ്രീവതസം എന്ന ത്രുമരുകു എന്നു പൊക്കിപ്പരഞ്ഞു.

**മഹാഭാരതം ശാന്തി പര്വം 358-73**

ജായമാനം ഹി പുരുഷം യം പശ്യേൻ മധുസൂദന:
സാത്വിക: സ തു വിജ്ഞേയ: സ വൈ മോക്ഷാർത്ഥ ചിന്തകാ:

**അർത്ഥം**

മധുസൂദനൻ എംബെരുമാൻ ആരെ ജനിക്കിന്നപ്പോൾ നോക്കുന്നോ അവര് ശുദ്ധ സത്വ ഗുണത്തോടെ സാത്വികരായി ജനിക്കുന്നു. അവര് മോക്ഷത്തേക്കുറിച്ച്മാത്രം ചിന്തിക്കും.

ഇങ്ങിനെ എംബെരുമാൻ ദയവാലു സാത്വീകനായി ജനിച്ച ത്രുപ്പാണാഴ്വാർ നാരദ മഹർഷിയെയും നമ്പാടുവാനേയും പോലായിരുന്നു. നാരദ മഹർഷി സദാ നാരായണനെ ധ്യാനിച്ചിരുന്നു. തൃക്കുരുങ്ങുടി ക്ഷേത്രത്ത് എംബെരുമാനെ എപ്പൊഴും പാടി കീർത്തിച്ചിരുന്ന നമ്പാടുവാൻ, താഴ്ന്ന ജാതിയായ പാണർ കുളത്തിൽ അവതരിച്ചിട്ടും, ബ്രഹ്മ രാക്ഷസനായ ഒരു ബ്രാഹ്മണനെ എല്ലാ പാപങ്ങളിൽ നിന്നും മോചിപ്പിച്ചതെ, കൈശിക പുരാണത്തില് വിശദീകരിച്ചിട്ടുണ്ട്. അവരുടെ മഹത്വങ്ങളേക്കണ്ടാൽ എംബെരുമാനെ കീർത്തിക്കാൻ അവതരിച്ച നിത്യസൂരിയെന്നു തോണും.

അന്നത്തെ ജാതിവഴക്കനുസരിച്ചു ശ്രീരംഗത്തിൽ പ്രവേശിക്കാത്തെ, കാവേരിയുടെ തെക്കോട്ട് ശ്രീരംഗനാഥനെ നോക്കി, വലത്തേകൈയിൽ സുദർശന ചക്രംധരിച്ച ശ്രീമന്നാരായണനെ പ്രാപിച്ചു, ഭക്തിഭാവത്തോടെ പെരിയ പെരുമാളേ ഇടവിടാതെ പാടിയാരാധിച്ച്. പെരിയ പെരുമാളും ആ സംഗീത ആരാധനയെ ഉല്ലാസമായി ആസ്വദിച്ചു.

ആ സമയത്ത് ലോകസാരങ്ങ മഹർഷി നാമ്പെരുമാളുടെ ആരാട്ടിനെ വെള്ളം കൊണ്ട്ചെല്ലാൻ അവിടം വന്നുചേർന്നു. താഴ്ന്ന കുലത്തവരായ ആഴ്വാരെ അവിടം വിട്ടു മാറി നിൽക്കാൻ പറഞ്ഞു. സ്വയം മറന്നു ചിലയ്ച്ചിരുന്ന ആഴ്വാർ അതെ കേട്ടില്ലാ. എന്നിട്ടു മഹർഷി ഒരു കല്ലെയെടുത്തു വീശി. ആഴ്വാർടെ നെറ്റിതതടത്തിൽ പരിക്കേറ്റ് ചോരയൂരി. ഉണർന്ന ആഴ്വാർ മാപ്പു ചോദിച്ചു മാറിനിന്ന്. ലോകസാരങ്ങ മഹർഷിയും കുളിച്ച് തീർത്തക്കുടവുമായി










നാലബലത്തിലേക്കു യാത്രയായി. മുമ്പില് പതിവ് പോലേ തഴ, കുട, മേള താളങ്ങളുമുണ്ടായിരുന്നു.

ഈ സംഭവം കാരണം പെരിയ പെരുമാൾ ഒരുപാട് ദു:ഖിച്ചു. നാച്ചിയാരോ, "പാണ് പെരുമാളെ (തൃപ്പാണാഴ്വാരുടെ ഓമനപ്പേര്) എങ്ങിനെ നമ്മുടെ സന്നിധിയിലേക്കു എത്തിക്കാം?" എന്ന് ചോദിച്ചു. പെരിയ പെരുമാൾ പെട്ടെന്ന് സന്നിധിയുടെ വാതിലടച്ചു. അവിടെ ഏത്തിയ ലോകസാരങ്ങ മഹർഷിയെ കോപിച്ചു. "എൻടെ അത്രന്ത ഭക്തനോട് ഇങ്ങിനെയാണോ പെരുമാരുക?" എന്ന് ചോദിച്ചു. "എനിക്ക് പെട്ടുപോയി! ഭാഗവത അപചാരം ചെയ്തു. എങ്ങിനെ ഈ തെറ്റ് ജ്ഞാൻ ശരിയാക്കാം?" എന്ന് ലോകസാരങ്ങ മഹർഷി അഭ്യർത്ഥിച്ചു. സ്വതന്ത്രസ്വാതന്ത്രനായ എംബെരുമാൻ തൃപ്പാണാഴ്വാരെ അനുഗ്രഹിക്കാനായി ലോകസാരങ്ങ മഹർഷിക്കു സ്വപ്നം സാധിച്ചു. ഭക്തിയോടെ ആഴ്വാരെ തോളിൽ ചുമന്നു തൻടെ മുമ്പിൽ കൊണ്ട് വരാൻ പറഞ്ഞു.

ശ്രീകൃഷ്ണനെ കൊണ്ട് വരാൻ കംസൻ അക്രൂരരെയേൽപ്പിച്ചു. അദ്ദേഹം, "ഇന്നു എൻടെ പിരപ്പിനു ഒരു പ്രയോജനമുണ്ടായി. ഇന്നു രാത്രി നീങി ഒരു ശുഭദിനമെത്തി. കണ്ണനേക്കാണാം. കൂട്ടത്തിൽ ബലരാമനുമുണ്ടാകും" എന്ന് സന്തോഷിച്ചു (അദ്യ മേ സഫലം ജന്മ സുപ്രഭാതാ ച മേ നിശാ). അത് പോലെ വെളുപ്പാൻ കാലം ഉണർന്ന ലോകസാരങ്ങ മഹർഷിയും സന്തോഷിച്ചു. കുരെ സാദ്വീക ഭക്തന്മാരോടെ കൂടി കാവേരിയിലു കുളിച്ചു നിത്യമതകർമ്മാചാരങ്ങളെ ചെയ്തു.

ഭാഗവതർ എത്തരെ അകലേയിരുന്നിട്ടും അടുത്തു ചെന്നു സേവിക്കുക എന്നാണു. (സുദൂരമപി ഗന്തവ്യം യത്ര ഭാഗവത സ്തിത:). അത് പോലേ ലോകസാരങ്ങ മഹർഷി ശ്രീരംഗത്തിൽനിന്നും അകലേ പാർപ്പിച്ചിരുന്ന ത്രുപ്പാണാഴ്വാരിടത്തു ചെന്നു. സുന്ദരപ്പൂന്തോട്ടഞ്ചൂഴ്ന്ന ശ്രീരംഗത്തേ നോക്കി നീന്നു ത്രുപ്പാണാഴ്വാർ ശ്രീരംഗനാഥനെ കീർത്തിച്ചിരുന്നു. മഹർഷി ആഴ്വാർ താമരപ്പദ്ങളിൽ വീന്നു ശ്രീരംഗനാതൻ ഉത്തരവനുസരിച്ചു ശ്രീരംഗത്തിൽ പ്രവേശിക്കേണൂമെന്നു അപേക്ഷിച്ചു. നാലു ജാതികളുക്കുൾപ്പെടാത്തെ താഴ്ന്ന ജാതിയിൽ പിരന്നതു കൊണ്ടു പ്രവേശിക്കുവില്ലാവെന്നു ആഴ്വാർ മരുപടി പരഞ്ഞു.

"ശരിയാണൂം. താങ്ങളുടെ താമരപ്പദങ്ങളെ ശ്രീരംഗത്തു വയിക്കാനൊക്കുവില്ലാ. എൻടെ മേലേക്കേരി വരാമല്ലോ! പെരിയ പെരുമാൾ നിയമിച്ചാപ്പോലേ താങ്ങൾ ചെയ്തേ പറ്റു" എന്നു മഹർഷി ആഴ്വാരെ ബലവന്തപ്പെടുത്തി. ഭഗവാനേയും




ഭാഗവതരേയും ആശ്രയിച്ചിരുന്ന ആഴ്വാരും ലോകസാരങ്ങ മഹർഷിയെ തള്ളിപ്പറയാനാവാത്തെ, വേരോ നിവർത്തിയുമില്ലാത്തെ, എംബെരുമാൻ ചൊരിയുന്ന പ്രതയേക ദയയോർത്തു അങ്ങിനെതന്നെ വഴങ്ങിക്കൊടുത്തു.

മുക്തി ലഭിച്ച ജീവാന്മരെ ആദിവാഹികരെന്ന വിഷ്ണു ധൂതമ്മാർ അവസാന യാത്രയായി പരമപദത്തിലേക്കു വഴികാണിച്ചു ത്രുമാമണി മൺഡപത്തിലേക്കു എത്തിക്കും. അവിടെയാണു പരമപദനാഥൻ തൻടെ ദിവ്യ മഹിഷിമാരോടും, നിത്യസൂരികളോടും ദിവയാലങ്കാരഞ്ചാർത്തി സേവ സാധിക്കുക. അതു പോലേ ലോകസാരങ്ങ മഹർഷി മഹാ സന്തോഷത്തോടേ ആഴ്വാരെപ്പൊക്കിയുയർത്തി തൻടെ തോളിൽകേറ്റി വയിച്ചൊണ്ടു ശ്രീരംഗ വീതികളെയും ക്ഷേത്രത്തെയും കടന്നു പെരിയ പെരുമാൾടെ ത്രുമുൻബിലാക്കി.

ആചാര്യ ഹ്രുദയം എൺബത്തിയഞ്ചാം ചൂർണികയിലു അഴകിയ മണവാളപ്പെരുമാൾ നായനാർ ഇതേ മനോഹരമായി വർണിച്ചിട്ടുണ്ടു.


போக மண்டபத்தில் வீணையுங்கையுமான அந்தரங்கரை மஹாமுநி அநுவர்த்தித்த க்ரமம்

ലോകസാരങ്ങ മഹർഷി, ത്രുപ്പാണാഴ്വാർ, നംപെരുമാൾ - ഭോഗ മൺഠപത്തു വീണയൂംകൈയുമായ അൻതരംഗരെ മഹർഷി അനുവർത്തിച്ച ക്രമം.





നിത്യസൂരികൾ സദാ കാണുന്ന തൻടെ ദിവ്യരൂപത്തെ പെരിയ പെരുമാൾ ആഴ്വാർക്കു പ്രത്യക്ഷമാക്കി. ആഴ്വാർ മധുര സംഗീതം കൂട്ടിച്ചേർത്തു അമലനാദിപിരാൻ എന്ന ദശകത്തുടെ ഒമ്പതു പാസുരങ്ങളെ പാടി. സന്നിധിയിൽ കയറിയ പിന്നീട് ആഴ്വാർ സ്വയം ബ്രഹമ്മാവ് കണ്ട ശ്രീരംഗനാഥനെത്തന്നെ ആഴ്വാരുകണ്ട്. ശ്രീരംഗമാഹാത്മ്യം എന്ന ഗ്രന്ഥം ബ്രഹ്മ്മാവിന് പ്രത്യക്ഷപ്പെട്ട കാക്ഷിയെ ഇങ്ങിനെ രൂപീകരിക്കുന്നു:

കിരീടവും, തോൾവളകളും, വൈരക്കല്ലുകൾ പതിയ്ച്ച കുൺഡലങ്ങളും, കഴുത്താരങ്ങളും, മുത്തുമാലകളും, ശ്രീ കൗസ്തുഭം ചാർത്തിയ മാരും, വക്ഷോദേശത്തു മഹാലക്ഷ്മിയും, ഉരുക്കിയ പൊന്നുപോലത്തെ മഞ്ഞപ്പട്ടും, ഭംഗിയുള്ള പൊന്നരഞ്ഞാണവും, താമരപ്പദങ്ങളിൽ അഴകിയ പാദസരവും, ശോഭയേരിയ മ്രുദുവായ പൂണുനൂലും, സുന്ദരമായി ഒരു കൈയെ തലയ്ക്കു അണയ്ച്ചു മറു കൈയെ നീട്ടി തൃപ്പാദങ്ങളെ ചുണ്ടിക്കാണിച്ചുകൊണ്ടും, നല്ല നീണ്ട തൃമേനിയും, ഉയർന്ന അലങ്കരിക്കപ്പെട്ട തോളുകളും, തൃവനന്താഴ്വാൻ (ആദിശേഷൻ) മേൽ ശയനിച്ചുകൊണ്ട് ശ്രീരംഗനാഥൻ പ്രത്യക്ഷപ്പെട്ടു.

ആഴ്വാർ ബ്രഹ്മാവ് മുതലായ എവരും വണങ്ങുന്ന എംബെരുമാൻടെ നടയിലേക്കേരി. മാർപ്പാലിനായി അമ്മയുടെ സ്തനത്തെ മാത്രം നോക്കിയിരിക്കുന്ന കൊച്ചു കുട്ടി പോലേ, നാഥൻടെ താമരപ്പദങ്ങളെ ദ്യാനിച്ചും പൂജിച്ചും ഉജ്ജീവിക്കുന്ന ശരണാഗതനായ ആഴ്വാരും, എംബെരുമാൽടെ ശരണകമലങ്ങളെ മാത്രം നോക്കിയിരുന്നു. ഇത്കൊണ്ടല്ലേ തൻ്റെ ആദ്യത്തതു പാസുരത്തിൽത്തന്നെ പറഞ്ഞു - എൻ്റെ തലവനായ ശ്രീരംഗനാഥൻടെ തൃകമല പാദങ്ങൾ ആഴ്വാരിടത്തു വന്നു കണ്ണുകളിൽ നിറഞ്ഞു അനുഗ്രഹിച്ചു (അരംഗത്തമ്മാൻ തൃക്കമലപാദം വന്ത് എൻ കണ്ണിനുള്ളന ഒക്കിൻറതേ).

ഈ വരി മൂന്നു തത്വങ്ങളെ കുറിക്കുന്നു:

1. അരംഗത്തമ്മാൻ - എംബെരുമാൻ നമ്മുടെ നാഥനാണ് - ശേഷിത്വം
2. കമലം അഥവാ താമര - ദിവ്യാനുഭവം - ഭോഗ്യത്വം
3. പാദം - ലക്ഷ്യത്തിലെത്തിക്കും വഴി - ഉപായത്വം

പെരിയ തൃമൊഴിയെന്ന ഗ്രന്ഥത്തുടെ രണ്ടാംദശകം ഇരുപതു പാസുരങ്ങളില് പെരിയാഴ്വാർ എംബെരുമാനെ പാദാദി കേശം വർണിച്ചു. അങ്ങിനെ, ലോകസാരങ്ങ മഹർഷി എഴുന്നരുളിപ്പിച്ച പാണരും, എംബെരുമാൻടെ ശരണകമലങ്ങൾ തൊട്ടു ശിരസ്സു വരെ ദർശിച്ച്,

ആനന്ദിച്ചു അമലനാദിപിരാനെന്ന ഗ്രന്ഥംഅരുളി. ഈ ഗ്രന്ഥം നമ്മുടെ ശ്രീവൈഷ്ണവ സമ്പ്രദായ സാരമായ തൃമന്ത്രാർത്ഥമാണ് (എട്ടെഴുത്ത് മന്ത്രം എന്ന് പ്രസിദ്ധമായതു). തൃപ്പാണാഴ്വാരെ അവരുടെ ത്രുമേനിയോടെ അങ്ങിനെത്തന്നെ പെരിയ പെരുമാൾ ഏറ്റെടുകവും, അദ്ദേഹം എംബെരുമാൻ്റെ ശരണകമലങ്ങൾ വഴിയായി പരാമപദമെത്തി.

**തനിയൻ 1**

ആപാദചൂടമനുഭൂയ ഹരിംശയാനം
മദ്ധ്യേ കവേര ദുഹിതുര് മുദിതാന്തരാത്മാ ।
അദ്രഷ്ടുതാം നയനയോർ വിഷയാന്തരാണാം
യോ നിശ്ചികായ മനവൈ മുനിവാഹനം തം ॥

**അർത്ഥം**

എന്ത ത്രുപ്പാണാഴ്വാർ, കാവേരി മറ്റും കൊള്ളിട നദികളുടെ നടുക്കേ കണ്വളർന്നരുളുന്ന അഴകിയ മണവാള പെരുമാളെ, ത്രുവടി തുടങ്ങി ത്രുമുടി വരെ കണ്ണാര അനുഭവിച്ചു മകിഴ്ന്ന ചിത്തനായി, തൻ്റെ തൃക്കണ്ണുകൾ ആ എംബെരുമാൻ അല്ലാത്തെ വേറൊന്നിനേയും കാണാങ്കഴിയില്ലെന്നു തീർത്തു പറഞ്ഞോ, ലോകസാരങ്ങ മഹർഷിയെ വാഹനമായിക്കൊണ്ട അപ്പടിപ്പെട്ട തൃപ്പാണാഴ്വാരെ ദ്യാനിക്കിന്നു..

**തനിയൻ 2**

കാട്ടവേ കണ്ടപാദ കമലം നല്ലാടൈ ഉന്തി
തേട്ടരും ഉദര ബന്ധം തിരുമാർപ് കൺഠം ചെവ്വായ്
വാട്ടമിൽ കൺകൾ മേനി മുനിയേരിത് തനി പുകുന്തു
പാട്ടിനാൽ കണ്ടു വാഴും പാണർ താൾ പരവിനോമേ

**അർത്ഥം**

ലോകസാരങ്ങ മഹർഷിയുടെ തോൾ മേലേക്കേറി, ഒറ്റയ്ക്കു സന്നിധിയുടെ അകത്ത് ചെന്ന്, അവര് കാണിച്ചപടി സേവിച്ച തൃപ്പാദ താമരകളും, നല്ല തൃപ്പീതാംബരവും, ത്രുവയരും, കിട്ടാൻ പ്രയാസമുള്ള പൊന്നരഞ്ഞാണും, പിരാട്ടിയുടെ പാർപ്പിടമായ തൃമാരും, തൃക്കഴുത്തും, ചുമന്ന വായും, വാടാത്ത തൃക്കണ്ണുകളും, എന്നിവ കൂടിയ എംബെരുമാൻ്റെ ത്രുമേനിയെ പാസുരങ്ങളെ പാടിയപടി സേവിച്ച് അനുഭവിച്ച, തൃപ്പാണാഴ്വാർ തൃപ്പദങ്ങൾ സ്തുതിക്കാൻ കിട്ടിയല്ലോ!

ആഴ്വാരുടെ അർച്ചാവതാര അനുഭവത്തെ ഇവിടെ കാണാം:
http://ponnadi.blogspot.in/2012/10/archavathara-anubhavam-thiruppanazhwar.html

# ത്രുമങ്കയാഴ്വാർ



**നക്ഷത്രം** - തുലാ കാർത്തിക

**അവധാരസ്ഥലം** - ത്രുക്കുറയലൂർ

**ആചാര്യമ്മാര്** - വിഷ്വക്സേനർ, ത്രുനറയൂർ നംബി, ത്രുക്കണ്ണപുരം സൗരിപ്പെരുമാൾ

**ശിഷ്യന്മാർ** - സ്വന്തം അളിയൻ ഇളയാഴ്വാർ, പരകാല ശിഷ്യർ, നീർമേൽ നടപ്പാൻ, താളൂതുവാൻ, തോരാ വഴക്കൻ, നിഴലിൽ മറൈവാൻ, ഉയരെ തൂങ്ങുവാൻ

**പ്രബന്ധങ്ങൾ** - പെരിയ ത്യമൊഴി, ത്യക്കുറുന്താണ്ടകം, ത്യവെഴുകൂറ്റിര്ക്കൈ. ചെറിയ ത്യമടൽ, പെരിയ ത്യമടൽ, ത്യനെടുന്താണ്ടകം

**വേറെ പേർകൾ** - പരകാലൻ, കലിയൻ, നീലൻ, കലിധ്വംസൻ, കവിലോക ദിവാകരൻ, ചതുഷ്കവി ശിഖാമണി, ഷട്പ്രബന്ധക്കവി, കലിവൈരി, നാലുകവിപ്പെരുമാൾ, ത്യനാവീരുടൈയ പെരുമാൻ, മങ്കൈയർകോൻ, അരുൾമാരി, മങ്കൈവേന്തൻ, ആലിനാടൻ, അരട്ടമുക്കി, അടൈയാർ ചീയം, കൊങ്കുമലർ കുഴലിയർ വേൾ, കൊററ വേന്തൻ, കൊററവേൽ മങ്കൈ വേന്തൻ എന്നു പല പേരായി പ്രസിദ്ധം.

**പരമപദിച്ച സ്ഥലം** - തൃക്കുരുങ്കുടി

തൻടെ സ്വയം കാരണമില്ലാത്ത കരുണയാലു തൃമങ്കയാഴ്വാരെ പിഴനീക്കി ശരിയാക്കിയ എംബെരുമാൻ അവരെകൊണ്ട്തന്നെ ജീവാത്മരെ സംസാര സാഗരത്തിൽ നിന്നും കരയിലേക്കു കയറ്റുന്നു എന്നു, പെരിയച്ചാൻ പിള്ള പെരിയതൃമൊഴി വ്യാഖ്യാനപ്പൂഖത്തിൽ അഴക്കായിക്കാണിച്ചു.

ആഴ്വാർ തൻടെ ആത്മാവെ വെയിൽ കൊള്ളിച്ച്, ദേഹത്തിനു നിഴൽ കൊടുത്തു. ഭഗവദ്വിഷയങ്ങളിൽ ഈടുപെടാത്തെ കഴിയുന്നതു ആത്മാവെ വെയിലിൽ വാട്ടുന്നതിന് സമവാണു. ലൗകികവിഷയങ്ങളെ അനുഭവിച്ച് ആ സുഖമേ ലക്ഷ്യമായിക്കിയിരികിന്നതു ദേഹത്തെ നിഴലിൽ തണുപ്പിക്കിന്നതേപ്പോലാണു. "വാസുദേവ തരുഛായ" എന്ന് പറഞ്ഞതു പോലെ, വാസ്തവമായി നിഴൽ തരുന്ന മരം ശ്രീവാസുദേവന്തന്നെയാണു. ശ്രീകൃഷ്ണനെന്ന ഈ മരം യഥാർത്ഥത്തിൽ നല്ല നിഴൽ കൊടുത്തു ആത്മാവെ രക്ഷിക്കും. ഒരുപാടു സീതളമോ ഒരുപാടു ഉഷ്ണമോ ഇല്ലാതെ ഇന്ദ്രിയങ്ങൾ ഇന്ദ്രിയ ഭോഗങ്ങൾ ഉണ്ടാക്കുന്ന താപത്തെ തീർക്കും. ഭഗവദ്വിഷയമില്ലാത്ത വേർ വിഷയങ്ങളിൽ ആഴ്ന്നിരുന്ന ആഴ്വാർ, ദിവ്യദേശ എംബെരുമാങ്കളുടെ സൗന്ദര്യത്തെക്കുറിച്ച് തൻടെ കണ്ണുകളെയും മനസ്സ്യും പിൻതിരിച്ചു. എംബെരുമാൻ അവർക്ക് ഈ ലോകത്ത് തന്നെ നിത്യ മുക്തരുടെ അനുഭവങ്ങളെ കൊടുത്തു, പരമപദ ആശയെക്കിളർത്തി, പരമപദത്തെയും അനുഗ്രഹിച്ചു.

ആഴ്വാരെപ്പോലുള്ള ചേതനർക്കു സാദാരണം ഈശ്വരനേക്കുറിച്ച് വെരുപ്പുണ്ടാകും. എംബെരുമാൻ ആഴ്വാരെ തൻടെ പേരിൽ അദ്വേഷ്യനാക്കി. ലൗകിക വിഷയങ്ങളിൽ പെട്ടു പോയിരുന്ന അവരുടെ ശ്രദ്ധപിടിച്ചെടുത്തു. പിന്നീട് ഈസ്വരനേ മുഖ്യം എന്നും മറ്റയ ഇന്ദ്ര്യ അനുഭവങ്ങൾ വ്യർത്ഥമാണു എന്ന ആഭിമുഖ്യം വിളയ്ച്ചു. തൃമത്ര അർത്ഥത്തെ ആഴ്വാരുടെ മനസ്സിലിരുത്തി. ഈസ്വരൻടെ സ്വറൂപ റൂപ ഗുണ വിഭവങ്ങളിൽ രുചിയേൽപ്പെടുത്തി. ഇത്തരം ജ്ഞാനമില്ലാത്തെ തൻടെ സ്വരൂപം കാണാൻ കഴിയുവില്ലാ എന്നിട്ടു എംബെരുമാൻ ആഴ്വാരുടെ മയക്കം മാറ മതിഗുണവുമരുളി. ഇതിനു നന്ദി പറഞ്ഞു ആഴ്വാർ പാടിയതാ അവരുടെ എല്ലാ പ്രബന്ധങ്ങളും.

എംബെരുമാൻടെ ഒരു കാരണവുമില്ലാത്ത കരുണയാ കാരണമെന്നു സ്വയം ആഴ്വാർ തന്നെ പെരിയ തൃമൊഴി എന്ന പ്രബന്ധത്തിൽ പാടിയ നാലാം തൃമൊഴി ഒമ്പതാം ദശകം ആരാം പാസുരത്തെ പെറിയവാഛാൻ പിള്ള അഴകായി തൻടെ വ്യാഖ്യാനത്തിൽ കാണിച്ചു:

തമിഴ് - “നുമ്മടിയാരോടും ഒക്ക എണ്ണിയിരുന്തീർ”

അർത്ഥം - അങ്ങേയുടെ അടിയമ്മാർക്ക് ഒക്കെ എന്നെക്കണക്കാക്കി

രാമാനുജ നൂറ്റന്താതി എന്ന പ്രബന്ധത്തുടെ രണ്ടാം പാസുരത്തിൽ “കുറൈയൽ പിരാനടിക്കീഴ് വിള്ളാത അൻപൻ” എന്നു എംബെരുമാനാരുടെ ഉറച്ച കലിയൻ ഭക്തിയെ ത്യവരങ്ങത്തമുതനാർ പാടുന്നു. അർത്ഥം - കുറൈയലൂറിൽ അവതരിച്ച ത്യമങ്കയാഴ്വാർ ത്യപ്പാദങ്ങളിൽ തന്നെ മുഴുവൻ അർപ്പിച്ച ഭക്തനാണു ശ്രീരാമാനുജർ.

മണവാള മാമുനികൾ ത്യവാലി ത്യനഗരി ദിവ്യദേശ യാത്രയിൽ ആഴ്വാർ ദിവ്യ ത്യമേനി സൗന്ദര്യത്തിൽ വളരെ ഈടുപെട്ടു. താഴേയുള്ള പടം കാണുക:



നമ്മൾ എവരും കൂടി കാണാൻ വേണ്ടി അപ്പോൾ തന്നെ സമർപ്പിച്ച പാസുരങ്ങളയും മലയാള വിവർത്തനത്തെയും ഇപ്പോള് ആസ്വദിക്കാം:

തമിഴ്

അണൈത്ത വേലൂം, തൊഴുത കൈയും, അഴുന്തിയ തിരുനാമമും,
ഓമെന്റ വായും, ഉയർന്ത മൂക്കും, കുളിർന്ത മുഖമും,
പരന്ത വിഴിയും, പതിന്ത നെറ്റിയും, നെറിത്ത പുരുവമും,
ചുരുണ്ട കുഴലും, വടിത്ത കാതും, അസൈന്ത കാതു കാപ്പും,
താഴ്ന്ത ചെവിയും, അകന്റ മാർപും, തിരണ്ട തോളും,

നെളിന്ത മുതുകും, കുവിന്ത ഇടൈയും, അല്ലിക്കയിറും,
അഴുന്തിയ ചീരാവും, തൂക്കിയ കരുങ്ങോവൈയും, തൊങ്കലും തനിമാലൈയും,
തളിരുമിളിരുമായ് നിറ്കിറ നിലൈയും, ചാറ്റിയ തിരുത്തണ്ടൈയും,
ചതിരാന വീരക്കഴലും, തഞ്ചമാന താളിണൈയും, കുന്തിയിട്ട കണൈക്കാലും,
കുളിരവൈത്ത തിരുവടി മലരും, വായ്ത്ത മണങ്കൊല്ലൈയും, വയലാലി
മണവാളനും,
വാടിനേൻ വാടി(എന്റു), വാഴ്വിത്തരുളിയ, നീലക്കലികന്റി,
മരുവലർ തം ഉടൻ തുണിയ, വാൾ വീശും പരകാലൻ, മങ്കൈമന്നനാന വടിവേ

മലയാളം

തഴുകിയ വേലും, തൊഴുത കൈയും, അമർത്തിയ തൃനാമവും,
ഓമെന്ന വായും, ഉയർന്ന മൂക്കും,കുളിർന്ന മുഖവും,
പരന്ന മിഴിയും,പതിയ്ച്ച നെറ്റിയും,ഞെരിഞ്ഞ പൂരികവും,
ചുരുണ്ട കുഴലും,വടിച്ച കാതും,അനങ്ങിയ കുണ്ടലമും,
താഴ്ന്ന ചെവിയും, വിരിഞ്ഞ മാറും, ഉരുണ്ട തോളും,
ഞെളിഞ്ഞ മുതുകും,കൂംബിയ ഇടുപ്പും,അല്ലി മാലയും,
അമർത്തിയ ചീരാവും,പൊക്കിയ കരുങ്ങോവൈയും, തൂങ്ങലും തനിമാലയും,
തളിരുമിളിരുമായ് നിൽക്കുന്ന നിൽപ്പും,ചാറ്റിയ കാൽത്തളയും,
ചതുരായ വീരക്കഴലും,തഞ്ചമായ തൃപ്പാദങ്ങളും,കുത്തിയിരുന്ന കണക്കാലും,
തണുപ്പേറിയ തൃവടി മലരും, കിട്ടിയ മണങ്ങൊല്ലയും, വയലാലി മണവാളനും,
ശതൃക്കൾ ദേഹം മുറിയ, വാൾ വീശും പരകാലൻ, മങ്കൈമന്നൻടെ വടിവുതന്നേ

തമിഴ്

ഉറൈകഴിത്ത വാളൈയൊത്ത വിഴിമടന്തൈ മാതർമേൽ,
ഉരുകവൈത്ത മനമൊഴിത്തിവ്വുലകളന്ത നംബിമേൽ,
കുറൈയൈവൈത്തു മടലെടുത്ത കുറൈയലാളി തിരുമണങ്
കൊല്ലൈതന്നിൽ വഴിപറിത്ത കുറ്റമറ്റ ചെങ്കൈയാൻ,
മറൈയുറൈത്ത മന്തിരത്തൈ മാലുരൈക്ക, അവൻമുനേ
മടിയൊടുക്കി മനമടക്കി വായ്പുതൈത്തു, ഒന്നലാർ
കറൈകുളിത്ത വേലണൈത്തു നിന്റവിന്ത നിലൈമൈ, എൻ
കണ്ണൈവിട്ടകന്റിടാതു കലിയനാണൈ ആണൈയേ!

മലയാളം

ഉറയഴിച്ച വാളയൊത്ത മിഴി മടന്ത മാതർമാർ
ഉരുക്കിവിട്ട മനസ്സെവിട്ടു ഈജകമളന്ന വാമനർക്കു,
കുറയെച്ചൊല്ലി മടലെടുത്ത കുറയലൂരാൻ, തൃമണങ്
കൊല്ലയിൽ പിടിച്ചുപറിച്ച നിഷ്കളങ്കൻ നൻകൈയാൻ,
വേദഞ്ചൊന്ന മന്ത്രത്തെ മാലുഞ്ചൊല്ല, അവൻ മുൻപ്
മടിയൊടുക്കി മനസ്സടക്കി വായ്മൂടി, ഒത്തുച്ചേരാർ
ചോരകുളിച്ച വേൽ തഴുകി നിന്ന നിൽപ്പു, എൻടെ
കണ്ണുവിട്ടു നീങ്ങുവില്ലാ, കലിയൻ ആണ ആണയേ!

തമിഴ്

കാതും ചൊരിമുത്തും കൈയും കതിർവേലും,
താതുപുനൈ താളിണൈയും തനിച്ചിലംബും
നീതുപുനൈ തെന്നാലി നാടൻ തിരുവഴകൈപ്പോല
എന്നാണൈ ഒപ്പാരില്ലൈയേ

മലയാളം

ചെവിയും ചൊരിമുത്തും കൈയും കതിർവേലും,
പൂപ്പൊടിയണിഞ്ഞ താളിണയും തനിച്ചിലംബും,
ധ്യാനിക്കും തെന്നാലിനാടൻ തിരുവഴകിനു
സമാനൻ ആരുമില്ലാ! എന്നാണ!

തമിഴ്

വേലണൈത്ത മാർപും, വിളങ്കു തിരുവെട്ടെഴുത്തൈ
മാലുരൈക്കത്താഴ്ന്ത വലച്ചെവിയും,
താളിണൈത്തണ്ടെയും, താർക്കലിയൻ കൊണ്ട നൻമുഖമും
കണ്ടു കളിക്കുമെൻകണ്

മലയാളം

വേൽചാർത്തിയ മാർപും, അഷ്ടാക്ഷരത്തെ
മാൽപരയ കേഴ്ക്കാൻ താഴ്ത്തിയ വലച്ചെവിയും,
താളിണയിൽ തണ്ടയും, മാലയണിഞ്ഞ ക്കലിയൻ കൊണ്ട നൻമുഖവും
കണ്ടു കളിക്കുമെൻകണ്

തമിഴ്

ഇതുവോ തിരുവരചു ഇതുവോ തിരുമണങ്കൊല്ലൈ
ഇതുവോ എഴിലാലി എന്നുമൂർ
ഇതുവോ താൻവെട്ടും കലിയൻ വെരുട്ടി നെടുമാലൈ
എട്ടെഴുത്തും പറിത്തവിടം

മലയാളം

ഇതാണോ തിരുവരച് ഇതാണോ തിരുമണങ്കൊല്ലൈ
ഇതാണോ എഴിലാലി എന്ന ഊർ
ഇതു തന്നെയാണോ വെട്ടും കലിയൻ നെടുമാലൈ വിരട്ടി
എട്ടെഴുത്തും പറിച്ച ഇടം

മാമുനികളുടെ വർണന ചുരുക്കമിതാ: പരകാലനുടെ ഈ ദിവ്യമങ്കള വിഗ്രഹം എപ്പോഴും എൻടെ നെൻഞ്ചിലുണ്ടാവും. വേൽ താങ്കിയ തൃത്തോളും, എംബെരുമാനെ കൂപ്പിയ കൈകളും, ഭംഗിയായ ശ്രീവൈഷ്ണവ തൃനാമവും, ഔമെന്നും തൃപ്പവളും, ചെരിതായിട്ടു ഉയർന്ന കൂർത്ത മൂക്കും, കുളിര നോക്കും മിഴികളും, ചുരുണ്ടു ഇരുണ്ടു കരുത്ത കുഴലും, എംബെരുമാനിടത്തു തൃമന്ത്രം കേട്ട ഭംഗിയായ ചെവി മടൽകളും, വട്ടമായ കഴുത്തും, അകന്ന തൃമാർപും, വലിയ തൃത്തോൾകളും, ലക്ഷണമുള്ള മേൽമുതുകും, ചുരുങ്കിയ ഇടുപ്പും, എഴിൽചേർന്ന മാലകളും, വശീകരിക്കും കൈവളകളും, വീരം നിരഞ്ഞ തൃപ്പദങ്കളും, വീര്യം ചേര്ന്ന കണക്കാൽകളും, ശതൃക്കളെ നശിച്ചു ഒഴിക്കും വളുവളക്കുംവാളും എന്നിങ്കനെ.

ഇനി ആഴ്വാരുടെ ചരിത്രം.

തമിഴ് നാട്ടില് നാകപ്പട്ടിനം താലുക്കാ തിരുവാലി-തിരുനഗരിയെ അടുത്തുള്ള തിരുക്കുറൈയലൂരിൽ, നാലാമത്തെ ജാതിയിൽ, പുരുഷോത്തമൻടെ ശാര്ങ്കം (കാർമുഖം) എന്ന വില്ലിനുടെ അംശമായി, തൻടെ നിറത്തിനെ പറ്റിയതായ നീലൻ എന്ന പേരിൽ, ആഴ്വാർ അവതരിച്ചു എന്നു ഗരുഡവാഹന പണ്ഡിതർ ദിവ്യസൂരി ചരിത്രത്തിൽ പറയുന്നു. ബാല്യത്തിൽ ഭഗവദ്വിഷയ രുചിയറിയാത്തെ വളർന്നു. പ്രഥമവയസ്സില് വലിയ തൃമേനിയും, ധനം സംപാദിക്കാൻ താൽപ്പര്യവും, യുദ്ധവിദ്യയിൽ ചമൽക്കാരിയും ആയിരുന്നു. ഇവരുടെ കഴിവു മനസ്സിലാക്കിയ ചോഴ ഭൂപതി ഇവരെ തൻടെയൊരു സേനാപതിയാക്കി.

അപ്പോഴ് തിരുമാമകൾ എന്ന അപ്സരസ്സ് സഖിമാരോടെ കളിക്കാൻ തിരുവാലിയിലേക്കു വന്നു. കളി കഴിഞ്ഞു മടങ്ങുംപോൾ തിരുമാമകളെ മരന്നു

അവിടെ വിട്ടു പോയി. മനുഷ്യ രൂപവും കുമുദവല്ലി എന്ന പേരും കൊണ്ടവളെ ഒരു ശ്രീവൈഷ്ണവ വൈദ്യർ കണ്ടു അവളെ പരിവായി കാത്തു. അവളുടെ സൗന്ദര്യങ്കുരിച്ചു കേട്ടറിഞ്ഞ നീലൻ അവളെ കല്യാണങ്കഴിക്കാൻ ആഗ്രഹിച്ചു. ഒരു ആചാര്യനിടത്ത് പഞ്ച സംസ്കാരം എന്ന ശരണാഗതി ചെയ്ത ശ്രീവൈഷ്ണവനെത്തന്നേ കല്യാണങ്കഴിക്കുമെന്നു പറഞ്ഞു. നീലനും പെട്ടെന്നു തൃനറൈയൂർ ക്ഷേത്രത്തു നംബി എംബെരുമാനെ തൊഴുതു പഞ്ച സംസ്കാരം ചെയ്യാനിരന്നു. എംബെരുമാനും, ശങ്ക ചക്ര മുദ്ര പതിയ്ച്ചൂ തൃമന്ത്രം ഉപദേശിച്ചു. പാദ്മ പുരാണം സംസ്കൃതത്തിൽ പറഞ്ഞതു ഇതാ:

ശരൈശ്ച്വതമൃതാധാര്യം ഊര്ധ്വപുണ്ഡ്രം യഥാവിധി
ഋജുനി സാന്തരാളാനി ഹൃങ്കേഷു ദ്വാദശസ്വപി

അർത്ഥം -

പഞ്ച സംസ്കാരം കഴിഞ്ഞു പന്ത്രണ്ട് ശ്രീവൈഷ്ണവ തൃനാമങ്കൾ ധരിച്ചു വന്ന നീലൻ, വീണ്ടും കുമുദവല്ലിയെ വിവാഹം ചെയ്യാൻ അപേക്ഷിച്ച്. ഒരു കൊല്ലം ആയിരത്തെട്ടു ശ്രീവൈഷ്ണവമ്മാര്ക്കു ഊട്ടു നടത്തുന്ന ഓരാളെത്തന്നെ വിവാഹം ചെയ്യുമെന്നു കുമുദവല്ലി പറഞ്ഞു. ഇതുവും കൂടിചെയ്ത പിന്നീടാണു വിവാഹം നടന്നത്.

ആരാധാനാം സര്വേഷാം വിഷ്ണോർ ആരാധനം പരം
തസ്മാത് പരതരം പ്രോക്തം ദധീയാരാധനം നൃപ

എന്നാ പാദ്മ പുരാണ ശ്ലോകം. അർത്ഥം:

ഹേ! രാജൻ! വിഷ്ണു ഭഗവാൻ ആരാധനത്തെക്കാൾ വിഷ്ണു ഭകതർക്ക് ഊട്ടുകൊടുക്കുന്നതു (സംസ്കൃതത്തിൽ ദധീയാരാധനം) കെങ്കേമം എന്നു മനസ്സിലാക്കി അതിൽ ഉറചു നിന്നു തൻടെ സ്വത്തു പൂരാവും അതിനായിത്തന്നെ ചെലവാക്കി.

ഇതു കണ്ടു ചിലർ ആഴ്വാർ രാജ്യത്തുടെ സ്വത്തു മുഴുവൻ ഭക്തമ്മാര്ക്കു ഊട്ടുനടത്തി ഒഴിച്ചെന്നു പരാതി വയിച്ചു. രാജാവും ആഴ്വാരെ കൊണ്ടു വരാൻ ആളുകളെ പറഞ്ഞു വിട്ടു. ആഴ്വാർ അവരിടം ഹിതമായിപ്പെരുമാറി. എന്നിട്ടും അവർ ആഴ്വാരിടം ധനം ചോദിച്ചു വലിയ സേനയെക്കൂട്ടി യുദ്ധം ചെയ്തു. കോപിച്ച ആഴ്വാർ അവരെ വിരട്ടിയടിച്ചു. രാജാവ് വീണ്ടും പറഞ്ഞു അയച്ച വലിയ സേനയേയും ആഴ്വാർ വിജയിച്ചു. രാജാവ് സ്വയം വന്നപ്പോൾ, തന്നോടു സമാധാനം ചെയ്യാൻ വന്നതായി കരുതി, ആഴ്വാർ

രാജാവിടത്തു പോയി. രാജാവ് ആഴ്വാരെപ്പിടിച്ചു ഒരു കോയിലിൽ തടവിലാക്കി. മൂന്നു ദിവസം അന്നാകാരമില്ലാത്തെ തിരുമല തൃപ്പതി ക്ഷേത്രത്തിലെ തൃവേങ്കഠമുടയാനെയും ശ്രീരംഗ ക്ഷേത്രത്തിലെ പെരിയ പെരുമാളെയും തൊഴുതു ഒരിക്കൽ കൂടി അവരെ വിജയിച്ചു.

കാഞ്ചീപുര ക്ഷേത്രത്തിലെ ദേവപ്പെരുമാള്, കാഞ്ചീപുരത്തു ഒരുപാട് നിധിയുണ്ടെന്നു ആഴ്വാർക്കു സ്വപ്നം സാധിച്ചു. ആഴ്വാർ രാജാവേ അറിയിച്ചു. രാജാവ് കുറേ ആളുകളുടെ കൂട്ടത്തിൽ ആഴ്വാരേ കാഞ്ചീപുര ക്ഷേത്രത്തിലേക്കയച്ചു. അവിടെ നിധിയൊന്നുമില്ലാതിരുന്നു. അടിയാരെ കൈവിടാത്തെ ദേവപ്പെരുമാൾ വീണ്ടും വേഗവതി നദി തീരത്തു കുഴിച്ചു നോക്കാൻ സ്വപ്നം സാധിച്ചു. പറഞ്ഞതെപ്പോലെ ചെയ്തു. ആഴ്വാർ കുഴിച്ചു എടുത്തത് വെറും ആറ്റു മണലെങ്കിലും സൈനികർ അതെ വാങ്കിയപ്പോൾ നെല്ലായി. അവർ ഈ അതിശയത്തെ രാജാവിടത്തു അറിയിച്ചു. എന്നിട്ടു ആഴ്വാരുടെ പെരുമയുണർന്നു, സ്വയം തെറ്റും മനസ്സിലാക്കി, ആഴ്വാരിടം മാപ്പു ചോദിച്ചു. സ്വയം ധർമഞ്ചെയ്യാനും തുടങ്ങി. ആഴ്വാർ ദേവപ്പെരുമാൾ ഉത്തരവനുസറിച്ചു വേഗവതി നദിയിൽ കുഴിച്ചപ്പോൾ വലിയ സമ്പത്തും കണ്ടെത്തി. രാജാവിനെ കപ്പം അടയ്ച്ചു, കുറൈയലൂർ തിരിച്ചെത്തി തൻടെ കൈങ്കര്യത്തെയും തുടർന്നു.

തുടർന്ന് ഊട്ടുനടത്തിയപ്പോൾ വീണ്ടും ധനം തീർന്നു. മോഷ്ടിച്ചു സ്വത്ത് ചേർക്കാൻ തീരുമാനിച്ചു ധനികരെ
വഴിയിൽപ്പറിച്ചു. എംബെരുമാൻ തൃമനസ്സു ഇത്രയും മതിയെന്നു നിശ്ചയിച്ചു. ഏറ്റുവും ഉയർന്ന കൈങ്കര്യം ചെയ്യുന്ന ആഴ്വാരുടെ വിഷയത്തിൽ ഒരു ലീലയിനു തയ്യാരായി. തൃനഗരിൽ വിവാഹം കഴിഞ്ഞ നവ
ദമ്പതികളായി എംബെരുമാനും പിരാട്ടിയും പ്രത്യക്ഷപ്പെട്ടു. ഐശ്വര്യവുമായി ഇവർ വരുന്നതെ ശിഷ്യമ്മാര് അറിവിക്കവും, അവരെ തൃമണങ്കൊല്ലയിൽ വയിച്ചു വഴിമറിച്ചു. എല്ലാമ്പറിച്ചപിന്നെ എംബെരുമാനുടെ തൃവടി മോതിരത്തെ ഉത്തേശിച്ചു അവരുടെ കാലെപ്പിടിച്ചു. തൽക്ഷണന്തന്നെ പ്രജ്ഞാനം കിട്ടി "താങ്ങൾ ആരാണു?" എന്നു ആഴ്വാർ ചോദിച്ചു. "താങ്ങൾ നമ്മുടെ കലിയൻ ആണോ?" എന്നു എംബെരുമാൻ ചോദിച്ചു. കലിയൻ എന്നാൽ വീരൻ എന്നാ അർത്ഥം. എന്നാലും ആഴ്വാരുടെ വീരം തോറ്റു പ്രേമമായി.



ആഭരണങ്ങളെക്കെട്ടിയവരാലു പൊക്കാമ്പറ്റിയില്ലാതായി. ആഴ്വാർ താങ്ങൾ മന്ത്രിച്ചോ എന്ന, എംബെരുമാൻ അവരുടെ ചെവിയിലു തൃമന്ത്രം എന്ന ആഷ്ടാക്ഷരം ഉപദേശിച്ചു. എന്നിട്ടു മിച്ചമുണ്ടായിരുന്ന പ്രകൃതി മായകളും മാറി മയക്കമൊഴിഞ്ഞ നല്ലറിവ് കിട്ടിയവരായി. ഇങ്ങിനെ എല്ലാം ഇൻബമയമായപ്പോൾ, "വാടിനേൻ വാടി വരുന്തിനേൻ" എന്നു അവിടത്തെ തന്നെ പെട്ടെന്നു പാടിത്തുടങ്ങി എംബെരുമാനിനു നന്ദി വെളിയിട്ടു.

വൃദ്ധ ഹാറീത ശ്രുതി,

രുശോ യജുംഷി സാമാനി തദൈവ അഥർവ്വണാനി ച
സർവം അഷ്ടാക്ഷരാന്തസ്ഥം യച്ചാന്യാദപി വാങ്മയം

എന്നാപ്പോലേ, എല്ലാ വേദങ്ങളും കൂടി അഷ്ടാക്ഷര മന്ത്രതതുടെ അർത്ഥം എന്ന തത്വത്തെ ആഴ്വാരുണർത്തി.

നാരദീയ പുരാണം,

സർവവേദാന്ത സാരാർത്ഥസ് സംസാറാർണവ താരക:
ഗതിർ അഷ്ടാക്ഷരോ നൃണാം അപുനർഭവകാങ്ക്ഷിണാം

എന്നു പറഞ്ഞാപ്പോലേ, മോക്ഷം അഭ്യർത്ഥിച്ചവർക്ക് വേദാന്ത സാരം അഷ്ടാക്ഷര മന്ത്രം തന്നെയാണ് എന്നു അറുതിയിട്ടു.

നാരായണ ഉപനിഷദ്,

ഒമിത്യഗ്രേ വ്യാഹരേത്, നമ ഇതി പശ്ചാത്, നാരായണായേത്യുപരിഷ്ടാത്,
ഓമിത്യേകാക്ഷരം,നമ ഇതി ദ്വേ അക്ഷരേ, നാരായണായേതി പഞ്ചാക്ഷരാണി

എന്നാപ്പോലേ,"ഓം" എന്ന ഓരെഴുത്തിൽ തുടങ്ങി, "നമഃ" എന്ന രണ്ടെഴുത്തു നടുവിലും,"നാരായണായ" എന്ന അഞ്ചെഴുത്തു ഒടിവിലുമായി അഷ്ടാക്ഷരത്തുടെ വടിവെ ശാസ്ത്രം വർണിക്കിന്നു.

നാരദീയ പുരാണം,

മന്ത്രാണാം പരമോ മന്ത്രോ ഗുഹ്യനാം ഗുഹ്യമുത്തമം
പവിത്രഞ്ച പവിത്രാണാം മൂലമന്ത്രസ് സനാതന:

എന്നാപ്പോലേ, മന്ത്രങ്ങളില് പരമ പവിത്രവും, രഹസ്യങ്ങളിൽ പരമ രഹസ്യവും, ഏറ്റ്വും പഴമയാനതും മൂല മന്ത്രവുമായതാ അഷ്ടാക്ഷര മന്ത്രം.

തൃനാമ മഹിമയെകുറിച്ചു, "പേരാളൻ പേരോതും പെരിയോർ" എന്നും, "പെറ്റ തായിനും ആയിന ചെയ്യും" എന്നും ആഴ്വാർ പാടി. ദിവ്യ മഹിഷികളോടെ ഗരുടാറൂടനായി പ്രത്യക്ഷപ്പെട്ട എംബെരുമാൻ ഒരു കാരണവുമില്ലാതെ ആഴ്വാർക്കരുളി. തൻടെ ഭാവനാ പ്രകർഷത്തെ പെരിയ തൃമൊഴി, തൃക്കുറുന്താണ്ടകം, തൃവെഴുകൂറ്റിരുക്കൈ, ചെറിയ തൃമടൽ, പെരിയ തൃമടൽ, തൃനെടുന്താണ്ടകം എന്ന ആറു പ്രബന്ധങ്ങളായി നമക്കും പങ്കിട്ടു. പിരാട്ടിയുടെ ശിപാർശയാലു താൻ പെറ്റ പേറു നമക്കും കിട്ടാനായി ആഴ്വാർ ഈ പ്രബന്ധങ്ങളെയരുളി.

ആശുകവി, വിസ്താരകവി, മധുരകവി, ചിത്രകവി എന്ന നാലു വിദ കവി പുനയാൻ വല്ലവരായതാൽ നാലുകവിപ്പെരുമാൾ എന്നു ആഴ്വാരുടെ ശിഷ്യന്മാർ ഘോഷിക്കുവായിരുന്നു. ശൈവ നായമ്മാര് തൃജ്ഞാനസംബന്ധരുടെ ശിഷ്യന്മാർ ഇതെ ആക്ഷേപിച്ചു. സംബന്ധരുടെ ഇഷ്ടപ്രകാരം "ഒരു കുറളായ് ഈരടിയാൽ" എന്നു തുടങ്ങിയ പാസുരങ്ങളെ ആഴ്വാർ പാടി. ആഴ്വാരുടെ കവിത്തെ ശ്ലാഗിച്ച സംബന്ധർ, "നാലുകവിപ്പെരുമാൾ താങ്ങൾ തന്നെ" എന്നു

സമ്മദിച്ചു തൻടെ കൈ വേലിനെയും സമ്മാനമായികൊടുത്തു. ആഴ്‌വാരും എല്ലാ ദിവ്യ ദേശങ്ങൾക്കും പോയി തീരാത്ത പ്രേമത്തോടെ എംബെരുമാനെ മങ്ങളാശാസനം ചെയ്തു കൊണ്ടിരുന്നു.

ആഴ്‌വാർ ശ്രീരംഗം ചെല്ല ആഗ്രഹിച്ചു.

വിമാനം പ്രണവാകാരം വേദശ്രുങം മഹാത്ഭുതം
ശ്രീരംഗശായീ ഭഗവാൻ പ്രണവാർത്ഥ പ്രകാശക:

എന്നു സംസ്കൃതത്തിൽ പ്രസിദ്ധമായ ശ്രീരംഗത്ത് തൊഴാനും കൈങ്കര്യഞ്ചെയ്യാനും ആഴ്‌വാർ ആഗ്രഹിച്ചു. മേൽപ്പറഞ്ഞ ശ്ലോകത്തുടെ അർത്ഥം: "പ്രണവത്തുടെയും വേദതതുടെയും സ്വറൂപമായതും മഹാ ആശ്ചര്യമായതും ആണ് ശ്രീരംഗ ക്ഷേത്രത്തിൽ വിമാനം. അവിടത്തെ ശ്രീരംഗനാഥൻ തന്നെയാണ് പ്രണവത്തുടെ അർത്ഥം."

ആഴ്‌വാർ ശ്രീരംഗനാഥൻ സന്നിധിയെച്ചുറ്റി മതിൽ കെട്ടാൻ ആഗ്രഹിച്ചു. വലിയ തുക വേണ്ടി വരുവില്ലേ. അതിനു നാഗപ്പട്ടിന ബൌദ്ധ വിഹാരത്തിൽ ഉള്ള സ്വർണ വിഗ്രഹത്തെ മോഷ്ടിക്കാൻ ശിഷ്യന്മാരോടു ഗൂഢാലോചിച്ചു. ആ വിഹാരത്തെ നിർമ്മിച്ച ശില്പ്പിയേക്കിട്ടിയാ അവിടെ വിഗ്രഹം എങ്ങനെ സൂക്ഷിക്കുന്നു എന്നറിയാം. അവൻ ഉള്ള ദ്വീപിലേക്കു പോയി. ആഹാരാദികൾ കഴിഞ്ഞു വന്നവനിടത്തു "നാഗപ്പട്ടിന ബൌദ്ധ വിഹാരത്തിൽ കളവു പോയി" എന്ന് പൊയ്യായി ദുഃഖപ്പെട്ടു. "ഈ കുറുമ്പു ചെയ്തതാരാ? ഞാൻ അവിടത്തെ ഉപ്പ്രിക്കയുടല്ലേ വഴി ചെയ്തു? ഇതാ ഇങ്ങിനെ അടച്ചു പൂട്ടവുഞ്ചെയ്തല്ലോ?" എന്ന് തന്നെയറിയാതെ രഹസ്യം പറഞ്ഞു. ഈ വിവരം ഗ്രഹിച്ചു ആ ദ്വീപു വിടാൻ തയ്യാരായ ഒരു പാക്കപ്പൽടെ മാലിമിയിടത്തുച്ചെന്നു.

അവനിടം ഒരു പകുതി അടയ്ക്കായെ കൊടുത്തു, "ഇതേ വച്ചോണ്ട് ഒരു റശീത് കൊടുക്ക്. യാത്ര തീരുമ്പോൾ തിരിച്ചു കിട്ടിയാമതി" എന്നു പറഞ്ഞു. അവനും "ആഴ്‌വാരിടം ഈ കപ്പലിൽ അരപ്പാക്കു പെറ്റേൻ" എന്നു റശീത് കൊടുത്തു. പാക്കപ്പൽ നാഗപ്പട്ടിനം എത്തിയവുടൻ പാക്കപ്പലിൽ ഉള്ള ചരക്കുകളിൽ പക്കുതിയെ അവകാശപ്പെട്ടു. മാലിമി സമ്മദിക്കുവോ? ഇല്ലാ! മദ്യസ്തരായി വന്ന അവിടത്തെ വ്യാപാരികളിടത്തു റശീതെ കാണിച്ചൂ. ഈ കപ്പലിൽ അരപ്പാക്കു - ഒരു പാക്കപ്പൽടെ അരപ്പാക്കു - എന്ന് വായിച്ചു. ആഴ്‌വാർക്കു സാദകമായി തീർപ്പായി! പിന്നെന്താ? ചരക്കുകളെയെല്ലാം വിറ്റു ഊട്ടു കൈങ്കർയം തുടർന്നു.

പിന്നീട് ശിഷ്യന്മാരെയും കൂട്ടി സ്വർണ വിഗ്രഹത്തിനെ അടുത്തു. “ഈയത്താൽ ആകാതോ, ഇരുമ്പ് കൊണ്ടുമാകാതോ, ഭൂയസ്സാൽ തികഞ്ഞ ഭൂതത്താൽ ആകാതോ, തേയ്ച്ചാൽ തേയുന്ന പിത്തള നല്ച്ചെമ്പു കൊണ്ടുമാകാതോ, മായപ്പൊൻ വേണുമോ? മതിയ്ച്ചു, പിന്നെ എന്നെ പണിയാനോ (വിൽക്കാനോ)?” എന്നു ആ സ്വർണ വിഗ്രഹം ആഴ്വാരെ ചോദിച്ചു. എന്നാലും ആഴ്വാർ തൻടെ മൈത്തുനൻ ഇളയാഴ്വാരെക്കൊണ്ട് അതെയെടുത്തു. അടുത്തുണ്ടായിരുന്ന ഓരൂരിൽ ഉഴുതിളക്കിയ ഒരു പാടത്തിൽ കുഴിച്ചിട്ടു മൂടി സൂക്ഷിച്ചു. പിറ്റേ ദിവസം ചെന്നു എടുത്തപ്പോൾ അവിടത്തെ നാട്ടുകാർ “ഞങ്ങളുടെ നിലത്തിൽ നിങ്ങൾക്ക് എന്താ കാര്യം?” എന്ന് കോപിച്ചു. ആഴ്വാർ, “നിലം എൻടെയാണു. നാളെ തെളിവുരേഖ കാണിക്കാം” എന്ന് പറഞ്ഞു, വിഗ്രഹത്തെ കളവു കൊടുത്ത നാട്ടുകാർ ആറിയാതെ പെട്ടെന്നു ഉത്തമർകോയിൽ എന്ന സ്ഥലത്തിലെത്തിച്ചു (തമിഴ് നാട്ടിലേ തൃച്ചിരാപ്പള്ളി ജില്ലാ മണച്ചനല്ലൂർ താലുക്കാ).

പിന്നീട് വിഗ്രഹത്തെ കളവു കൊടുത്ത നാട്ടുകാർ വന്നു ചോദിച്ചു. ആഴ്വാർ ആദ്യം തനിക്കു അറിയില്ലെന്നു പറഞ്ഞു. പിന്നീട്, മീന മാസം മഴ നിന്നതിന് ശേഷം വിരലായം തരാമെന്നു രേഖപ്പെടുത്തികൊടുത്തു. ഉടൻതന്നെ സ്വർണ വിഗ്രഹത്തെ ഉരുക്കി, വിറ്റു വന്ന തുക കൊണ്ട്, ശ്രീരംഗ ക്ഷേത്രത്തു വലിയ മതിലെക്കെട്ടിത്തുടങ്ങി. തൊണ്ടരടിപ്പൊടിയാഴ്വാർ തൃപ്പൂന്തോട്ടം ഇടവഴിയിലായി. ആഴ്വാർ മതിലെ വളയ്ച്ചു തൃനന്ദവനത്തെ അകപ്പെടുത്തി. തൊണ്ടരടിപ്പൊടിയാഴ്വാരെ ആദരിച്ചു തൻടെ പൂക്കൂടയ്ക്കു അരുള്മാരി എന്നു പേരിട്ടു നന്ദി കാണിച്ചു.

വർഷ ഋതു കഴിഞ്ഞു. നാഗപ്പട്ടിനം നാട്ടുകാർ രേഖയും കൊണ്ട് തിരിച്ചു വന്നു. വാഗ്വാദം മൂത്തു അവർ ന്യായാധിപരിടത്തു പരാതി കൊടുത്തു. വിരലായം എന്നെഴുതികൊടുത്തപടി തൻടെ വിരലെ വെട്ടിത്തരാമെന്നു ആഴ്വാർ പറഞ്ഞു. ന്യായാധിപർ അതെ അംഗീകരിച്ചു. ആഴ്വാരുടെ സാമർത്യത്തെ വാദികളും മനസ്സിലാക്കി. ആഴ്വാർ അവരെ പ്രത്യേകമായി വിളിച്ചു, ഒരു ദ്വീപിൽ കുറെ സ്വത്തുണ്ടെന്നും, ഓടക്കാരനോടു പോയാൽ അവർക്ക് കിട്ടുമെന്നും പറഞ്ഞു അവരും പറഞ്ഞതനുശരിച്ചു. വഞ്ചിയാത്രയിൽ അവരെ വെള്ളത്തിൽ മുക്കിക്കൊല ചെയ്യിച്ചു.

വെള്ളത്തിൽ പോയവരെ അന്വേഷിച്ചു അവരുടെ പേരൻമാരെത്തി. ആഴ്വാരെയും സംശയിച്ചു തുടങ്ങി. വിഷമിച്ച ആഴ്വാർ പെരിയ പെരുമാളെ ധ്യാനിച്ചു. അങ്ങേയുടെ നിർദേശപ്പടി പേരൻമാരെ കാവേരി നദിയിൽ കുളിച്ചു,

വൈഷ്ണവ തൃനാമം ധരിച്ചു, ശ്രീരംഗനാഥനെ തൊഴാമ്പറഞ്ഞു. അവരും അങ്ങനെ വന്നപ്പോൾ, അവനവൻടെ മുത്തച്ഛൻ പേരെ വിളിക്കുവെന്നു പെരുമാൾ പറഞ്ഞു. ഓരോരുത്തരും എംബെരുമാൻടെ പിന്നിൽ നിന്നും പുറത്തു വന്നു, “ആഴ്വാർ സംബന്ധത്താലു ഞങ്ങൾക്കു മോക്ഷം കിട്ടി. നിങ്ങളും അതു പോലെ ചെയ്യു” എന്നു പറഞ്ഞ പ്രകരം പേരൻമാരും ആഴ്വാരുടെ ശിഷ്യന്മാരായി നാട്ടിലേക്കു മടങ്ങി.

ആഴ്വാർക്ക് എന്തെങ്ങിലും ആശയുണ്ടോവെന്നു പെരുമാൾ ചോദിച്ചു. ആഴ്വാർ ദശാവതാര ദർശനം വേണം എന്നു പറഞ്ഞു. “ആയ്ക്കോട്ടേ! ദശാവതാര സന്നിധി ഒന്നു നിർമ്മിക്കു” എന്നു ഉത്തരവായി. അന്നു നിർമ്മിച്ച ദശാവതാര സന്നിധിയാ നമ്മൾ ശ്രീരംഗ ക്ഷേത്രത്തിൽ ഇന്നും തൊഴുന്നു.

സ്വയം പെരിയ പെരുമാൾ തന്നെ ആഴ്വാരുടെ മച്ചുനൻ ഇളയാഴ്വാരെക്കൊണ്ട്, ആഴ്വാർ പിറന്ന തൃക്കുറയലൂർ ക്ഷേത്രത്തിൽ ആഴ്വാരുടെ തൃമേനിയെ വിഗ്രഹമായി (അർച്ച), എഴുന്നരുളിപ്പിച്ചു. ആഴ്വാരും പതിവ് പോൽ, ചേതനരെ ഉജ്ജീവിച്ചോണ്ടും, മാർഗമും ലക്ഷ്യമും സ്വയം എംബെരുമാൻ തന്നെയാണു എന്നു ഉപദേശിച്ചും എഴുന്നരുളിയിരുന്നു.

**തനിയന്**

കലയാമി കലിദ്ധ്വംശം കവിം ലോകദിവാകരം|
യസ്യ ഗോപി പ്രകാശാഭിർ ആവിദ്യം നിഹിതം തമ: ||

**അർത്ഥം**

കലികൻറി എന്ന തൃനാമം കൊണ്ടവരും, കവികളുള്ളേ സൂര്യനെ പോന്നവരും, അടിയനുടെ അജ്ഞതയെ തൻടെ പ്രകാശമായ വാർത്തകളാലു മുഴുവൻ നീക്കിയവരുമായ ജ്ഞാനസൂർയനായ തൃമങ്കയാഴ്വാരെ ധ്യാനിക്കിന്നു.

# നാഥമുനികൾ

നമ്മാഴ്‌വാറെ കുറിച്ചുള്ള ബ്ലോഗിൽ നിന്ന് നമ്മൾ ഇപ്പോൾ ഓരാൺ വഴി ഗുരു പരമ്പരയിലെ അടുത്ത ആചാര്യനായ നാഥമുനികളുടെ ബ്ലോഗിലാണ്.



നാഥമുനികള് - കാട്ടു മന്നാർ കോയിൽ ക്ഷേത്രത്തില്

**തിരുനക്ഷത്രം:** മിഥുനം, അനിഴം

**അവതാര സ്ഥലം:** കാട്ടു മന്നാർ കോയിൽ (വീര നാരായണ പുറം)

**ആചാര്യൻ**: നമ്മാഴ്‌വാർ

**ശിഷ്യന്മാർ**: ഉയ്യക്കൊണ്ടാർ, കുരുകൈ കാവലപ്പൻ, പിള്ളൈ കരുണാകറ ദാസർ, നംബി കരുണാകര ദാസർ, ഏരു തിരുവുടൈയാർ, തിരുക്കണ്ണമങ്കൈ ആന്ദാൻ, വാനമാമലൈ ദൈയ്വനായക ആണ്ടാൻ, ഉരുപ്പട്ടൂർ ആച്ചാൻ പിള്ളൈ, ചോകത്തൂരാഴ്‌വാൻ, കീഴൈയകത്താഴ്‌വാൻ, മേലൈയകത്താഴ്‌വാൻ

**ഗ്രന്ഥങ്ങൽ**: ന്യായ തത്വം, യോഗ രഹസ്യം, പുരുഷ നിർണയം

ഈശ്വര ഭട്ടാഴ്‌വാരുടെ മകനായി ശ്രീമൻ നാഥമുനികൾ അവതരിച്ചു. ഇദ്ദേഹം ശ്രീ രംഗനാഥ മുനി എന്നും നാഥ ബ്രഹ്മർ എന്നും അറിയപ്പെടുന്നു. ആഷ്ടാങ്ങ യോഗത്തിലും ദൈവീക സങ്ങീതത്തിലും നിപുണരാണ്. ഈശ്വരന്റെ

മുംബിൽ ദൈവീക ഗാനങ്ങളെ അഭിനയത്തോട് പാടുന്ന അറയർ സേവയെ തുടങ്ങിയവരാണ്. ശ്രീരംഗം, ആഴ്വാർ തിരുനഗരി, ശ്രീവില്ലിപുത്തൂർ മുതലായ ക്ഷേത്രങ്ങളില് അരയർ സേവ ഇന്നും തുടരുന്നുണ്ട്.

നാഥമുനിഗൽ തന്റെ അച്ചൻ, മകൻ (ഈശ്വര മുനി) പിന്നും കുടുംബത്തോട് കുടി തീർത്ഥയാത്ര പോയി. വട മതുരൈ, വൃന്ദാവനം,ഗോവർദ്ധന ഗിരി, ദ്വാരകൈ, ഭദ്രികാശ്രമം, നൈമിശാരണ്യം മുതലായ ഇടങ്ങൾക്കു പോയി. യമുനാ നദി തീരത്തു ഗോവർദ്ധനപുരം എന്ന ഗ്രാമത്തില് താമസിച്ചു. യമുനൈ തുറൈവരുടെ രുപത്തിളിണ്ടായിരുന്ന എംബെരുമാനെ സേവ ചെയ്തു. ഒരു ദിവസം, കാട്ടു മന്നാർ കോയില് മടങ്ങിപ്പോകാൻ, എംബെരുമാൻ സ്വപ്നം സാധിച്ചു. മടങ്ങി വരുകയിൽ വാരണാസി, പുറി ജഗന്നാഥ്, സിംഹാചലം, തിരുവേങ്കഠം, ഘഠികാചലം, കാഞ്ചീപുരം, കാഞ്ചീപുരത്തെ സുറ്റ്റിയുള്ള ദിവ്യ ദേശങ്ങൾ, തിരുവഹീന്ദ്രപുരം, തിരുക്കോവലൂർ, ശ്രീരംഗം, തിരുക്കുടന്തൈ എന്ന് എല്ലാ സ്ഥലങ്ങളിലും മങ്ങളാശാശനച്ചെയ്തു അവസാനം കാട്ടു മന്നാർ കോയിൽ തിരുച്ചെത്തി.

മേല്നാടെന്നു അറിയപ്പെടുന്ന തിരുനാരായണപുരത്തിൽ നിന്നും ഒരു ശ്രീവൈഷ്ണവ സംഘം കാട്ടു മന്നാർ കോയില് സന്ദര്സിച്ച്ചു. അവിടത് മന്നനാർ എന്ന എംബെരുമന്റെ മുംബിൽ "ആരാവമുതേ" എന്ന് തുടങ്ങും തിരുവായ്മൊഴി പതികത്തെ പാടി. ഈ പാസുരങ്ങളുടെ പൊരുളിൽ വശീകരിക്കപ്പെട്ട നാഥമുനികൾ, തിരുവായ്മൊഴിയെക്കുരിച്ചു ആ യാത്രികരിടം ചോദിച്ചു. അവര്ക്ക് ആ പതിഗത്ത്തിനപ്പുറം ഒന്നും അറിഞ്ഞുകുട. പക്ഷേ തിരുക്കുരുക്കൂരിൽ ചെന്ന് അന്വേഷിച്ചാല് കുടുതലായി വിവരങ്കിട്ടാൻ സാധ്യമുന്ടെന്നു പറഞ്ഞു.

നാഥമുനികൾ മന്നനാരുടെ അനുമതി വാങ്ങി ആഴ്വാർ തിരുനഗരിയില് എത്തി. മധുരകവി ആഴ്വാരുടെ ശിഷ്യരായ പരാങ്കുശ ദാസരെ കണ്ടു. അദ്യേഹം കണ്ണിനുൺ ചിരുത്താംബു എന്ന പ്രബന്ധത്തെ പഠിപ്പിച്ചു. അതെ പന്തീരായിരം തവണ തുടര്ച്ചയായി തിരുപ്പുളിയാഴ്വാരുടെ (നമ്മാഴ്വാർ യോഗം ചേർന്നിരുന്ന പുളിമാരത്തടി) മുന്പിൽ ജപിക്കാം പറഞ്ഞു. ആഷ്ടാങ്ങ യോഗത്തിലെ നിപുണരായ നാഥമുനികൾ നമ്മാഴ്വാരെ ധ്യാനിച്ചു പന്തീരായിരം തവണ കണ്ണിനുൺ ചിരുത്താംബു സഫലമായി ജപിച്ചു. തൃപ്തിയായ നമ്മാഴ്വാർ നാഥമിനികൾ മുംബ് പ്രത്യക്ഷവായി പരിപൂർണ ആഷ്ടാങ്ങ യോഗ ജ്ഞാനവും, നാലായിരം ദിവ്യ പ്രബന്ധങ്ങളും,

ഈ അരുളിച്ചെയൽകളുടെ മുഴുവൻ അർഥവും അനുഗ്രഹിച്ചു. എംബെരുമാൻ നമ്മാഴ്വാർക്ക് ദിവ്യ ജ്ഞാനം അരുളിയത് പോലെ നമ്മാഴ്വാർ നാഥമുനികൾക്ക് അതെ ദിവ്യ ജ്ഞാനത്തെ അനുഗ്രഹിച്ചു. "*അരുൾ പെറ്റ നാഥമുനി*" എന്നാണ് മാമുനികൾ ഉപദേശരത്നമാലാഇയിൽ പറയുന്നു.

കാട്ടു മാന്നാർ കോയിൽ മടങ്ങി വന്ന നാഥമുനികൾ നാലായിരം ദിവ്യ പ്രബന്ധങ്ങളെയും മന്നനാരുടെ മുമ്പ് സമർപ്പിച്ചു. സന്തുഷ്ടരായ മന്നനാർ ദിവ്യ പ്രബന്ധങ്ങളെ ക്രമമായി തിരിച്ചു പ്രചരിപ്പിക്കാൻ പറഞ്ഞു. രാഗവും താളവും കുട്ടിചേർത്ത അരുളിചെയല്കളെ തന്റെ മരുമകന്മാരായ കീഴൈയകത്താഴ്വാൻ, മേലൈയകത്താഴ്വാൻ എന്ന ഇരുവരെ പഠിപ്പിച്ചു അവരുടെ മൂല്യവായി പ്രചരിപ്പിച്ചു.

നാഥമുനികളുടെ ദിവ്യ സംഗീത ജ്ഞാനത്തിനെ തെളിയിച്ച ഒരു സംഭവമുണ്ട്. അവിടത്തെ രാജാവിനെ സാധാരണ മറ്റും സംഗീത വിദ്വങ്കളെ തിരിച്ചറിയാൻ പറ്റിയില്ല. നാഥമുനികൾ ദിവ്യ സംഗീത വിദ്വാനെ ചുണ്ടിക്കാനിച്ചപ്പോഴ് നാഥമുനികളുടെ അർഹതയ രാജാവു സംശയിച്ചു. നാഥമുനികൾ നാലായിരം കൈമണികളെ ഒരേ സമയത്ത് ശബ്ദിക്കാം പറഞ്ഞു. ആ കൈമണികളിൽനിന്നും വന്ന സബ്ദംകൊണ്ട് അവ ഓരോന്നിന്റെ തൂക്കം ക്രുത്യവായി പറഞ്ഞു. ഇവരുടെ മഹത്ത്വത്തെ മനസ്സിലാക്കിയ രാജാവ് ഒരുപാടു പൊന്നുമ്പൊരുളും കൊടുത്തു. പക്ഷേ നാഥമുനികൾ ആ ധനത്തിനോട് യാതൊരു താല്പര്യവും കാണിച്ചില്ലാ.

തനിക്കു പേരമകൻ പിറക്കുമെന്ന ഭാവി ദർശിച്ചു, ശ്രീക്രുഷ്ണനോടുള്ള കുടുത്തൽ പ്രിയംകൊണ്ട്, യമുനൈ തുരൈവൻ എന്ന നാമമായിരിക്കണുമെന്നു മകൻ ഈശ്വര മുനിയിടം പറഞ്ഞു. ശിഷ്യന്മാരിടവും, തന്റെ നിന്നും പഠിച്ച എല്ലാം, തന്റെ പൌത്രനെയും പഠിപ്പിക്കണുമെന്നും നിർദേശിച്ചു. ഈ പൌത്രനാണും ആലവന്താരായി പിന്നിട് സമ്പ്രദായത്തിന്റെ ചുമതല ഏറ്റെടുക്കാനുള്ളവര്.

നാഥമുനികൾക്കു ദ്യാനത്തിലുള്ളപ്പോഴ് തന്നൈച്ച്ചുട്രി നടക്കുന്ന ഏതുമരിയാൻ വൈയാ. അങ്ങിനെ, ഒരു പ്രാവശ്യം രാജാവ് അവരുടെ ഭാര്യമാരുവായി നാഥമുനികളെ സന്ദര്ശിച്ചു.
നാഥമുനികൾ ദ്യാനത്തിലായിരിന്നതാല് രാജാവ് സബ്ദിക്കാതു മടങ്ങിപ്പോയി. ഭക്തി ഭാവത്തോടുകുടിയ ചിന്താമഗ്നരായ നാഥമുനികൾ, ശ്രീക്രുഷ്നൻ ഗോപിമാരോട് വന്നു പോയതായി കരുതി അവരുടെ പുരകിലോടി.

അവശാനം, രാജാവ് വേറൊരു പ്രാവശ്യം, വേട്ടയാടി തിരിച്ചെത്തുമ്പോഴ് നാഥമുനികളെ സന്ദര്ശിച്ചു. കുട്ടത്തില് രാണിയും, വേട്ടകാരനും, ഒരു കുരങ്ങും വന്നു. ഭക്തിഭാവത്തോടുകുടി ദ്യാനതിൽ ആഴ്ന്നിരുന്ന നാഥമുനികൾ അവരെ ശ്രീ രാമൻ, സീത, ലക്ഷ്മണൻ മറ്റും ഹനുമൻ എന്ന് കരുതി. അവരെ പിന്തുടര്ന്നു ഓടിപ്പോയി, അവരെ കാണാതായപ്പോഴ് പെട്ടെന്ന് മൂർച്ഛയായി.
ഇങ്ങിനെ എ‌ിംബെരുമാനെ ഒരു തവണ കുടി
കാണാനാവാത്തത് താങ്ങാമ്പറ്റാത്തെ, ആ ക്ഷണത്തില്തന്നെ പരമപദിച്ചു. ഇത് കേട്ടു മകൻ ഈശ്വര മുനിയും മറ്റേ ശിഷ്യന്മാരും അവിടം വന്നു ആചാര്യരുടെ ചരമ കൈങ്കര്യങ്ങളെ പൂർത്തിച്ചു.

നാഥമുനികൾ ഏകാഗ്രതയോട് കുടിയ ഉറച്ച പരിശ്രമം
ചെയ്തു അരുളിച്ചെയൽകലെ തിരികെകൊണ്ടു വന്നില്ലെങ്കില്, നമുക്ക് ഇന്നുള്ള ശ്രീവൈഷ്ണവശ്രീക്കല് മുഴുവനും ഉണ്ടായിരിക്കുവില്ലാ. ആളവന്താർ സ്തോത്ര രത്നത്തിലെയുള്ള നാലു ശ്ലോകങ്ങളും (താഴെ കാണുക) നാഥമുനികളുടെ പെരുമയെ നമുക്ക് ഭോദ്യപ്പെടുതുന്നു -

**ശ്ലോകം 1 -**

നമോ അചിന്ത്യ അദ്ഭുത അക്ളിഷ്ട ജ്ഞാന വൈരാഗ്യ രാശയേ|
നാഥായ മുനയെ അഗാധ ഭഗവദ് ഭക്തി സിന്ധവേ ||

**അർത്ഥം -**

ജ്ഞാനം മറ്റും വൈരാഗ്യത്തിന്റെ പാര്പ്പിടവും ഭക്തിക്കടലുവായ നാഥമുനികൾക്കു നമസ്കാരം.

ജ്ഞാനം - മനസ്സു കൊണ്ട് അളക്കാംപറ്റാത്തതും, അറിഞ്ഞവരെ ആശ്ചര്യം ഉണ്ടാക്കുന്നതും, ഭഗവദ് കൃപയാൽ വന്നത് കൊണ്ട് കഠിനതയില്ലാത്തതുവായ വിലക്ഷണവായ ജ്ഞാനം.

വൈരാഗ്യം - മേൽ വിവരിച്ച ജ്ഞാനത്താൽ ഉണ്ടായത്.

കടൽ - തുലസി മാലാധരനായ ഭഗവാനെക്കുരിച്ച (ശ്രീമന്നാരായണൻ) ഭക്തിയാല് നിറഞ്ഞു അലയടിക്കുന്ന സമുദ്രം

**ശ്ലോകം 2 -**






തസ്മൈ നമോ മധുജിതങ്ഘ്രിസരോജ തത്ത്വജ്ഞാനാനു രാഗ മഹിമാതിശയാന്ത സീമ്നേ |
നാഥായ നാഥമുനയേ അത്ര പരത്ര ചാപി നിത്യം യദീയചരണൗ ശരണം മദീയം ||

**അർത്ഥം -**

തിരുമാലുടെ താമരപ്പടങ്ങളെ കുറിച്ച തത്വജ്ഞാനം പ്രേമവും മുഴുവനായി അറിഞ്ഞവരും, മഹാ ജ്ഞാനിയും, നമുക്ക് സ്വാമിയുവായ നാഥമുനികൾക്കു നമസ്കാരം. ഇവരുടെ തിരുവടികളേ നമുക്ക് ഗതി.

തിരുമാൽ - മധുസൂദനൻ എന്നും രാക്ഷസനെ സംഹരിച്ച തിരുമാൽ. അതായതു തന്നെ ശരണങ്ങമിച്ചവരുടെ ശത്രുക്കളെ സംഹരിക്കുന്ന തിരുമാൽ. അഥവാ ആശ്രിത വിരോധി നിവർത്തകൻ.

തത്വജ്ഞാനം - തിരുമാലുടെ തിരുപ്പാതങ്ങളേ മോക്ഷത്തിലേക്കു പോംവഴിയും(ഉപായവും) ലക്ഷ്യവും(ഉപേയവും) എന്ന മൂത്ത തത്വജ്ഞാനം

പ്രേമം - അനുഭവിച്ചാൽ അല്ലാത്ത ധരിക്കാം പട്രാത്തെ പ്രേമം. നാഥമുനികൾക്കു തിരുമാലെ പ്രേമിച്ച അനുഭവം ഒരുപാടു ഉണ്ടെന്നു മേലേ കാണിച്ചതു ഓര്ക്കുക.

ഗതി - നമുക്ക് ഈ ജന്മത്തും, മറു ജന്മത്തും, എതു ക്കാലത്തും ഗതിയായതു തിരുമാലുടെ കഴൽകൾ മാത്രവാണ്.

**സ്ലോകം 3 -**

ഭൂയോ നമോ അപരിമിതാച്ച്യുത ഭക്തി തത്ത്വ ജ്ഞാനാമൃതാബ്ധി പരിവാഹ ശുഭൈർവചോഭി:|
ലോകേ അവതീർണ പരമാർഥ സമഗ്ര ഭക്തി: യോഗായ നാഥമുനയേ യമിനാം വരായ ||

**അർത്ഥം -**

മധുര വാക്കുകളാൽ ഭക്തി യോഗത്തെ ഭോദിച്ച നാഥമുനികളെ ഒരിക്കിൽ കുടി നമസ്കരിക്കിയാണു.

വാക്കുകൾ - ഒന്നാം സ്ലോകത്തില് വിവരിച്ച ഭക്ടിക്കടൽ നിരഞ്ഞൊഴുകിയതു കൊണ്ട് പ്രവഹിച്ച മധുര ഭാഷ

ഭോദിച്ച - എല്ലാര്ക്കും പ്രയോജനവായതും, പരിപൂർണവായാതുവായ ഭക്തി യോഗത്തെ ദയവായി ഭോദിച്ചു ഈ ലോകത്തില് പ്രകാശിപ്പിച്ചു.

നാഥമുനികളെ - മുനിമാരിൽ ശ്രേഷ്ഠരും, സന്യാസികൾ പുജിക്കാൻ അര്ഹപ്പെട്ടവരുവായ നാഥമുനികൾ.

**സ്ലോകം 65 -**

അകൃത്രിമ ത്വത് ചരണാരവിന്ദ പ്രേമപ്രകർഷ അവധിം അത്മവന്തം |
പിതാമഹം നാഥമുനിം വിലോക്യ പ്രസീദ മത് വൃത്തം അചിന്തയിത്വാ ||

**അർത്ഥം -**

നാഥമുനികളോടു എന്നെ ഒത്തുനോക്കി തള്ളിക്കളയാത്തെ അനുഗ്രഹിക്കണുവെന്നു ആളവന്താർ സ്തുതിക്കിയാണു.

നാഥമുനികൾ - അങ്ങെയുദെ തിരുവടി സുഖമല്ലാത്തെ വേര് പ്രതിഫലം നോക്കാത്തെ സ്വാഭാവികവായി അങ്ങെയേ പ്രേമിച്ചിരുന്ന മഹാ യോഗ പുരുഷരായ നാഥമുനികൾ

എന്നെ - എന്റെ പാപങ്ങൾക്കായി എന്നെ

ഒത്തുനോക്കി - നാഥമുനികൾ എന്റെ മുത്തച്ഛനും, ആചാര്യന്റെ ആചാര്യനുവായതു കൊണ്ട്, എന്നെ അവരുവായി ഒത്തുനോക്കി

അനുഗ്രഹിക്കണും - എന്നെ അവജ്നതയോടു കാണാത്തെ ദയവായി അനുഗ്രഹിക്കേണുമേ.

മേൽകാണുന്ന നാലു സ്ലോകങ്ങൽ കൊണ്ട് നാഥമുനികളുടെ മഹത്ത്വത്തെ മനസ്സിലാക്കാം. അച്യുതനോടും അഴ്വാരോടും നാഥമുനികൾക്കു ഉണ്ടായിരുന്ന അതെ പ്രേമം നമുക്കുങ്കുടി ഉണ്ടാകണുമെന്നു നാഥമുനികളുടെ താമര പദങ്ങളിൽ പ്രാർത്തിക്കാം.

**നാഥമുനികളുടെ തനിയൻ -**

(സ്ലോകം 1 തന്നെ! ഒന്നുകുടി ആവർത്തിച്ചു പറയുകയാണ്) -

നമോ അചിന്ത്യ അദ്ഭുത അക്ളിഷ്ട ജ്ഞാന വൈരാഗ്യ രാശയേ|
നാഥായ മുനയെ അഗാധ ഭഗവദ് ഭക്തി സിന്ധവേ ||




**അർത്ഥം -**

ജ്ഞാനം മറ്റും വൈരാഗ്യത്തിന്റെ പാര്പ്പിടവും ഭക്തിക്കടലുവായ നാതമുനികൾക്കു നമസ്കാരം.

ജ്ഞാനം - മനസ്സു കൊണ്ട് അളക്കാംപറ്റാത്തതും, അറിഞ്ഞവരെ ആശ്ചര്യം ഉണ്ടാക്കുന്നതും, ഭഗവദ് കൃപയാൽ വന്നത് കൊണ്ട് കഠിനതയില്ലാത്തതുവായ വിലക്ഷണവായ ജ്ഞാനം.

വൈരാഗ്യം - മേൽ വിവരിച്ച ജ്ഞാനത്താൽ ഉണ്ടായത്.

കടൽ - തുലസി മാലാധരനായ ഭഗവാനെക്കുരിച്ച (ശ്രീമന്നാരായണൻ) ഭക്തിയാല് നിറഞ്ഞു അലയടിക്കുന്ന സമുദ്രം







# ഉയ്യക്കൊണ്ടാർ

ഓരാൺ വഴി
ഗുരുപരബരയിൽ നാഥമുനികള്ക്കടുത്ത ആചാര്യരായ ഉയ്യക്കൊണ്ടാരുടെ ചരിത്രത്തെ ആശ്വദിക്കാം.



ഉയ്യക്കൊണ്ടാർ - ആഴ്വാർ തിരുനഗരി

**തിരുനക്ഷത്രം -** മേടം, കൃത്തിക

**അവതാര സ്ഥലം –** തിരുവെള്ളരൈ

**ആചാര്യൻ** - നാഥമുനികൾ

**ശിഷ്യന്മാർ** - മണക്കാൽ നംബി, തിരുവല്ലിക്കേണി പാൺ പെരുമാൾ അരയർ, ചേത്താവൂർ ചെണ്ടലങ്കാര ദാസർ, ശ്രീ പുണ്ടരീക ദാസർ, ഗോമഠം തിരുവിണ്ണകരപ്പൻ, ഉലകപെരുമാൾ നങ്കൈ.

ഇവർ പിറന്ന സ്ഥലവായ തിരുവെള്ളരൈ (ശ്വേത ഗിരി) ദിവ്യ ദേശത്തിലേയുള്ള എംബെരുമാന്റെ പേരായ പുണ്ടരീകാക്ഷർ തന്നെയാണ് ഇവര്ക്കിട്ട പേര്. പദ്മാക്ഷർ എന്നും അറിയപ്പെട്ട ഇവർ പിന്നിട് ഉയ്യക്കൊണ്ടാർ എന്ന് പ്രാബല്യവായി.

നമ്മാഴ്വാരുടെ ദിവ്യാനുഗ്രഹം കിട്ടിയ പിന്നെ, നാഥമുനികൾ, കാട്ടു മാന്നാർ കോയിലിലേക്കു മടങ്ങി വന്നു, ശ്രീവൈഷ്ണവ സമ്പ്രദായത്തെ ഉപദേശിക്കാൻ

തുടങ്ങി. കുരുകൈ കാവലപ്പൻ പോലെ ഉയ്യക്കൊണ്ടാരും നാഥമുനികളുടെ പ്രഥമ സിഷ്യനാണ്. കുരുകൈ കാവലപ്പനെ അഷ്ടാങ്ങ യോഗം പഠിപ്പിച്ചു. അഷ്ടാങ്ങ യോഗങ്കൊണ്ട്, യാതൊരു ദേഹ സംബന്ധവായ
അവസ്ഥയെക്കുറിച്ചും ചിന്തിക്കാതെ, തുടര്ച്ചയായി ഭഗവാനെ
അനുഭവിക്കാം. ഉയ്യക്കൊണ്ടാർക്കും അഷ്ടാങ്ങ യോഗം പഠിക്കാൻ
താല്പര്യമുണ്ടോ എന്ന് ചോദിച്ചു.

“പിണം കിടക്ക മണം പുണരലാമോ” (അതായതു എത്തരയോ സംസാരികൾ സത്യ ജ്ഞാനമില്ലാതെ കഷ്ടപ്പെടുമ്പോഴ്, ഒറ്റയ്ക്ക് ഭഗവാനെ അനുഭവിക്കാമോ) എന്ന് ഉയ്യകൊണ്ടാർ മറുപടി പറഞ്ഞു. ഇതേ
കേട്ട നാഥമുനികൾ ഉയ്യക്കൊണ്ടാരുടെ ഔദാര്യത്തെ
അഭിനന്ദിച്ചു. നാഥമുനികൾ ഭാവിയരിഞ്ഞു, തന്റെ മകൻ ഈശ്വര
മുനിക്ക് മകൻ പിറക്കുമെന്നും അവനെ യമുനൈത്തുരൈവരെന്ന പേര്
വയിക്കണുമെന്നും, ശിഷ്യന്മാർ രണ്ടു പേരും തന്നിടം പഠിച്ചതു എല്ലാം
ആ പൌത്രനെയും പഠിപ്പിക്കണുമെന്നു നിർദേശിച്ചു.

നാഥമുനികളുടെ കാലത്തിനു ശേഷം ദര്ശന പ്രവർത്തകരായ (അതായതു സമ്പ്രദായത്തെ രക്ഷിക്കാനും പ്രചരിപ്പിക്കാനും ചുമതലയുള്ളവർ) ഉയ്യക്കൊണ്ടാർ ദിവ്യ ജ്ഞാനതതെ തന്റെ ശിഷ്യന്മാർക്ക് ഉപദേശിക്കുകയായിരുന്നു. ഇവര് പരമപദത്ത്തിലേക്ക് പോകുന്ന സമയത്ത് തന്റെ പ്രഥമ ശിഷ്യൻ മണക്കാൽ നംബിയെ അടുത്ത ആചാര്യനായിരുന്നു സമ്പ്രദായത്തെ
രക്ഷിക്കണുമെന്നും, യമുനൈത്തുരൈവരേ അവര്ക്ക് പിൻഗാമിയായി
തയ്യാരാക്കണുമെന്നും കല്പിച്ചു.

യമുനൈത്തുരൈവർ യാരാണ്? മണക്കാൽ നംബിയുടെ ചരിത്രത്തെ കേട്ടാൽ മനസ്സിലാക്കാം. അതാണ് അടുത്ത ബ്ലോഗ്. അതിനു മുമ്പ് ഉയ്യക്കൊണ്ടാർ തനിയനെ അനുസന്ദിക്കാം.

**ഉയ്യക്കൊണ്ടാർ തനിയൻ -**

*നമ: പംകജ നേത്രായ നാഥ: ശ്രീ പാദ പംകജേ !*
*ന്യസ്ത സർവ ഭരായ അസ്മാദ് കുല നാഥായ ധീമതേ ||*

**അർത്ഥം -**

നാഥമുനികളുടെ താമരപ്പദത്തെ പ്രാപിച്ചവരും പ്രപന്നര്കളുടെ തലവരും, മഹാജ്ഞാനിയുമായ പുണ്ടരീകാക്ഷരെ നമസ്കരിക്കിന്നു.

# മണക്കാൽ നംബി

ഈ ബ്ലോഗിലെ ഉയ്യക്കൊണ്ടാരെ പ്രാപിച്ച മണക്കാൽ നംബിയുടെ ചരിത്രങ്കാണാം.



മണക്കാൽ നംബി - മണക്കാൽ ക്ഷേത്രത്തില്

**തിരുനക്ഷത്രം -** കുംഭം, മകം

**അവതാര സ്ഥലം –** കാവേരി നദി
തിരത്ത് ശ്രീരംഗത്തെയടുത്ത മണക്കാൽ എന്ന ഗ്രാമം

**ആചാര്യൻ -** ഉയ്യക്കൊണ്ടാർ

**ശിഷ്യന്മാർ -** ആളവതാർ, ശ്രീരംഗ പെരുമാൾ അരയർ (ആളവന്താരുടെ മകൻ), ദൈവത്തുക്കരസു നംബി, പിള്ളൈ അരസു നംബി, ചിരു പുള്ളൂരുടൈയാർ പിള്ളൈ, തിരുമാലിരുഞ്ചോലൈ ദാസർ, വംഗിപുരത്തു ആയ്ച്ചി

രാമ മിശ്രരരെന്ന് മണക്കാലിലു അവതരിച്ചു. പിന്നിട് മണക്കാൽ നംബിയെന്നു പ്രസിദ്ധവായി.

ആചാര്യൻ ഉയ്യക്കൊണ്ടാരോടെ പന്ത്രണ്ട് വര്ഷം താമസിച്ചു.
ഇടയില് ഉയ്യക്കൊണ്ടാരുടെ ധർമ പത്നി (ഭാര്യ) പരമ പദിച്ചതിന് ശേഷം അവരുടെ പിള്ളാരെയും തിരുമാളികയയും സൂക്ഷിക്കാൻ ചുമതല ഏറ്റെടുത്തു. ഒരിക്കല്, ആചാര്യന്റെ പെണ് മക്കളോടു കാവേരിയിൽ നിന്നും

തിരികെ വരുമ്പോഴ്, വലിയ ചേറ്റുക്കുളത്തെ കടക്കാൻ അവര് അധൈര്യപ്പെട്ടു നില്കുകയായിരിന്നു. നംബി, ഒരു വശത്ത് നിന്ന് മറുവശത്തേക്ക് ആ ചേറ്റുക്കുഴി മേലിൽ കിടന്നു, നംബിയുടെ പുരകിലേറി ആവര് അപ്പുറത്തേക്ക് പോയി.

ഉയ്യക്കൊണ്ടാർ ഇതെ കേട്ടു സന്തോഷവായി, തന്റെ തിരുവടി കൊണ്ട് നംബിയുടെ തിരുമുടി അലങ്കരിച്ചു, നംബിക്കു എന്ത് വേണുമിന്നു ചോദിച്ചു. ആചാര്യ സേവനം മാത്രം മതിയെന്ന് നംബി പറഞ്ഞു. ശിഷ്യന്റെ പെരുമാറ്റം കണ്ട് പിന്നും സന്തോഷവായി, ഉയ്യക്കൊണ്ടാർ ദ്വയ മഹാ മന്ത്രത്തെ മണക്കാൽ നംബിയിനെ ഉപദേശിച്ചു. (ശിഷ്യരോട് പ്രീതി തോണുമ്പോൽ ദ്വയ മന്ത്രോപദേശഞ്ചെയ്യുന്നതു അക്കാലത്തെ പതിവായിരുന്നു).

ഉയ്യക്കൊണ്ടാർ പരമപദത്ത്തിലേക്ക് പോകുന്ന സമയത്ത് തന്റെ പ്രഥമ ശിഷ്യൻ മണക്കാൽ നംബിയെ അടുത്ത ആചാര്യനായിരുന്നു സമ്പ്രദായത്തെ രക്ഷിക്കണുമെന്നും, യമുനൈത്തുറൈവരേ അവര്ക്ക് പിൻഗാമിയായി തയ്യാരാക്കണുമെന്നും കല്പിച്ചു. നാഥമുനികളുടെ മകനായ ഇശ്വര മുനിയുടെ മകനാണും യമുനൈത്തുറൈവർ.

യമുനൈത്തുറൈവർ പിറന്ന പിന് ഈശ്വര മുനി അവരെ മണക്കാൽ നംബിയിടത്ത് കൊണ്ട് വന്നു. നംബി അവര്ക്ക് പഞ്ച സംസ്കാരം ചെയ്വിച്ചു. (കുഞ്ഞു പിറന്ന 11 ആം ദിവസം നാമകരണവും ശങ്ക ചക്ര മുദ്രയും ചെയ്യുന്നത് പണ്ടെത്തെ പതിവായിരിന്നു. തിരുമന്ത്രാർതവും തിരുവാരാധന ഉപദേശവും ശിഷ്യനെത്തക്കതായ മുതിർച്ചി വന്ന പിറകു പഠിപ്പികുകയായിരുന്നു).

ഭുദ്ധിമാനായിരുന്ന യമുനൈത്തുറൈവർ, പകുതി രാജ്യം നേടി, (എങ്ങിനെയാണുമെന്നു അടുത്ത ബ്ലോഗിലെ കാണാം) ആളവന്താരെന്ന പേരോടെ രാജാവുമായി, ശ്രീവൈഷ്ണവ സമ്പ്രദായത്തെ ഓർക്കാത്തെ, രാജ്യഭരണ ജോലിത്തിരക്കിൽ പെട്ടുപോയി. മണക്കാൽ നംബി, ആളവന്താരെ കാണാൻ ശ്രമിച്ചപ്പോഴ് അങ്ങരക്ഷകർ അനുവദിച്ചില്ലാ.

മണക്കാൽ നംബി ആളവന്താരെ സമ്പ്രധായത്തിലേക്കു വീട്ടെടുക്കാൻ തീരുമാനിച്ചു. എല്ലാദിവസവും അരമന അടുക്കളെ ജോലിക്കാരിടത്ത് തൂതുവില (പടര്ച്ചുണ്ട, പരച്ചുണ്ട എന്നും അറിയപ്പെറ്റുന്നു, ലത്തീൻ പേര് solanum trilobatum linn) ചീര കൊണ്ടുപോയി കൊടുക്കാൻ തുടങ്ങി. കുറെ കാലങ്കഴിഞ്ഞു ആളവന്താർക്കതു ഇഷ്ടമായപ്പോൾ കൊടുക്കാത്ത നിർത്തി. അളവന്താർ ജോലിക്കരിടത്ത് ഇതിനു കാരണം ചോദിച്ചപ്പോഴ്, മൂത്ത ശ്രീവൈഷ്ണവരൊരുത്തര് പതിവായി ചെയ്തു പിന്ന നിർത്തിയതെ അവര് വിസ്തരിച്ചു. ആളവന്താർ അവര്

മണക്കാൽ നംബിയെന്ന് കണ്ടെത്തി, അവരെ കൊട്ടാരത്തിലേക്കു ക്ഷണിച്ചു വരുത്തി, പ്രത്യേകമായ സ്ഥലം നല്കി, "*നിങ്ങൾ ഇത്തരയും ദിവസം തൂതുവില ചീര കൊണ്ട് വന്നു തരുന്നത് എന്തിന വേണ്ടി? ധനം വേണോ? സ്ഥലം വേണോ?* ", എന്ന് ചോദിച്ചു.

"*എനിക് ഇവയൊന്നും വേണ്ടാ. നിങ്ങല്ടെ പൂർവർകൽ നേടിയ അർത്ഥമുള്ളതു. അവൈയുള്ള ഇടമും എനിക്കറിയാം. അതെ നിങ്ങൾ ചുമതലയേറ്റെടുക്കും വരെ ഞാൻ നിങ്ങലെയടുത്ത് വന്നു സംസാരിക്കാൻ തടയരുതെന്നു അംഗ രക്ഷകരെ അജ്ഞാഭിക്കണും*" എന്ന് മണക്കാൽ നംബി പറഞ്ഞു. ഇതേ കേട്ട ആളവന്താർ, തന്റെ അംഗരക്ഷകര്ക്ക്, മണക്കാൽ നംബിയെ ഏതു സമയത്തും അകത്തേക്ക് അനുവദിക്കുകവെന്ന് ഉത്തരവിട്ടു.

മണക്കാൽ നംബി ഭഗവദ് ഗിതയുടെ അർത്ഥത്തെ പൂർണവായി പഠിപ്പിച്ചു, ആളവന്താരെ പതുക്കെ പഴയ നിലയിലേക്ക് വീട്ടെടുത്ത്. അപ്പോഴ്, ഭഗവദ് സാക്ഷാത്കാരം ലഭ്യമാക്കുന്ന ഗിതാ സാരം എന്താണുമെന്നു ആളവന്താർ ചോദിച്ചു. മണക്കാൽ നംബി ചരമ സ്ലോകത്തിന്റെ അർത്ഥത്തെ വിവരിച്ചു. പിന്നീടു ആളവന്താറെ ശ്രീരംഗത്തിലേക്കു കൂട്ടി ചെന്ന് പെരിയ പെരുമാളെ ദർശിച്ചു. പെരിയ പെരുമാളുടെ അഴകിലെ മയങ്ങിയ ആളവന്താർ ലൌകികമായ ബന്ധങ്ങളെ ത്യാഗഞ്ചെയ്തു.

ഇങ്ങിനെ, നാഥമുനികളുടെയും ഉയ്യക്കൊണ്ടാരുടെയും ആഗ്രഹത്തെ നിരവേറ്റിയവരായി മണക്കാൽ നംബി പരമപദിച്ചു. ആളവന്താർ സദാസർവകാലവും നാഥമുനികളെ കുറിച്ചു ചിന്ദിക്കണുമെന്നും, സമ്പ്രദായത്തെ രക്ഷിച്ചു പ്രചരിപ്പിക്കണുമെന്നും, പിൻഗാമിയായി ഒരു ദർശന പ്രവര്ത്തകരെ കണ്ടെടുത്തു അനുഗ്രഹിക്കണുമെന്നും നിർദേശിച്ചു. അങ്ങിനെതന്നെ, ആളവന്താർ എംബെരുമാനാരെ തിരഞ്ഞെടുത്തു ദര്ശന സ്ഥാപകരായി അനുഗ്രഹിച്ചത്.

അടുത്ത ബ്ലോഗിലെ ആളവന്താരുടെ വൈഭവം കാണാം. അതിനു മുമ്ബായി -

**മണക്കാൽ നംബി തനിയൻ –**

*അയത്നത: യാമുനാം ആത്മ ദാസം അലര്ക്ക പത്രാർപ്പണ നിഷ്ക്രയേണ |*
*യ: ക്രീതവാൻ ആസ്തിത യൌവരാജ്യം നമാമിതം രാമമേയ സത്വം ||*




**അർത്ഥം -**

രാജ്യം ഭരിച്ചിരുന്ന ആളവന്താരെ, എളുപ്പവായി ഭുദ്ധിക്കൂർമ കൊണ്ട്, തൂതുവില ചീര കൊടുത്തു വീട്ടെടുത്ത രാമ മിശ്രരെ (മണക്കാൽ നംബിയെ) നമസ്കരിക്കുകയാണ്.

# ആളവന്താർ

ഒരാൺ വഴി ഗുരു പരമ്പരയില് മണക്കാൽ നംബിയെ തുടർന്ന് അടുത്ത ആചര്യരായി വന്നത് ആളവന്താർ.



ആളവന്താർ - കാട്ടു മന്നാർ കോയിൽ ക്ഷേത്രത്തില്

**തിരുനക്ഷത്രം -** കർക്കിടകം, ഉത്രാടം

**അവതാര സ്ഥലം –** കാട്ടു മന്നാർ കോയിൽ

**ആചാര്യൻ** - മണക്കാൽ നംബി

**ശിഷ്യന്മാർ** - (പെരിയ തിരുമുടി അദൈവ് എന്നും ഗ്രന്ഥ പ്രകാരം) പെരിയ നംബി, പെരിയ തിരുമലൈ നംബി, തിരുക്കോഷ്ടിയൂർ നംബി, തിരുമാലയാണ്ടാൻ, ദൈവവാരിയാണ്ടാൻ, വാനമാമലയാണ്ടാൻ, ഈശ്വരാണ്ടാൻ, ജീയരാണ്ടാൻ, ആളവന്താരാഴ്വാൻ, തിരുമോഹൂരപ്പൻ, തിരുമോഹൂര് നിന്രാർ, ദേവപ്പെരുമാൾ, മാരനേരി നംബി, തിരുക്കച്ചി നംബി, തിരുവരംഗ പെരുമാൾ അരയർ (സ്വന്തം മകനും മണക്കാൽ നംബിയുടെ ശിഷ്യരുവാണ്) , തിരുക്കുരുകൂർ ദാസർ, വകുളാഭരണ സോമൈയാജിയാർ, അമ്മന്ഗി, ആൾകൊണ്ടി, ഗോവിന്ദ ദാസർ (വടമതുരയിൽ അവതരിച്ച), നാഥമുനി ദാസർ (രാജ പുരോഹിതർ), തിരുവരംഗത്തമ്മാൻ (രാജ മഹിഷി).

**ഗ്രന്ഥങ്ങൾ** - ചതുസ്ലോകി, സ്തോത്ര രത്നം, സിദ്ധി ത്രയം, ആഗമ പ്രാമാണ്യം, ഗീതാർത്ഥ സംഗ്രഹം

**പരമപദിച്ച സ്ഥലം** : ശ്രീരംഗം

കാട്ടു മന്നാർ കോയിലില് ഈശ്വര മുനിയുടെ മകനായി അവതരിച്ച യമുനൈത്തുറൈവർ, പിന്നിട് പെറിയ മുതലിയാർ, പരമാചാര്യർ, വാദിമത്തേഭ സിംഹേന്ദ്രർ എന്ന പേര്കളാലും അറിയപ്പെട്ട്.

ഇവര്ക്ക് ജാഥകർമം മുതലായവ കൃത്യ സമയത്തിലെ ചെയ്തതിനെ മണക്കാൽ നംബി ചരിത്രത്തിലെ വായിച്ചതു ഇവിടത്തെ ഓര്ക്കുക. ഇവരുടെ അച്ചൻ ഈശ്വര മുനി ഈ ലോക ജീവിതം അവസാനിച്ചു തിരുനാട്ടുക്കു എഴുന്നരുളി. അതിനു പിന്പു മഹാഭാഷ്യഭട്ടരിടത്തു സാമാന്യ ശാസ്ത്രം അഭ്യസിച്ചിരുന്നു.

വലിയ വിദ്വാനും, രാജ പുരോഹിതനുവായ ആക്കിയാഴ്വാനുക്ക്, ആ രാജ്യത്തിൻടെ എല്ലാ വിദ്വാന്മാരും ദശഭന്ദമെന്നും നികുതി കൊടുത്ത്. മഹാഭാഷ്യ ഭട്ടര്ക്കും ദശഭന്ദത്തിനെ ഉത്തരവായി. അത്കൊണ്ട് മയങ്ങിയിരുന്ന മഹാഭാഷ്യഭട്ടരെ കണ്ട് യമുനൈത്തുറൈവർ "*എന്തിനാണ് താങ്ങൾ ഇങ്ങിനെ മചക്കിയിരിക്കിന്നത്*" എന്ന് ചോദിച്ചു.

അവര് കാണിച്ച ഉത്തരവെ കീരിക്കളഞ്ഞു. ഇതേ കേട്ടു ആക്കിയാഴ്വാൻ "*വെരുങ്കവിയോ? തന്ത്രഭർഗനോ?*" എന്ന് ചോദിച്ചൊരു ഓല വിട്ടു. യമുനൈത്തുറൈവർ അയച്ച മറുപടിയില് "*നീചമായ പ്രശസ്തി നേടുന്നവരെ നശിപ്പിക്കും*" എന്നെഴുതി. ഇങ്ങിനെയൊരു വിദ്വാനുണ്ടോ എന്ന് നെട്ടിയ മഹാഭാഷ്യഭട്ടർ രാജാവിടം പരാതി വയിച്ചു. രാജാവ് യമുനൈത്തുറൈവരെ "*പെട്ടെന്ന് വരാൻ*" സ്വശാസനം അയച്ചു.

ഇ ഓലയും യമുനൈത്തുറൈവര് കീരിക്കളഞ്ഞു. "*എങ്കിൽ, ഇവര് സാമാന്യരല്ല*" എന്നിട്ട് രാജാവ് ഒരു ദണ്ടികയും അതെ താങ്ങാൻ ആളുകളെയും വിട്ടയിച്ചു. യമുനൈത്തുറൈവർ അതിലേരി രാജസഭയില് പോയി. "ഇവരുവായി ജ്ഞാൻ തര്കിക്കും" എന്ന് ആക്കിയാഴ്വാൻ കോപമായി പറഞ്ഞു. രാജാവും അവരെ പ്രാത്സാഹിപ്പിച്ചു.

യമുനൈത്തുറൈവര് രാജാവിടത്ത് "*ജ്ഞങൾ രണ്ടു പേരു തര്ക്കിച്ചാല് വെല്ലുകയും തോൽകുകയും താങ്ങൽക്ക് പരയാമ്പറ്റിയില്ല. ജ്ഞങളും പരയുവില്ല. ആകയാൽ മദ്യസ്ഥരായ വിദ്വാന്മാരെ വിളിക്കേന്നും*" എന്ന, രാജാവ് അങ്ങിനെ തന്നെ വിളിപ്പിച്ചു. തൻടെ മഹിഷിയോടു കുടി വിദ്യാസ്ഥാന മണ്ഡപത്തില് എത്തി. രാജമഹിഷി യമുനൈത്തുറൈവരെ കാണിച്ചു "*ഇവര് തോൽകുവില്ല. അങ്ങിനെ തോറ്റാല് എന്നെ പട്ടികിരയാക്കുക*" എന്ന് രാജവിടം

പന്തയം വയ്ച്ചു. രാജാവും "*ആക്കിയാഴ്വാൻ തോറ്റാല് ഞാൻ ഇവര്ക്ക് അര്ദ്ധ രാജ്യം നല്കേണ്ടതാണ്*" എന്ന് പന്തയം വയ്ച്ചു.

ആക്കിയാഴ്വാൻ "*ലൌകികങ്കളില് താങ്ങൾ അ ല്ലാ എന്ന് പറഞ്ഞതെ ആം എന്ന് തെളിയിക്കാം. ആം എന്ന് പറഞ്ഞതെ അല്ലാ എന്ന് പ്രമാണീകരിക്കാം. വെല്ലുന്നവൻ തോറ്റവൻ തലയില് താഡനം ചെയ്യാം*" എന്ന് പറഞ്ഞു. യമുനൈത്തുരൈവര് ആക്കിയാഴ്വാനെ നോക്കി പറഞ്ഞു:

"*ത്വൻമാതാ ന വന്ധ്യാ (നിൻടെ അമ്മ മലടിയല്ല)*
*രാജാ സാർവഭൗമ: (രാജാവ് സർവത്തെയുംഭരിക്കിന്നവനാണ്)*
*രാജപത്നീ പതിവ്രതാ (രാജപത്നീ പതിവ്രതയാണ്)*"

ആക്കിയാഴ്വാനെ ഇതൊക്കെ തള്ളിപ്പറയാനായില്ല. മൌനിയായിരുന്നു.

യമുനൈത്തുരൈവർ സ്വയന്തന്നെ ഉത്തരം നല്കി -

"*സാമാന്യ ശാസത്ര പ്രകാരം ഒരു കുഞ്ഞു പെട്ര പെണ്ണ് മലടി എന്നാണ് കരുതപ്പെടുക.*
*രാജാവ് തൻടെ രാജ്യം മാത്രം തന്നെ ഭരിക്കിയാണ്. എല്ലാത്തിൻടെയും രാജാവ് അല്ല.*
*ശാസ്ത്ര പ്രകാരം ചെയ്ത വിവാഹത്തില്, പെണ്ണെ ആദ്യം മന്ത്രമൂല്യമായി ദേവർകൾക്കു അര്പ്പണം ചെയ്ത പിന്നാണ് വരനിൻടെ കൈപിടിച്ചു കൊടുക്കുക.ഈ അർത്ഥത്തില് അവൾ പതിവ്രതയല്ലാ*".

ആക്കിയാഴ്വാൻ യമുനൈത്തുരൈവരുടെ വിദ്വത്തെ ശരിക്കു മനസ്സിലാക്കി. അവസാനം, യമുനൈത്തുരൈവര് ശാസ്ത്രങ്ങളെ ചുണ്ടിക്കാണിച്ചു വിശിഷ്ടാദ്വൈത സിദ്ധാന്ത നിരൂപണം ചെയ്തപ്പോഴ് ആക്കിയാഴ്വാൻ തോറ്റു. "*രാജ പുരോഹിതനും വയോവ്രുദ്ധനുമായതു കൊണ്ട് ജയിച്ചിട്ടും തങ്ങളുടെ തലയില് താടനം ചെയ്യേൻ*"എന്ന് യമുനൈത്തുരൈവർ പറഞ്ഞു.

ആക്കിയാഴ്വാൻ അവരുടെ ശിഷ്യനായി. മഹാരാണി, തന്നെ പന്തയത്തിൽ തോല്കുന്നതിൽ നിന്നും രക്ഷപെടുത്തിയതാല്, ആളവന്താർ എന്ന് വിളിച്ചു ശിഷ്യയുവായി. അര്ദ്ധ രാജ്യം നേടിയ ആളവന്താർ രാജാങ്ങ കാര്യങ്ങളെ തുടങ്ങി.

ഇങ്ങിനെ രാജാവായ ആളവന്താരെ എങ്ങിനെ നമ്മുടെ ദര്ശന പ്രവർത്തകരായി തിരികെ കൊണ്ട് വന്നു എന്ന് മണക്കാൽ നംബിയുടെ ചരിത്രത്തിൽ വിശതികരിച്ചതു വായിക്കുക.

മണക്കാൽ നംബി നിയമന പ്രകാരം ആഷ്റ്റാങ്ങ യോഗ രഹസ്യത്തെ കുരുകൈ കാവലപ്പനിടം പഠിക്കാന് ആളവന്താർ ചെന്ന്. യോഗ മുഖേന ഭഗവദ് അനുഭവത്തില് മുങ്ങികിടന്ന അപ്പനെ ശല്യപ്പെടുത്താത്തെ അവരുടെ പിമ്പുള്ള ചുമരിൻടെ പിറകിൾ നിന്ന്. എന്നിട്ടും കണ്ണ് തുറന്നു നോക്കാതെ തന്നെ "*ചൊട്ടൈക്കുലത്തവർ (നാഥമുനികളുടെ പരമ്പര) ആരെങ്കിലും ഉണ്ടോ?*" എന്ന് അപ്പൻ ചോദിച്ചു. ആളവന്താർ ആശ്ചര്യത്തോടു മുംബിലെ വന്നു, എങ്ങിനെ വറവ് അറിഞ്ഞെന്നു ചോദിച്ചു.

"*അടിയൻ സർവേശ്വരനെ യോഗത്തില് അനുഭവിക്കുമ്പോഴ്, പെരിയപിരാട്ടിയുടെ മുഖമ്പോലും നോക്കാത്തവൻ, നാഥമുനികലുടെ വംശജർ എറ്റും പ്രിയപ്പെട്ടവരായതുകൊണ്ട്, എന് തോൽകളെ നെരിക്കി നാല് മൂന്നു പ്രാവശ്യം ചുമര്പ്പുരത്ത് എത്തിനോക്കി*" എന്ന് ഉത്തരം നല്കി. "*അടിയനുക്ക് ഈ യോഗരഹസ്യത്തെ അരുളിച്ചെയ്യണുമേ*" എന്ന് ആലവന്താർ അവശ്യപ്പെട്ടു. "

*വരുന്ന പുഷ്യ മാസത്തു (ചന്ദ്രനെ അനുശരിച്ചുള്ള വര്ഷത്തിലെ, കൊല്ല വര്ഷത്തില് ഏകദേശം ധനുര് മാസത്തിന സമവാണ്) ഗുരു പുഷ്യ യോഗത്തില് അഭിജിൻ മുഹൂർത്തത്തില് എനിക്കി ശരീര അവസാനവായിരിക്കും. അതിനു മുമ്പ് വന്ത് യോഗാനുഗ്രഹം ലഭ്യമാക്കുക"* എന്ന് കുറുകൈ കാവലപ്പൻ പറഞ്ഞു. പക്ഷേ ആ സമയത്ത് ആളവന്താർ തിരുവനന്തപുരം ശ്രീപദ്മനാഭ സ്വാമി ക്ഷേത്രത്തിലാകിപ്പോയി. അത് കൊണ്ട് സ്രിരംഗത്തില് കുരുകൈ കാവലാപ്പനിടത്ത് ഉപദേശം ലഭിക്കാൻ കഴിഞ്ഞില്ല.

അതേ സമയത്ത് ദൈവവാരിയാണ്ടാൻ, ആളവന്താരിൽ നിന്നും അകലുന്നത് താങ്ങാം പറ്റാത്തെ, പനി പിടിച്ചു. അവരെ ഒരു മഞ്ചത്തിലെ കിടത്തി തിരുവനന്തപുരത്തേക്കു കൊണ്ട് പോയി. തിരുവനന്തപുരത്തിനുള്ള ദൂരം കുരഞ്ഞു വരുംബോഴ് അവരുടെ സുഖക്കേടു മാരി നല്ലാരോഗ്യത്തിലെ എത്തി. ആളവന്താരും തിരുവനതപുരത്തിൽ നിന്ന് മടങ്ങി വരാനായി. തിരുവനന്തപുരത്തിന് പുരത്തേയുള്ള കരമന ആറ്റ് തിരത്ത് ആളവന്താരെ കണ്ട് ദൈവവാരിയാണ്ടാന് ശാഷ്ടാങ്ങവായി നമസ്കരിച്ചു. ഏതാകിലും, ശ്രീപബ്മനാഭ സ്വാമിയെ ഇത്തരെയും അടുത്ത് വന്ന സ്ഥിതിയില്, അവരെ ദർശിച്ചു മടങ്ങി വന്താൽ മതിയായിരുന്നു എന്ന് ആളവന്താർ

പക്ഷേ ആളവന്താരെ പിരിയാൻ മനസ്സില്ലാത്ത ദൈവവാരിയാണ്ടാൻ, അചാര്യനുടയ ദർശനം അതിനെക്കാൾ ഉചിതമെന്ന് പറഞ്ഞു, അവർ പിന്കുടി നടന്നു. ഇതാണ് അവരുടെ ആചാര്യ ഭക്തി.

്സ്രിരംഗത്തിലേക്കു തിരിച്ചെത്തിയ ആളവന്താർ സമ്പ്രദായത്തെ രക്ഷിക്കുവാൻ തൻടെ പിന്നെ യാരാണോവെന്നു വ്യാകുലപ്പെട്ടു. കാഞ്ചീപുരത്തു യാദവപ്രകാശരിടത്തു വായിച്ചുക്കൊണ്ഡിരുന്ന ഇളയാഴ്വാരെന്നും ശ്രീ രാമാനുജരെ കുറിച്ച് അറിഞ്ഞു. കാഞ്ചീപുരത്തു ദേവപ്പെരുമാൾ കോവിലിൽ ചെന്നപ്പോഴ്, കരിയമാണിക്കപ്പിള്ള സന്നിധിയിൻ മുമ്പേ കടന്നു പോയ ഇളയാഴ്വാർക്ക് ദിവ്യ കടാക്ഷം അരുളി. ദേവപ്പെരുമാളെ ശരണടഞ്ഞു ഇളയാഴ്വാരെ സമ്പ്രദായത്തിൻ അടുത്ത തലവരാക്കണുമെന്നു ആളവന്താർ അപേക്ഷിച്ചു. ഇങ്ങിനെയാണ് എംബെരുമാനാർ ദർശനമാകാൻ പോകുന്ന മഹാ വൃക്ഷത്തുറെ വിത്തെ നട്ടു. ഇലയാഴ്വരുറെ ആത്മവിഷയ ജ്ഞാനത്തെ വളർത്തെടുക്കണുമെന്നു തിരുക്കച്ചി നംബികളെ ഏല്പിച്ചു.

അളവന്താർ സുഖമില്ലാതവരായി. തൻടെ ശിഷ്യംമ്മാരെല്ലാവരും തിരുവരംഗപ്പെരുമാൾ അരയരെ ആശ്രയിച്ചിരിക്കന്നുമെന്നു നിർദേശിച്ചു. തൻടെ ചരമ ദശയില് മിക മുഖ്യവായ അറിവുരകൾ നൽകി. അത്തിലെ ചില:

ദിവ്യദേശങ്ങൾ നമ്മുടെ ഉയിരാണ്. അവകളെ സദാ ഓർത്തിരിക്കുക. അവിടെ എപ്പോഴും കൈങ്കര്യഞ്ചെയ്യുക.

പെരിയ പെരുമാളുടെ പാദ പങ്കജങ്ങളില് നിലച്ചു നിൽകുന്ന തിരുപ്പാണാഴ്വാരെ, അവരുടെ തിരുവടി തൊട്ടു തിരുമുടി വരെ നമ്മൾ തൊഴേണ്ടതാണ്.

തിരുവരംഗപ്പെരുമാൾ അരയർ എപ്പോഴും നമസ്കരിക്കും തിരുപ്പാണാഴ്വാർ തന്നേ തൻടെയും ഉപായവും ഉപേയവുമാണ് എന്നും അദ്ദേഹമ്പറഞ്ഞു.

പെരിയ പെരുമാളെപ്പാടിയ തിരുപ്പാണാഴ്വാർ, തിരുവേങ്ക്ഠമുടയാനിനെ കളിമൺ പൂക്കൾ സമർപ്പിച്ച കുരുമ്പരുത്ത നംബി, ദേവപ്പെരുമാളിനെ ആലവട്ട കൈങ്കര്യഞ്ചെയ്ത തിരുക്കച്ചി നംബി എന്ന ഈ മൂവരെയും താൻ സമവായി കാണുന്നതായും അദ്ദേഹമ്പറഞ്ഞു.

ഒരു പ്രപന്നൻ ഭഗവദ് വിഷയത്തിലേക്കുള്ള ആത്മ യാത്രയക്കുരിച്ചോ, ലൌകീകമായ ദേഹയാത്രായക്കുരിച്ചോ, അലട്ടേണ്ടാമെന്നു അദ്ദേഹമ്പറഞ്ഞു. ആത്മാവ്, എമ്ബെരുമാൻടെ, അത്യന്ത പരതന്ത്രനായത് കൊണ്ട്, എമ്പെരുമാൻ

തന്നെ ആത്മ യാത്രയെ നോക്കിക്കൊള്ളും. കര്മത്താല് കിട്ടിയതാണ് ഈ ദേഹം. അതുകൊണ്ട് നമ്മുടെ പാവ പുന്ന്യങ്ങളെ അനുസരിച്ചുള്ളതാ ദേഹ യാത്ര. അത് കൊണ്ട് രെണ്ടിനെക്കുറിച്ചും മനക്ലേശത്തിനെ ആവശ്യമില്ലെന്ന് പറഞ്ഞു.

ഭാഗവതര് ഏവരെയും ഒരുപ്പോലെ കാണന്നും. ഭാഗവതരെ, എമ്പെരുമാനെ സമവായിട്ടെങ്ങിലും കരുതേണ്ടതാണ്.

ആചാര്യമ്മാർ ശ്രീപാദ തീർത്ഥ വിനിയോഗഞ്ചെയ്യുംപോഴ്, ഗുരു പരമ്പരയിനെ വേണ്ടി വിനിയോഗിക്കേണ്ടതാണ്. ആ സമയത്ത് വാക്യ ഗുരു പരമ്പരയോ അഥവാ ദ്വയ മഹാ മന്ത്രവോ അനുസന്ധിക്കേണ്ടതാണ്.

അവസാനമായി, എല്ലാ ശിഷ്യമ്മാരെയും മറ്റെ ശ്രീവൈഷ്ണവമ്മാരെയും തൻടെ മുംബില് കുടിയിറിക്കാൻ വിണ്ണപ്പിച്ചു. താൻ അവരോടു എന്തെങ്ങിലും തെറ്റു ചെയ്തിട്ടുണ്ടെങ്കില് അതിനെ മാപ്പ് ചോദിച്ചു. അവരുടെ ശ്രീപാദ തീർത്ഥം സ്വീകരിച്ചു. അവർക്ക് ധധിയാരാധനം ചെയ്തു. പിന്നീട് തൻടെ ചരമ തിരുമേനി വിട്ടു പരമ പദത്തിലേരി.

അവരുടെ ശിഷ്യമ്മാരെല്ലാരും ആദ്യം ദുക്കത്തിലെ മുങ്ങി. പിന്നെ തെളിഞ്ഞു, ഒരു ഉഗ്രൻ ആഘോഷത്തിനെ തയ്യാറാക്കി. ശ്രീവൈഷ്ണവര് തൻടെ ദേഹം വിട്ടു പരമ പദത്തിലേക്കേരുന്നതു വലിയ അനുഗ്രഹമാണ്. അത് കൊണ്ടാന്ന് ആഘോഷം. തിരുമന്ജനം, ശ്രീചൂർണ പരിപാലനം, അലങ്കാരം, ബ്രഹ്മ രഥം മുതലായ ചരമ കൈങ്കര്യങ്കൽ, ആളവന്താരുടെ ചരിതത്തിലും മറ്റെ ആചാര്യമ്മാരുടെ ചരിതത്തിലും വിശതമായി പറഞ്ഞിട്ടുണ്ട്.

ഇതിനിടക്ക് പെരിയ നംബി, ശ്രീരംഗത്തിലേക്ക് ഇളയാഴ്വാരെ ക്കൂട്ടിക്കൊണ്ട് വരാൻ കാഞ്ചീപുരത്തിലേക്കു പോയി. ഇളയാഴ്വാർ ദേവപ്പെരുമാളുടെ തീർത്ഥ കൈങ്കര്യവായി സാലൈക്കിണത്രിലേക്ക് വരുമ്പോഴ്, ആളവന്താരുറെ സ്തോത്ര രത്നത്തെ ഉറക്ക പാടി. ആ ശ്ലോകങ്ങളെ കേട്ട് അവകളുടെ രഹസ്യ താൽപര്യങ്ങളെ മനസ്സിലാക്കിയ ഇളയാഴ്വാർ, ഈ ശ്ലോക കർത്താവ് യാരാണ് എന്ന് പെരിയ നംബിയിടത്ത് ചോദിച്ചു. ആളവന്താരുറെ മഹത്വത്തെ എടുത്തു പറഞ്ഞ പെരിയ നംബി, അവരെ കാണാൻ ശ്രീരംഗത്തിലേക്ക് ഇളയാഴ്വാരെ വിളിച്ചു. ആ പ്രസ്താവന അംഗീകരിച്ച ഇളയാഴ്വാർ, ദേവപ്പെരുമാളിടത്തും തിരുക്കച്ചി നംബികളിടത്തും ചെന്ന് ഉത്തരവ് വാങ്ങി ശ്രീരംഗത്തിലേക്ക് യാത്രയായി. ശ്രീരംഗമെത്തിയപ്പോഴ് എതിരെ വന്ന ഘോഷയാത്ര കണ്ടു ഇത് ഏതാണ് എന്ന് ചോദിച്ചു. ആളവന്താർ തിരുനാട്ടുക്ക് എഴുന്നരുളി എന്ന് കേട്ടപ്പോഴ് പെരിയ നംബി ദു:ഖിച്ചു വീന്നു കരഞ്ഞു. ഇളയാഴ്വാരും ഒരുപാട്

ദു:ഖത്തോടെ നാട്ടുകാരായ ശ്രീവൈഷ്ണവംമാരിടം അന്വേഷിച്ചു സംഭവങ്ങളെ മനസ്സിലാക്കി.

ആളവന്താരുറെ ചരമ കൈങ്കര്യ സമയത്ത് അവരുടെ ഒരു കൈയിലുള്ള മൂന്ന് വിരലുകൾ മടങ്ങിയിരുന്തതെ എല്ലാവരുങ്കണ്ട്. ഇത് എന്തിനാണെന്ന് ആർക്കെങ്കില് അറിയുമോവെന്നു ഇലയാഴ്വാർ ചോദിച്ചു. ആളവന്താർക്കുണ്ടായിരുന്ന പൂർത്തിയാകാത്ത മുണ്ആഗ്രഹങ്ങളെ കുറിച്ചതായി അവിടത്ത് ശ്രീവൈഷ്ണവംമാർ പറഞ്ഞു. അവയായത്:

വ്യാസർ പരാസരാർ ഇരുവർക്കും നന്ദി കാണിക്കേണുമേ

നമ്മാഴ്വാരോടുള്ള പ്രേമം കാണിക്കേണുമേ

വ്യാസരുടെ ബ്രഹ്മ സൂത്രത്തിനെ വിശിഷ്ടാദ്വൈത സിദ്ധാന്ത പ്രകാരമായ ഭാഷ്യം എഴുതേണുമേ

ഇത് കേട്ട ഇളയാഴ്വാർ ഈ മുണ് ആഗ്രഹങ്ങളും പുര്ത്തിയാക്കാമെന്നു സത്യ പ്രത്ന്ജ്ഞ ചെയ്ത അപ്പോഴ്തന്നെ ആളവന്താരുറെ മുണ് വിരല്കളും നേരായി. കുടിയിരുന്ന ശ്രീവൈഷ്ണവാമമാർ ആശ്ചര്യപ്പെട്ടു "ഈ ആചാര്യ കൃപൈയും നിങ്ങളിടത്തെയുണ്ട്. ഇവരുടെ ദിവ്യ ശക്തിയും നിങ്ങളിടത്ത് ചേരും. ഈ ദർശനത്തുറെ നിർവാഹകർ നിങ്ങൾ തന്നെയാണ്" എന്ന് മംഗളാസാസനഞ്ചെയ്തു. ആളവന്താരുറെ ചരമ കൈങ്കര്യത്ത്തിനു ശേഷം, ദു:ഖത്തിൽ ആഴ്ന്ന ഇളയാഴ്വാർ നമ്പെരുമാളെപ്പോലും തൊഴാത്തെ, കാഞ്ചീപുരം തിരിച്ചെത്തി.

ആളവന്താരുടെ ഗ്രന്ഥങ്ങളിൽ നിന്നും അദ്യേഹം ഉഭയ വേദന്തങ്ങളില് (സംസ്കൃതം, തമിഴ് രണ്ടിലും) മഹാ പണ്ഡിതനാണെന്ന് മനസ്സിലാകാം. അവയായത്:

ചതുസ്ലോകീ - വെറും നാല് ശ്ലോകങ്ങളിൾ പിരാട്ടിയുറെ വൈഭവത്തിൻടെ സാരം.

സ്തോത്ര രത്നം - രത്നം തന്നെ! - തിരുവായ്മൊഴി മുതലായവകളിൽ വിവരിച്ചതു പോലെ ശരണാഗതി തത്വം മുഴുവനും ലളിതമായ ശ്ലോകങ്ങളിൽ.

ഗീതാർത്ഥ സംഗ്രഹം - ഗീതാ സാരം.

ആഗമ പ്രാമാണ്യം - പാഞ്ചരാത്ര ആഗമത്തിൻടെ പ്രാധാന്യത്തെയും പ്രാമാണ്യത്തെയും പ്രമുഖമാക്കി കാണിച്ച മുദൽ ഗ്രന്ഥം.

**ആളവന്താരുറെ തനിയൻ**

യത് പദാമ്ഭോരുഹധ്യാന വിധ്വസ്താശേഷകൽമഷ |
വസ്തുതാമുപയാതോഹം യാമുനേയം നമാമി തം ||

**അർഥം -**

എവരുടെ താമര പദങ്ങളെ ദ്യാനിച്ചു പൊരുൾ അല്ലാത്ത ജ്ഞാൻ തിരിച്ചറിയാൻ കഴിയുന്ന ഒരു പൊരുളായോ ആ യാമുനാച്ചര്യരെ വണങ്ങുകയാണു.

ഇതിനു മുമ്പ് ജ്ഞാൻ വെറും വസ്തു (അസത്) ആയിരുന്നു. യാമുനാച്ചര്യരുടെ താമരെപ്പദങ്ങളെ ദ്യാനിച്ച പിന്നെ ഒരു ആത്മാവ് (സത്) ആയി.

അടുത്തതായി പെരിയ നംബിയുടെ വൈഭവത്തെ ആസ്വതിക്കാം.






# പെരിയ നംബി

ഒരാൺ വഴി ഗുരു പരമ്പരയില് ആളവന്താരെ തുടർന്ന് അടുത്ത ആചര്യരായി വന്നത് പെരിയ നംബി.



ശ്രീരംഗം ക്ഷേത്രത്തില് പെരിയ നംബി

**തിരുനക്ഷത്രം** - ധനു, തൃക്കേട്ട

**അവതാര സ്ഥലം** - ശ്രീരംഗം

**ആചാര്യൻ** - ആളവന്താർ

**ശിഷ്യമ്മാർ** - എമ്പെരുമാനാർ, മലൈ കുനിയ നിന്രാർ, അറിയുരിൽ ശ്രീ ശഠകോപ ദാസർ, അണിയരംഗത്തമുതനാർ പിള്ളൈ, തിരുവായ്ക്കുലമുടയാർ ഭട്ടർ മുതലായവര്

**പരമപദിച്ച സ്ഥലം** - ചോഴ ദേശത്ത് പശിയത് (പശുപതി എന്നുമാകാം) കോയിൽ

**വേറെ പേരകള്** - മഹാ പൂർന്നർ, പരാങ്കുശ ദാസർ മറ്റും പൂർണാചാര്യർ.

രാമാനുജരെ സ്രിരംഗത്തിലേക്ക് കൊണ്ട് വന്നത് അളവന്താരുറെ മുഖ്യമായ ശിഷ്യമ്മാരിലെ ഒരുവരായ ഇവരാണ്. ആളവന്താരുറെ കാലത്തിന് ശേഷം, ശ്രീരംഗത്തിലുണ്ടായിരുന്ന ശ്രീവൈഷ്ണവംമാരെല്ലാവരും പെരിയ നംബി ദയവായി കാഞ്ചീപുരഞ്ചെന്നു രമാനുജരെ കൂട്ടിക്കൊണ്ടു വരേന്നുമെന്നു പ്രാര്ത്തിച്ചു. അതുകൊണ്ട് പെരിയ നംബിയുമ് സ്രിരംഗത്തിൽ നിന്നും കാഞ്ചീപുരത്തിലേക്ക് യാത്രയായി.

ഇതിനിടയ്ക്ക് രമാനുജരും കാഞ്ചീപുരത്തിൽ നിന്നും സ്രിരംഗത്തിലേക്ക് യാത്രയായി. രണ്ടു പേരും മധുരാന്തകത്തിൽ വച്ചു കണ്ടുമുട്ടി. അവിടത്തിൽ തന്നെ പെരിയ നംബി രാമാനുജർക്ക് പഞ്ച സംസ്കാരഞ്ചെയ്തു. പെരിയ നംബി രാമാനുജർക്ക് സമ്പ്രദായത്തിൻടെ അർത്ഥങ്ങളെ പഠിപ്പിക്കാനായി അവരുടെ കൂടെ കാഞ്ചീപുരത്തിലെത്തി. പക്ഷേ രാമാനുജരുറെ ധര്മപത്നിയുവായി അഭിപ്രായ വ്യത്യാസപ്പെട്ടു ശ്രീരംഗത്തിലേക്ക് തിരിച്ചെത്തി.

പെരിയ നംബിയുടെ ജീവിതത്തിലുണ്ടായ കുറെ സംഭവങ്ങളെ പല പൂരവാച്ചര്യ സൂക്തികളിലും കാണാം. അതിൽ ചിലതെ ഇവിടെ ഓർക്കുകയാണ്:-

ആത്മ ഗുണങ്ങൾ നിറഞ്ഞ ഇവര് രാമാനുജരിടത്ത് കൂടുതൽ ബന്ധപ്പെട്ടിരുന്നു. വിവാഹഞ്ചെയ്തു പോയ ഇവരുടെ സ്വന്തം മകൾ, അമ്മായിയമ്മ സല്യം താങ്ങാത്തെ, സ്രീധനവായി അലക്കുകാരത്തി ചോദിച്ചു വന്നപ്പോഴും, അവളെ രാമാനുജരിടത്ത് പോയി പരികാരം ചോദിക്കാം പറഞ്ഞയിച്ചു. ഇങ്ങനെ യാരെങ്ങിലും ആചാര്യനെ സല്യഞ്ചെയ്യുവോ? പെരിയ നംബി സരവമും രാമാനുജരിടത്ത് ഏല്പിച്ചു കഴിഞ്ചാ പിന്നെ അവരുടതായി ഒന്നും ഇല്ലാത്ത പോയില്ലേ?. നമ്മുടെ ഈ ബ്ലോഗ് തുടരിലെ, ഇനി വരാനുള്ള മുതലിയാണ്ടാൻ എന്ന ആചാര്യ സ്രേഷ്ടരുറെ ചരിത്രത്തില് ഈ സംഭവത്തെ വിശതമായി കാണാം.

ഒരു തവണ രാമാനുജർ ശിഷ്യമ്മാരുടെ കൂട്ടത്തിൽ നടക്കുകയായി. പെരിയ നംബി അവരെ സാഷ്ടാങ്ങവായി നമസ്കരിച്ചു. യാതൊരു ശിഷ്യനും, പ്രത്യേകിച്ചു രാമാനുജർ, ഇതേ എല്കുവോ? എന്താ ഇങ്ങനെ നമസ്കരിച്ചു എന്ന് എല്ലാവരും ചോദിച്ചു. രാമാനുജരിടത്ത് തൻടെ സ്വയം ആചാര്യനായ ആളവന്താരെ കണ്ടത് കൊണ്ടാണ് താൻ അങ്ങനെ ചെയ്തെന്നു അദ്യേഹം പറഞ്ഞു. വാർത്താ മാലയെന്ന പൂരവാചാര്യ ഗ്രന്ഥത്തിൽ "അചാര്യംമാർ ശിഷ്യമ്മാരോറെ വളര മാന്യതയായി പെരിമാരന്നുവെന്ന്" പറഞ്ഞതു പോലേ പെരിയ നംബി തൻടെ ജീവിതത്തിലും പ്രവർത്തിച്ചു.

മാരനേരി നംബി എന്ന മഹാ ശ്രീവൈഷ്ണവർ ആളവന്താരുറെ ശിഷ്യരായിരുന്നു. ഇവർ താന്ന കുലത്തിൽ പിറന്നവരാണ്. അവർ പരമ പദിച്ചപ്പോഴ്, പെരിയ നംബി അവർക്കുണ്ടായ അന്തിമ ക്രിയകളെച്ചെയ്തു. ജാതി വ്യത്യാസം നോക്കുന്ന നാട്ടുകാരായ മറ്റേ ചില ശ്രീവൈഷ്ണവംമാർക്ക് ഇതില് യോജിപ്പില്ലാ. അവര് രാമാനുജരിടത്ത് പരാതി വയിച്ചു. രാമാനുജർ ഇതെ പെരിയ നംബിയിടത്ത് പ്രസ്ഥാവിച്ചു. നമ്മാഴ്വാർ പറഞ്ഞതു പോലെത്തന്നെയാണ് താൻ പ്രവർത്തിച്ചു എന്ന് ഉത്തരം നൽകി. "പയിലും ചുടരൊളി" (3.7 - മൂണാം പത്ത് ഏഴാം തിരുവായ്മൊഴി) മറ്റും "നെടുമാർക്കടിമൈ" (8.10 - എട്ടാം പത്ത് പത്താം തിരുവായ്മൊഴി) എന്ന രണ്ടു പതികങ്ങളെ എടുത്തു കാണിച്ചു. രണ്ടു പൂരവാചാര്യ ഗ്രന്ഥങ്ങളിലെ ഈ ഐതിഹ്യത്തെ കാണാം. ഒന്ന് അഴകിയ മണവാളപ്പെരുമാള് നായനാരുടെ ആചാര്യ ഹൃദയം. മറ്റൊന്നു ഗുരു പരംപരാ പ്രഭാവം.

ചില വിഷമികളിടത്തിൽ നിന്നും പെരിയ പെരുമാളുക്ക് അപകട സാദ്ധ്യതെ ഒരു സമയം ഉണ്ടായി. പെരിയ കോയിലെ ചുറ്റി പ്രദക്ഷിണം വന്നു കാവൽ ചെയ്യാൻ പറ്റിയ ആള് പെരിയ നംബിയാണ് എന്ന് എല്ലാവരും കൂടി തീരുമാനിച്ചു. പെരിയ നംബി കൂരത്താഴ്വാനെ കൂട്ടിക്കൊണ്ട് ചെന്ന്. എന്തുകൊണ്ടാണ്? കൂരത്താഴ്വാൻ പാരതന്ത്രിയത്തുറെ ലക്ഷണത്തെ മുഴുവനും ശരിയായി മനസ്സിലാക്കിയവരാണ്. പെരിയ പെരുമാളെ മറ്റും രാമാനുജരെ പൂരണവായി പറ്റി നില്കുന്നവരാന്ന്. ഈ ഉപാഖ്യാനത്തെ ന്പിള്ളയുടെ ഈടു വ്യാഖ്യാനത്തില് 7.10.5 ആം തിരുവായ്മൊഴിയുടെ വിവരണത്തില് കാണാം.

ചോഴ രാജാവ് എല്ലാ വിദ്വാങ്കളിടത്തും "ശിവാത്പരം നാസ്തി" (ശിവൻ അല്ലാത്ത വേറൊരു ദൈവം ഇല്ലാ) എന്ന് എഴുതി വാങ്കുകൈയായിരുന്നു. നാലൂരാൻ എന്ന ആളുടെ പ്രേരണ കാരണം രാജാവ് രാമാനുജരെ പിടിച്ചു കൊണ്ട് വരാൻ ഉത്തരവിട്ടു. ഈ വാർത്ത കേട്ട കൂരത്താഴ്വാനും പെരിയ നംബിയും പിൻ വിളവുകള ഉദ്ദേശിച്ച് രാമാനുജർക്ക് അപഗടം വരാതിരിക്കാൻ വേണ്ടി, കൂരത്താഴ്വാൻ രാമാനുജരെപ്പോലെ ത്രിദണ്ട കാഷ്യാദികളെ തരിക്കുകൈയും പെരിയ നംബി ശിശ്യനെപ്പോലെ അവരെ പിൻ തുടരുകൈയുമായി രാജ കൊട്ടാരത്തിലേക്ക് ചെന്ന്. ചോഴ രാജാവ് അവര് രണ്ടു പേരെയും "ശിവാത് പരം നാസ്തി" എന്ന് ഓല എഴുതിത്തരാൻ പറഞ്ഞു. അവര് നാലായിര ദിവ്യ പ്രബന്ദ പാസുരങ്ങളെ എടുത്തു കാണിച്ചു ഒപ്പിടാൻ പറ്റിയില്ലെന്ന് പറഞ്ഞു. കുപിതനായ രാജാവ് അവരുടെ കണ്ണുകളെ പറിച്ചെടുക്കാൻ ആജ്ഞാപിച്ചു. രണ്ടു പേർക്കും കണ്ണുകള് പോയി.

പ്രായങ്കൂടിയ പെരിയ നംബി നോവ് താങ്ങാത്ത കീഴെ വീന്നു. ആഴ്വാൻ മടിയിലെ തിരുമുടിയും മകൾ അത്തുഴായ് മടിയിലെ തിരുവടിയും വയിച്ചു കണ്ണ് മയങ്ങി. അത്തുഴായ് "ശ്രീരംഗം എത്താൻ കുറച്ചു ദൂരമേയുള്ളൂ. അവിടെ ചെല്ലുന്ന വരെ പിടിച്ചു നിൽകാൻകൂപറഞ്ഞു. ശ്രീരംഗത്തില് ശരീരം ത്യാകഞ്ചെയ്യിന്നത് നല്ലതെന്ന ചിന്ത കൊണ്ടാണ്. പെരിയ നംബി പറഞ്ഞു "ഇതെ യാരെങ്കിലും കേട്ട് അന്തിമ കാലത്ത് ശ്രീരംഗത്തിലുണ്ടാകന്നുവെന്നു വിശ്വസിച്ചാല് അത് ശ്രീവൈഷ്ണവരുടെ മാഹാത്മ്യത്തെ കുറയ്ക്കും. പ്രപന്നനുക്ക് അന്തിമ ദേശ നിയമമില്ലാ. അവൻടെ ഊര്തന്നെ വൈകുന്ഠമാണ്". എന്ന് പറഞ്ഞു അപ്പത്തന്നെ സരീരത്തെ ത്യാഗഞ്ചെയ്തു. ഇതിൻടെ താല്പര്യം എന്താണും? നമ്മൾ എവിടേയായാലും എമ്പെരുമാനെ പറ്റി നിൽകുക. എത്തരയും പേര് ദിവ്യ ദേശത്ത് താമസിക്കുന്ന വരപ്രസാദം കിട്ടിട്ടും അതരിയാത്തെ കഴിയുന്നു? ചാണ്ടിലി എന്ന ഭക്തയപ്പോലെ വേറെ ചിലര് ദിവ്യ ദേശത്തിൽ നിന്നും ദൂരെ വസിച്ചാലും എമ്പെരുമാനെ എപ്പോഴും ദ്യാനിക്കുകയാണ്. ചാണ്ടിലി എന്തിനെ ദിവ്യ ദേസത്തിൽ നിന്നും അകലെ താമസിക്കുണ്ണ് എന്ന് ഓര്ത്ത അപ്പോഴ് തന്നെ ഗരുഡനുടെ രണ്ടു ചിറകുകളും കാണാത് പോയില്ലേ?

ഇങ്ങിനെ പെരിയ നംബിയുടെ മഹാത്മ്വത്തെ അറിയാം. അദ്ദേഹം പൂർണവായി എമ്പെരുമാനെ പറ്റി നില്കുകയായിരുന്നു. നമ്മാഴ്വാർ പറ്റും തിരുവായ്മൊഴിയുവായി അവർക്ക് ഉണ്ടായിരുന്ന സ്നേഹബന്ധം കാരണം പരാങ്കുശ ദാസർ എന്നും അയേഹം അറിയപെട്ടിരുന്നു. കിഴെ കാണിച്ചിട്ടുള്ള അവരുടെ തനിയനിലിരുന്നു അദ്ദേഹം ശ്രിയ:പതിയുടെ മംഗള ഗുണ അനുഭവങ്ങളിൽ ആഴ്ന്നു ആ അനുഭവങ്കൊണ്ട് പൂർണ തൃപ്തിയായി എന്ന് മനസ്സിലാക്കാം. അതെപ്പോലെ ഗുണങ്ങളെ നമുക്കും അനുഗ്രഹിക്കനുമെന്നു അവരുടെ പദ പങ്കജങ്ങളെ തൊഴുന്നു.

**പെരിയ നംബിയുടെ തനിയൻ**

*കമലാപതി കലയാണ ഗുണാമൃത നിഷേവയാ |*
*പൂർണ കാമായ സതതം പൂർണായ മഹതേ നമ: ||*

**അർത്ഥം :-**

കമലാ എന്നും ലക്ഷ്മിയുടെ നാഥനായ എമ്പെരുമാനുറെ ദിവ്യ മംഗള ഗുണങ്ങളിൽ എപ്പോഴും ആഴ്ന്നു ത്രുപ്തനാകുന്ന മഹാ പൂർണരെ വന്ദിക്കുന്നു.

അടുത്തതായി എംബെരുമാനാരുറെ വൈഭവം ആഘോഷിക്കാം.

# എംബെരുമാനാർ

പെരിയ നംബികൾക്ക് അടുത്തതായി ഒരാന്ത്വഴി ഗുരു പരംബരയില് ആചാര്യനായി വന്നവർ ശ്രീ രാമാനുജർ.




താനാന തിരുമേനിയായി ശ്രീരംഗ ക്ഷേത്രത്തിലു




താനുകന്ത (അദ്ദേഹന്തന്നെ ഇഷ്ടപ്പെട്ട) തിരുമേനിയായി ശ്രീപെരുംബുതൂർ ക്ഷേത്രത്തിലു



തമരുകന്ത (അദ്ദേഹത്തിൻടെ ശിഷ്യമ്മാർക്ക് ഇഷ്ടപ്പെട്ട) തിരുമേനിയായി മേല്കോട്ടേ ക്ഷേത്രത്തിലു

**തിരുനക്ഷത്രം -** മേടം തിരുവാതിരാ

**അവതാര സ്ഥലം -** ശ്രീപെരുമ്പുതൂർ

**ആചാര്യൻ -** പെരിയ നംബി

**ശിഷ്യമ്മാർ –** കൂരത്താഴ്വാൻ, മുതലിയാണ്ടാൻ, എംബാർ, അരുളാളപ്പെരുമാൻ എംബെരുമാനാർ, അനന്താഴ്വാൻ, എഴുപത്തിനാലു സിംഹാസനാധിപതിമാർ, അനേകായിരം ശിഷ്യമ്മാർ. നാനാപ്രകാരമായ മതവിശ്വാസം, ജാതി, കുലം, വർണ്ണം, ഗോത്രം എന്നിവകളിൽ നിന്നും പന്തീരായിരം ശ്രീവൈഷ്ണവമ്മാർ, എഴുപത്തിനാലു സിംഹാസനാധിപതിമാർ, എഴുനൂറു സന്യാസിമാർ പിന്നെ വളരെ അധികം ശ്രീവൈഷ്ണവമ്മാർ അദ്ദ്യേഹത്തിൻടെ ശിഷ്യരായിരുന്നു എന്നാണ്.

**പരമപധിച്ച സ്ഥലം -** സ്രീരംഗം

**ഗ്രന്ഥങ്ങൾ -** നവ രത്നഗളായി സ്ലാഘിക്കുന്ന ഒൻപതായ അവെ - ശ്രീ ഭാഷ്യം, ഗീതാ ഭാഷ്യം, വേദാർഥ സംഗ്രഹം, വേദാന്ത ദീപം, വേദാന്ത സാരം, ശരണാഗതി ഗദ്യം, ശ്രീരംഗ ഗദ്യം, ശ്രീവൈകുണ്ഠ ഗദ്യം മറ്റും നിത്യ ഗ്രന്ഥം.

ആദിശേഷൻടെ അവതാരമായി ശ്രീപെരുമ്പുദൂരിലെ കേശവ ദീക്ഷിതര്ക്കും കാന്തിമതി അമ്മയ്ക്കും, കുഞ്ഞായി ഇളയാഴ്വാർ ജനിച്ചു, ഇളയാഴ്വാർ വേരു പല പേരുകൾ കൊണ്ടും അറിയപ്പെടുന്നു. ആ പേരുകൾ ഏതാണുവെന്നും അവ ആരിട്ടതാണുവെന്നും മേൽപ്പോട്ടു കാണാം.

| പേര് | എങ്ങനെ കിട്ടിയെന്ന വിവരം |
|---|---|
| ഇളയാഴ്വാർ | ജനിച്ചപ്പോൾ ചെയ്യുന്ന നാമകരണത്തില് അച്ചനമ്മമാർക്കു വേണ്ടി അമ്മാവന് പെരിയ തിരുമലൈ നംബി തിരഞ്ഞെടുത്തത് |
| ശ്രീ രാമാനുജർ | പഞ്ച സംസ്കാരം അഥവാ സമാശ്രയണം ചെയ്യിച്ച സമയത്ത് ആചാര്യൻ പെരിയ നംബി കൊടുത്തത് |
| യതിരാജർ | സന്യാസ ആശ്രമം സ്വീകരിച്ചപ്പോൾ കാഞ്ചീപുരം ക്ഷേത്രത്തിലുള്ള ദേവപ്പെരുമാൾ നല്കിയത് |
| ശ്രീ രാമാനുജ മുനി | സന്യാസ ആശ്രമം സ്വീകരിച്ചപ്പോൾ കാഞ്ചീപുരം ക്ഷേത്രത്തിലുള്ള ദേവപ്പെരുമാൾ നല്കിയത് |
| ഉടയവർ | സ്രിരംഗ ക്ഷേത്രത്തിലുള്ള നമ്പെരുമാൾ പ്രസാദിച്ചതു |
| ലക്ഷ്മണ മുനി | തിരുവരങ്ങ പെരുമാൾ അരയർ വഴങ്ങിയത് |
| എംബെരുമാനാർ | തിരുക്കോഷ്റ്റിയൂരിൽ ആശയുള്ള പ്രപന്നര്കളയൊക്കെ വിളിച്ചു വരുത്തി ചരമ സ്ലോക അർഥം വിതരണഞ്ചെയ്ത കാരണം മനസ്സിലാക്കിയപ്പോൾ തിരുഘോഷ്ഠ്യൂർ നംബി അരുളിയത് |
| സഠകോപൻ പൊന്നടി | തിരുമാലൈ ആണ്ടാൻ കൊടുത്തത് |

| | |
|---|---|
| കോയിൽ അണ്ണൻ | മതുരൈ അരികിലുള്ള തിരുമാലിരുഞ്ചോലൈ അഥവാ അഴകർ കോയിൽ ക്ഷേത്രത്തിലുള്ള അഴകർ എംബെരുമാനുക്ക് നൂറു തട ചക്കരെ പൊങ്കലും ആയിരം തട വെണ്ണയും നിവേതനം ചെയ്തത്തില് സന്തോഷിച്ചു, ആഴ്വാർകളിലെ ഒരേയൊരു സ്ത്രീയായ ആണ്ടാൾ വിളിച്ച പേർ |
| ശ്രീ ഭാഷ്യകാരർ | കാഷ്മീര ഭണ്ടാരത്തിൽ സൂക്ഷിച്ചിരുന്ന ഭോദായനരുറെ ശ്രീ ഭാഷ്യ വൃത്തി ഗ്രന്ഥത്തെ അനുകരിച്ചു വിശിഷ്ഠാദ്വൈത സപ്രദായ പ്രകാരം എഴുതിയ ശ്രീ ഭാഷ്യ വ്യാഖ്യാനത്തെ കേട്ട സാക്ഷാത് ശ്രീ സരസ്വതീ ദേവി തന്നെ അനുഗ്രഹിച്ചതു |
| ഭൂതപുരീശർ | ശ്രീപെരുമ്പുദൂർ ക്ഷേത്രത്തിലുള്ള ആദി കേശവപ്പെരുമാൾ സമ്മാനിച്ചതു |
| ദേശികേന്ദ്രർ | തിരുമല തിരുപതി ക്ഷേത്രത്തിലുള്ള തിരുവേങ്കഠമുടൈയാൻ പ്രസാദിച്ചതു |

അപരിമിതമായ രാമാനുജ വൈഭവങ്ങളുടെ ഈ ബ്ലോഗ് തുടങ്ങുവാൻ എളുപ്പവാണു. പക്ഷേ അവരുടെ വൈഭവങ്ങളെ എല്ലാം എഴുതിത്തീര്ക്കാൻ ഒക്കുവോ? കഴിയില്ലാ! ആയിരം നാവു കൊണ്ട ആദി സേഷൻടെ അവതാരവായ രാമാനുജർ തന്നെ, തൻടെ വൈഭവങ്ങളെ പറഞ്ഞു തീര്ക്കാനാകുവില്ല എന്നുംപോൾ നാം എങ്ങനെ ചെയ്യാനാ? ഏതോ ചിലവെങ്കിലും ഈ ബ്ലോഗ് രൂപേണ ഓർത്തു അനുഭവിച്ചു പിന്നെ ശ്ലാഘിക്കാൻ പറ്റിയതു കൊണ്ട് സന്തോഷിക്കാം. അത്രയേയുള്ളൂ.




## ഉടയവർ ജീവിത കഥ ചുരുക്കം

- ചെന്നൈയിലുള്ള തിരുവല്ലിക്കേണി ക്ഷേത്രത്തിലുള്ള പാര്ത്തസാരതി എമ്പെരുമാൻടെ അംസമായി ശ്രീപെരുമ്പുതുരിലെ അവതരിച്ചു.



ചെന്നൈയിലുള്ള തിരുവല്ലിക്കേണി ക്ഷേത്രത്തിലുള്ള പാര്ത്തസാരതി എമ്പെരുമാൻ, അവരുടെ രണ്ടു നാച്ചിയാര്മാരുറെ മുൻബിൽ ശ്രീ രാമാനുജർ.

- തന്ജമ്മാൾ എന്ന രക്ഷകാംബാളെ വിവാഹഞ്ചെയ്തു.
- കാഞ്ചീപുരം ചെന്ന് യാദവ പ്രകാശരിടത്ത് സാമാന്യ ശാസ്ത്രവും പൂർവ പക്ഷവും വായിച്ചു.
- യാദവ പ്രകാശർ ശാസ്ത്ര വാക്യങ്ങൾക്ക് അപാർഥം പറഞ്ഞപ്പോൾ അവറ്റെ തിരുത്തി ശരിയായ അർത്ഥം എടുത്തുപ്പറഞ്ഞു. യാദവ പ്രകാശർക്കു ഇത് ഇഷ്ഠപ്പെട്ടില്ല എന്ന് പ്രത്യേകം പറയണോ?
- വാരണാശിയിലേക്കുള്ള ഒരു തീർഥാടാനത്തില് യാദവ പ്രകാശരുടെ ചില ശിഷ്യമ്മാർ ഇളയാഴ്വാരെ കൊല്ലാൻ ഘൂഢാലോചിച്ചു. ഇളയാഴ്വാരുടെ ചെറിയമ്മ മകനും, എംബാർ എന്ന് ഭാവിയിലു അരിയപ്പെടാനുള്ളവരുമായ ഗോവിന്ദർ, ഇളയാഴ്വാരെ കാഞ്ചീപുരത്തിലേക്ക് തിരിച്ചുവിട്ടു, ആ ഘൂഢാലോചനയെ മുടക്കി. വഴിതിരിയാത്തായ ഇളയാഴ്വാരെ സാക്ഷാത് ദേവപ്പെരുമാളും പെരുന്ദേവിത്തായാരും തന്നേ കാഞ്ചീപുരത്തിലേക്ക് തിരിച്ചെത്താൻ സഹായിച്ചു.
- മടങ്ങിവന്ന പിന്നീട്, അമ്മ പരഞ്ഞാപ്പോലെ, തിരുക്കച്ചി നംബികളുടെ വഴികാട്ടൽ പ്രകാരം ദേവപ്പെരുമാളിനു സേവനഞ്ചെയ്യാൻ തുടങ്ങി.

- ആളവന്താരെ കാണാൻ സ്രിരംഗത്തിലേക്കു പെരിയ നംബികളോടെ ഇളയാഴ്വാർ യാത്ര ചെയ്തു. ഇവര് രണ്ട് പേരും ശ്രീരംഗം എത്തുന്നതിനു മുൻബു ആളവന്താർ ഇഹലോകവാസം ഉപേക്ഷിച്ചു. അദ്ദേഹത്തിൻടെ ദേഹം മാത്രവേ കണ്ടു. അദ്ദേഹത്തിൻടെ മൂന്നു ആകാംക്ഷകളെ പൂർത്തീകരിക്കാൻ ഇളയാഴ്വാർ ശപഥഞ്ചെയ്തു.
- ഇളയാഴ്വാർ തിരുക്കച്ചി നംബികളെ തൻടെ ആചാര്യനായി പരിഗണിച്ചു, അവര് തനിക്കു പഞ്ച സംസ്കാരം ചെയ്യണുമെന്നു അവശ്യപ്പെട്ടു. ശാസ്ത്ര പ്രമാണങ്ങളെ ഉദ്ധരിച്ചു തിരുക്കച്ചി നംബി വിസമ്മതിച്ചു. തിരുക്കച്ചി നംബികളുടെ ഉച്ചിഷ്ടം ഭക്ഷിക്കാൻ അവശ്യപ്പെട്ടു. പക്ഷേ ഈ ആഗ്രഹം സാധിച്ചില്ലാ.
- കാഞ്ചീപുരം ക്ഷേത്രത്തിലുള്ള ദേവപ്പെരുമാൾ തിരുക്കച്ചി നംബികൾ മുഖേന ഇളയാഴ്വാർക്കു "ആരു വാര്ഥകൾ" അരുളി.
- ഇളയാഴ്വാർ ചെന്നൈ അരികിലുള്ള മധുരാന്ധകത്തു വച്ചു പെരിയ നമ്ബികളെ എതിരേറ്റു നമസ്കരിച്ചു. പെരിയ നംബി ഇളയാഴ്വാർക്കു പഞ്ച സംസ്കാരം ചെയ്തു രാമാനുജർ എന്ന ദാസ്യ നാമവും നല്കി.
- പെരിയ നംബികളെ കാഞ്ചീപുരത്തു തൻടെ തിരുമാളികയിൽ പാര്പ്പിച്ചു സമ്പ്രദായ അർഥങ്ങളൊക്കെ രാമാനുജർ പഠിച്ചു. പിന്നീടു പെരിയ നംബികൾ ശ്രീരംഗത്തിലേക്കു തിരിച്ചെത്തി.
- കാഞ്ചീപുരത്തിലുള്ള ദേവപ്പെരുമാളിടത്തില് നിന്നും രാമാനുജർ സന്യാസ ആശ്രമം സ്വീകരിച്ചു.
- ആഴ്വാനും (കൂരത്താഴ്വാൻ) ആണ്ടാനും (ഇളയാഴ്വാരുടെ മരുമകനായ മുതലിയാണ്ടാൻ) രാമാനുജരുറെ ശിഷ്യരായി.
- യാദവ പ്രകാശരും (ഇളയാഴ്വാരുടെ അദ്ധ്യാപകൻ) രാമാനുജരുറെ ശിഷ്യരായി. സന്യാസ ആശ്രമം സ്വീകരിച്ചു ഗോവിന്ദ ജീയർ എന്ന നാമമേറ്റു. ശ്രിവൈഷ്ണവ യതികൾക്കു മാര്ഗ നിർദ്ദേശന രേഖകളായുള്ള "യതി ധര്മ സമുച്ചയം" എന്ന ഗ്രന്ഥം പകർത്തി.
- ശ്രീരംഗ ക്ഷേത്രത്തിലുള്ള പെരിയ പെരുമാൾ, തിരുവരംഗപ്പെരുമാൾ അരയരെ, കാഞ്ചീപുരത്തിലുള്ള ദേവപ്പെരുമാളിടം അനുമതി വാങ്ങി, രാമാനുജരെ സ്രിരംഗത്തിലേക്കു കൂട്ടിക്കൊണ്ട് വരാൻ പറഞ്ഞു. ദേവപ്പെരുമാൾ സമ്മതത്തോടെ രാമാനുജർ സ്രിരംഗ വാസിയായി.
- രാമാനുജർ പെരിയ തിരുമലൈ നംബികളെക്കൊണ്ട് ഗോവിന്ദ ഭട്ടരെ ശ്രീവൈഷ്ണവ ധര്മത്തിലേക്കു വീണ്ടെടുത്തു. അവരും എമ്ബാർ എന്ന നാമമേറ്റു രാമാനുജരുറെ ശിഷ്യരായി.

- രാമാനുജർ തിരുഘോഷ്ഠിയൂറിലേക്ക് പതിനെട്ടു തവണ നടന്നു പോയി ചരമ ശ്ലോകവും അതിൻ അർഥവും തിരുഘോഷ്ഠിയൂർ നംബികളിടത്തിൽ നിന്നും കണ്ടറിഞ്ഞു. ഈ അർഥത്തെ പഠിക്കാൻ ആശയുള്ള പ്രപന്നര്കളയൊക്കെ വിളിച്ചു വരുത്തി, അവർ എല്ലാവർക്കും ഉപദേശിച്ചു. ഈ കാരുണ്യം മനസ്സിലാക്കിയ തിരുഘോഷ്ഠിയൂർ നംബി രാമാനുജർക്കു എംബെരുമാനാർ എന്ന പേരിട്ടു.
- എംബെരുമാനാർ തിരുമാലൈ ആണ്ടാനിടത്തു തിരുവായ്മൊഴി കാലക്ഷേപം കേട്ടു.
- എംബെരുമാനാർ തിരുവരംഗ പെരുമാൾ അരയറിടത്തു പഞ്ചമോപായ (ആചാര്യ) നിഷ്ഠൈ വായിച്ചു.
- ഒരു മീന മാസ ഉത്രാ നക്ഷത്ര ദിവസത്തില്, ശിഷ്യമ്മാരുടെ നന്മക്കായി, തൻടെ പരമ കാരുണ്യംകൊണ്ട്, ശ്രീരംഗ നാച്ചിയാർ സമേത നംബെറുമാളുടെ തിരുമുൻബിൽ ശരണാഗതി ചെയ്തു. ശരണാഗതി സമയത്ത് വിജ്ഞാപിച്ചതൊക്കെ ഗദ്യത്രയവായി ഇന്ന് വരെ ശ്രീവൈഷ്ണവമ്മാരെല്ലാരും ആചാര്യ മുഖേന പഠിച്ചു തുടർന്നു പാരായണഞ്ചെയ്തു വരുന്നു.
- ഭിക്ഷക്ക് പോയ എംബെരുമാനാർക്ക്, അവരെ ഇഷ്ഠപ്പെടാത്ത ചിലർ, ഒരു വീട്ടമ്മയ ഭീഷണിപ്പെടുത്തി ഭിക്ഷ പാത്രത്തില് വിഷങ്കലർത്തിയ അന്നമിട്ടു. ഇത് അറിഞ്ഞ തിരുഘോഷ്ഠിയുർ നംബി ഉടന് തന്നെ ശ്രീരംഗത്തിലേക്കു സന്ദർശിച്ചു. എംബെരുമാനാറിടത്തു വാത്സല്യം നിരഞ്ഞ കിഡാംബി ആച്ചാൻ എന്ന ശിഷ്യരെ എംബെരുമാനാർക്കു പാചകം ചെയ്തു വിളംബാൻ നിയമിച്ചു.
- യജ്ഞമുര്തി എന്ന പണ്ഡിതരെ എമ്പെരുമാനാർ വാദിച്ചു വിജയിച്ചു. അവര് അരുളാളപ്പെരുമാൻ എംബെരുമാനാർ എന്ന പേരുവായി രാമാനുജരുറെ ശിഷ്യരായി. എംബെരുമാനാരുടെ തിരുവാരാധന എംബെരുമാനുക്ക് തിരുവാരാധന കൈങ്കര്യം ഏറ്റെടുത്തു.
- അനന്താഴ്വാൻ മുതലായ തൻടെ ശിഷ്യർകളെ അരുളാളപ്പെരുമാൾ എംബെരുമാനാരുടെ ശിഷ്യരാകാൻ രാമാനുജർ നിർദേശിച്ചു.
- തിരുമല തിറുപതിയിലുള്ള തിരുവേങ്കഠമുടൈയാനുടെ നിത്യകൈങ്കര്യം ചെയ്യാൻ അനന്താഴ്വാനെ എംബെരുമാനാർ ഏൽപ്പിച്ചു.
- എംബെരുമാനാർ ഭാരത ദേശം മുഴുവൻ തീർഥാടനം ചെയ്തു ഒടിവില് തിരുമല തിരുപതി എത്തി.
- തിരുവേങ്കഠമുടൈയാൻ, കുദൃഷ്ടികൾ പരഞ്ഞാപ്പോൽ വേരു മത അംസം അല്ലെന്നും, സാക്ഷാത് വിഷ്ണു മൂർഥം തന്നെയാണുവെന്നും സ്ഥാപിച്ചു.

തിരുവേങ്കഠമുടൈയാൻടെ ആചാര്യനായി ശ്ലാഘിക്കപ്പെട്ട എംബെരുമാനാരെ ജ്ഞാന മുദ്രാധരരായി തിരുമല തിരുപതിയില് സേവചെയ്യാം.



തിരുമല തിരുപതി ക്ഷേത്രത്തില് ജ്ഞാന മുദ്രാധരരായിരിക്കും എംബെരുമാനാർ

- തിരുമല തിരുപതി ക്ഷേത്രത്തില് പെരിയ തിരുമല നമ്ബിയിടത്ത്തിൽ നിന്നും രാമായണ കാലക്ഷേപം കേട്ടു.
- തിരുമല തിരുപതിയിലാണും എംബെരുമാനാർ ഗോവിന്ദ ഭട്ടരെ സന്യാസ ആശ്രമ ദീക്ഷ കൊടുത്തു എംബാർ എന്ന പുതിയ നാമവും വഴങ്ങി.
- ബോധായനരുടെ ശ്രീഭാഷ്യ വൃത്തി ഗ്രന്ഥം കൊണ്ട് വരാൻ കാഷ്മീര ദേശത്തിലേക്ക് എംബെരുമാനാർ കൂരത്താഴ്വാൻടെ കൂട്ടത്തിൾ പോയി. മഹാരാജാവുടെ ഉത്തരവു പ്രകാരം അവിടത്തെ ഭന്ദാരത്തിൾ നിന്നും ഗ്രന്ഥം കിട്ടി. അന്ന് രാത്രി അവിടെ ഉറങ്ങി പിറ്റ്റയ ദിവശം രാവിലെ തിരിക യാത്ര തുടങ്ങി. പക്ഷേ കാഷ്മീര ദേശത്തു പണ്ഡിതമ്മാർക്കു രാമാനുജർ പുതിയ ഭാഷ്യം എഴുതുന്നതു ഇഷ്ഠമല്ല. അതു കൊണ്ട് പുറകില് സൈന്യഗളെ അയച്ചു ഗ്രന്ഥത്തെ കളവാടി. അതു കൊണ്ട് അവര്ക്ക് ഒരു പ്രയോജനവും കിട്ടിയില്ലാ. എന്താ കാരണം? കൂരത്താഴ്വാൻ കാഷ്മീരത്തിലേ താമസിച്ച രാത്രി തന്നെ ആ ഗ്രന്ഥം മുഴുവൻ വായ്ച്ചു മന:പാഠവാക്കി!
- കൂരത്താഴ്വാൻടെ മന:പാഠം വച്ചു എംബെരുമാനാർ വിസിഷ്ഠാദ്വൈത സിദ്ധാന്ത അടിസ്ഥാനത്തില് ശ്രീ ഭാഷ്യ വ്യാഖ്യാനം എഴുതി. ഇങ്ങനെ ആളവന്താരുടെ മുന്നു ആശകളിൽ ഒന്നാമത്തെ ആശയ പൂർത്തിയാക്കി.
- എംബെരുമാനാർ തിരുനെല്വേലിയെ അടുത്തുള്ള തിരുക്കുരുങ്ങുടി എമ്പെരുമാനെ മനഗളാസാസനം ചെയ്യാൻ പോയി. അവിടെ ആ

ക്ഷേത്രത്തിലുള്ള നംബി എന്ന പേറുള്ള എംബെരുമാൻ ഉപദേശം ഏറ്റു വാങ്ങി എംബെരുമാനാരുടെ ശിഷ്യനായി. അതു കൊണ്ട് ആ ക്ഷേത്രത്തിലുള്ള എംബെരുമാനെ "ശ്രീവൈഷ്ണവ നംബി" എന്ന തിരുനാമം ഉണ്ടായി. .



രാമാനുജർക്ക് തിരുക്കുരുങ്ങുടി നംബി ശിഷ്യനായി കൈങ്കര്യം ചെയ്തു

- കൂരത്താഴ്വാൻ മറ്റു അവരുടെ ഭാര്യ ആണ്ടാൾ രണ്ടു പേര്ക്കും ശ്രീരംഗ ക്ഷേത്രത്തിലുള്ള നംബെരുമാൾ കൃപകൊണ്ട് അവരുടെ പ്രസാദം കഴിച്ചപ്പോൾ രണ്ടു ആൺ കുഞ്ഞുകൾ ജനിച്ചു. എംബെരുമാനാർ അവര്ക്ക് പരാശരർ എന്നും വേദ വ്യാസർ എന്നും പേരിട്ടു. ഇങ്ങനെ ആളവന്താരുടെ രണ്ടാം ആശയും നിറവേറ്റി.
- എംബാരുടെ അനിയൻ ചെറിയ ഗോവിന്ദ പെരുമാളിനെ ഒരു കുഞ്ഞു ജനിച്ചു. ആ കുഞ്ഞിനു "പരാങ്കുശ നംബി" എന്ന പേരു കൊടുത്തു എംബെരുമാനാർ ആളവന്താരുടെ മൂണാമത്തെ ആശയിനെ തൃപ്തിപ്പെടുത്തി.
- തന്ജാവുരിലുണ്ടായിരുന്ന കിരുമി കണ്ട ചോഴൻ എന്ന രാജാവ് തീവിര സൈവനായിരുന്നു. രാമാനുജരെക് കൊണ്ട് വന്നു "സിവാത് പരം നാസ്ഥി" എന്ന് എഴുതി വാങ്ങാനായി സൈനികരെ വിട്ടു. സപ്രദായത്തെ രക്ഷിക്കാൻ വേണ്ടി കൂരത്തഴ്വാൻ രാമാനുജരെപ്പോൽ കാഷായ വസ്ത്രം ധരിച്ചു പെരിയ നംബി മറ്റും അവരുടെ മകൾ അത്തുഴായോടു കൂടി രാജ






സേവകർ പിന്നിൽ ചോഴ രാജാ മുൻബിലേക്കു പോയി. രാമാനുജർ കൂരത്താഴ്വാനെപ്പോൾ വെണ്മയായ വസ്ത്രം ഉടുത്തു മേല നാട് എന്നു അറിയപ്പെടുന്ന തിരുനാരായണപുരത്തിലേക്ക് നീങ്ങി.

- രാജാ കേട്ടത് പോൽ എഴുതി കൊടുക്കാൻ സമ്മതിച്ചില്ല. രാജാവ് കൂരത്താഴ്വാൻ മറ്റും പെരിയ നംബി രണ്ടു പേരുടെ കന്നുകളയും കുഴിച്ചെടുത്ത്. ശ്രീരംഗം തിരിച്ചു വരുന്ന വഴിയില് വേദന താങ്ങാത്തെ പെരിയ നംബിയുടെ ഉയിര് പിരിഞ്ഞു പോയി.
- തിരുനാരായണപുരം ചെന്ന എംബെരുമാനാർ അവിടത്തെ അംബലത്തിലു പൂജാ വിധികളെ സ്ഥാപിച്ചു. അനേകം പേർക്ക് നമ്മുടെ സംപ്രദായത്തിലേക്കു ദീക്ഷ നല്കി.
- ഈ ക്ഷേത്രത്തിൽ തന്നെ, ആയിരം സമണർ വാദത്തിനായി ഒരുമിച്ചു എതിര് വന്നപ്പോൾ, എംബെരുമാനാർ ആയിരം തലയുള്ള ആദിശേഷ രുപവായി മാരി അവര് എല്ലാവരോടും ഒരേ സമയത്ത് വാദം ചെയ്തു വിജയിച്ചു.
- മുസ്ലിം രാജാവുടെ മകളിടത്തിൽ നിന്നും സെല്വപ്പിള്ളൈ എന്ന ഉത്സവ മൂർഥിയെ വീടെടുത്തു. സെല്വപ്പിള്ളൈ എംബെരുമാനെ പിരിയാൻ സമ്മതിക്കാത്തെ പിന് തുടര്ന്തു വന്ന അപ്പെണ്ണെ സെല്വപ്പിള്ളൈക്ക് വിവാഹം ചെയ്തു അവളെ സെല്വപ്പിള്ളൈ എംബെരുമാൻടെ നാച്ചിയാരാക്കി.
- കിരുമി കണ്ട ചോഴ രാജാവ് മരിച്ച പിന്നെ എംബെരുമാനാർ ശ്രീരംഗത്തിലേക്കു തിരിച്ചെത്തി. കണ്ണുകൾ തിരിച്ചു ലഭിക്കാനായി കാഞ്ചീപുരത്തുള്ള ദേവപ്പെരുമാളെ സ്തോത്രം ചെയ്യണുമെന്നു കൂരത്താഴ്വാനെ നിർദേസിച്ചു. അങ്ങനെ തന്നെ സുന്ദരരാജസ്തവം എന്ന സ്തോത്രം ചെയ്ത കൂരത്താഴ്വാനുക്ക് കാഴ്ച്ച തിരികക്കിട്ടി.
- തിരുമാലിരുഞ്ചോലൈ ചെന്ന എംബെരുമാനാർ ആണ്ടാൾ നാച്ചിയാർ തിരുമൊഴി എന്നും ഗ്രന്ഥത്തിൽ ആഗ്രഹിച്ചത് പോലെ നൂരു തട ചക്കരെ പൊങ്കലും ആയിരം തട വെണ്ണയും അഴഗർ എംബെരുമാനെ അമുദു ചെയ്യിച്ചു(നിവേദനാം ചെയ്തു).
- പിള്ളൈ ഉറങ്ങാവില്ലി ദാസരുടെ മഹത്വത്തെ മറ്റ്റയ ശ്രീവൈഷ്ണവറെല്ലാവര്ക്കും എടുത്തു കാണിച്ചു.
- എംബെരുമാനാർ കുറെ അന്തിമ നിര്ദേശങ്ങൾ ശിഷ്യമ്മാർക്ക് കൊടുത്തു. പരാശര ഭട്ടരെ (കൂരത്താഴ്വൻടെ മകൻ) തന്നെപ്പോലെ തന്നെ





കരുതണുവെന്നു കല്പിച്ചു. നംജീയരെ നമ്മുടെ സപ്രദായത്തിലേക്ക് കൊണ്ട് വരണുവെന്നു പരാശര ഭട്ടറെ ബോദിപ്പിച്ചു.

- അവസാനം, ആളവന്താരുടെ തിരുമേനിയ ധ്യാനിച്ചവണ്ണം, ഈ ലീലാ വിഭുത്തിയില് തൻടെ ലീലകള നിർത്തി, നിത്യ വിഭുത്തിയില് ആ ലീലകള തുടരാൻ, പരപദത്തിലേക്കു തിരുച്ചെത്തി.
- ആഴ്വാര് തിരുനഗറി ക്ഷേത്രത്തിലുള്ള ആദിനാഥൻ കോവിലിൻ അകത്തു നമ്മാഴവാരുറെ ചരമ തിരുമേനിയെ സൂക്ഷിക്കുന്നതു പോലെ തന്നെ, എംബെരുമാനാരുടെ ചരമ തിരുമേനിയെ ശ്രീരംഗ ക്ഷേത്രത്തിലിള്ള രംഗനാഥർ കോവിലിൾ (എമ്ബെരുമാനാർ സന്നിധിയിലുള്ള മൂലവർ തിരുമേനിയുടെ താഴെ) സംരക്ഷിക്കുകയാണു.
- ശ്രീരംഗനാഥൻടെ ബ്രഹ്മോത്സവം പോൽ തന്നെ എംബെരുമാനാരുടെ ചരമ കൈങ്കര്യങ്ങളും ആഘോഷവായി.

## എംബെരുമാനാരുടെ പ്രത്യേകത

എംബെരുമാനാർ നമ്മുടെ ആചാര്യ രത്ന ഹാരത്തിൽ നടു നായകവായുള്ള രത്നമണിയാണ്. പെരിയവാച്ചാൻ പിള്ളൈയുടെ മകൻ നായനാർ ആച്ചാൻ പിള്ളൈ, ചരമോപായ നിർണയം എന്ന ഗ്രന്ഥത്തില്, എംബെരുമാനാരുടെ പുകഴെ രേഖപ്പെടുത്തി. അതില് നിന്നും ചില:

- കുരെ ആചാര്യമ്മാരുറെ വാക്കുകൾ അനുകരിച്ചു എംബെരുമാനാർ കാലത്തിനു മുന്നും പിന്നും ശ്രീവൈഷ്ണവർക്കു എംബെരുമാനാരെ ചരമോപായം എന്ന് പൂർണമായും തെളിയിച്ചു.
- അങ്ങനെയാണുവെങ്കിൽ നമ്മുടെ പൂരവാചാര്യർ അവരുടെ ആചാര്യരെ അശ്രയിച്ചിരിന്നില്ലാ എന്നല്ലേ ഇതിൻടെ ഒരു അർഥം? സമ്മതിച്ചു. നമ്മുടെ പൂരുവർ ഓരോരുത്തരും അവരുടെ സ്വന്തം അച്ചാര്യനെ കീഴ്പ്പെട്ടവരായി തന്നെ ജീവിച്ചു. പക്ഷേ അവർ ഓരോരുത്തരുടെ ആചാര്യനും "നാം എല്ലാവരും പരിപൂർണവായി എംബെരുമാനെ മാത്രം പറ്റി നിൽകേണ്ടവരാണു" എന്ന് പറഞ്ഞു. ഇങ്ങനെ, എംബെരുമാനാരുടെ ഉദ്ധരണം തികച്ചും തെളിയിച്ചു.
- പെരിയവാച്ചാൻ പിള്ളൈയും, "ആചാര്യ സ്ഥാനം വിശേഷവായതു. ആ സ്ഥാനത്തിനെ പര്യാപ്തമായി വിശേഷപ്പെടുത്താവുന്നവർ എംബെരുമാനാർ മാത്രവാണ്", എന്ന് അവർ എഴുതിയ മാണിക്ക മാലൈയിൽ പറഞ്ഞു.
- എംബെരുമാനാരുടെ മുനബ് ഉണ്ടായിരുന്ന ആചാര്യമ്മാരൊക്കെ അനുവൃത്തി പ്രസന്നാചാര്യരാണു. ഇടവിടാത്തെ കുറെ കാലം സേവ ചെയ്താൽ മാത്രവേ സന്തോഷിച്ചു പിന്നിട് ഉപദേശിച്ചു ശിഷ്യനായി ഏറ്റെടുക്കും. പക്ഷേ എംബെരുമാനാർ, കലിയുഗത്തിൽ മനുഷ്യ ജീവിത ചുറ്റുപാടുകളെ കണക്കിലെടുത്ത്, ആചാര്യമ്മാർ കൃപാ മാത്ര പ്രസന്നാചാര്യരായി തികഴേണ്ടവരാണ് എന്ന് തിരിച്ചറിഞ്ഞു. തികച്ചും ദയാളുവായി മനുഷ്യരുടെ നെഞ്ജിലുള്ള വെറും ആശയ മാത്രം മനസ്സിലാക്കി അവരെ ശിഷ്യരായി ഏറ്റെടുത്തു.
- സത് സന്താനങ്ങൾ പിതൃ ലോകത്ത്തിലെയുള്ള തൻടെ പിത്രുക്കളുക്കു നല്ല ഗതി കിട്ടാൻ ഉപകരിക്കിയാണ്. അവരെ പിന് തുടരുന്ന സന്തതികൾക്ക് എന്തായാലും തീർച്ചയായിട്ടും പ്രയോജനം ഉണ്ട്. അത് പോൽ തന്നെ ശ്രീവൈഷ്ണവ കുലത്തില് എംബെരുമാൻടെ അവതാരം അവരുടെ മുന്ബും പിന്ബും ഉള്ള ആചാര്യമ്മാർക്കു പ്രയോജനം ചെയ്യുകയാണ്. കണ്ണൻ എംബെരുമാനെ പ്രസവിച്ചതു കൊണ്ട് വസുദേവർ മറ്റും






ദേവകിക്കും, പിന്നിടു വളർത്തിയ നന്ദഗോപൻ മറ്റും യശോദയ്ക്കും, രാമ പിരാനെ പ്രസവിച്ച ദശരഥൻ മറ്റും കൈകയിക്കും എങ്ങനെ വിമോചനം ലഭിച്ചോ, അങ്ങനെ തന്നെ എംബെരുമാനാർ പ്രപന്ന കുലത്തിൽ അവതരിച്ചത് എംബെരുമാനാരിന് മുൻബു അവതരിച്ച അച്ചര്യമ്മർക്ക് അനുഗ്രഹവായി.

- എംബെരുമാനാർ അവതരിക്കും മുൻബേ, അവരുടെ ജനനത്തെ “പൊലിക, പൊലിക, പൊലിക” എന്ന് കിർത്തിച്ചു, വരാനുള്ള ആചാര്യൻടെ (ഭവിഷ്യദാചാര്യൻ) വിഗ്രഹത്തയും നമമാഴ്വാർ നാഥമുനികൾക്കു വഴങ്ങി.
- നാഥമുനികൾ, ഉയ്യക്കൊണ്ടാർ മുതല് തിരുക്കോഷ്ഠിയൂര് നംബി വരെ ഈ വിഗ്രഹത്തെ പൂജിച്ചു.
- താമ്രഭറണി നദി വെള്ളത്തെ മധുരകവിയാഴ്വാർ കായ്ച്ചിയപ്പോൾ നമ്മാഴ്വാരുടെ കാരുൺയ ങ്കൊണ്ട് ഇന്നൊരു ഭവിഷ്യദാചാര്യ വിഗ്രഹം കിട്ടി.
- മധുര കവിയാഴ്വാര്ക്ക് കിട്ടിയ മേലെ കാണുന്ന രാമാനുജരുറെ ഭവിഷ്യദാചാര്യ വിഗ്രഹം, തിരുവായ്മൊഴിപ്പിള്ളൈ മറ്റും മണവാള മാമുനികളാല് പൂജിക്കപ്പെട്ടു, ഇന്നും തിരുനെല്വേലിയെ അടുത്തുള്ള ആഴ്വാർ തിരുനഗരി ക്ഷേത്രത്തിലെ ഭവിഷ്യദാചാര്യൻ സന്നിധിയിൽ വച്ചു ആരരധിക്കുകയാണ്.



* “പെരുമാൾ രാമനായി അവതരിച്ചു രഘു കുളത്തെ പ്രസിദ്ധമാക്കിയതു പോലെ രാമനുജർ പ്രപന്നർ കുലത്തില് അവതറിച്ചു ഈ കുലത്തെ പ്രസിദ്ധമാക്കി” എന്ന് പെരിയ നംബി പറഞ്ഞു.
* “എംബെരുമാനാർ തിരുവടികളേ അഭയം എന്നും അദ്ദ്യേഹം എന്നെക്കാൾ മികച്ചവരാണ് എന്നും ചിന്തിക്കുക” എന്ന് എംബാരിടത്തു പെരിയ തിരുമലൈ നംബി പറഞ്ഞു.
* അന്തിമ കാലത്തില് തിരുഘോഷ്ഠിയൂർ നംബി പറഞ്ഞു “ബാഗ്യത്തിനെ എനിക്ക് എംബെരുമാരുടെ സംബന്ദം കിട്ടി”. തിരുമാലൈ ആണ്ടാൻ തെറ്റിദ്ധറിച്ചപ്പോൽ, തിരുക്കോഷ്ഠിയൂർ നംബി പറഞ്ഞു “നിങ്ങൾ എംബെരുമാനാർക്ക് പുതിയതായി ഒന്നും ഉപദേശിക്കാനില്ല. അവര് നേരത്തെതന്നെ സര്വജ്ഞരാണ് (എല്ലാം അറിയാവുന്നവരാണ്). കണ്ണൻ എംബെരുമാൻ സാന്ധീപനി മുനിയിടത്തും രാമൻ എംബെരുമാൻ വസിഷ്ഠറിടത്തും ഗുരുകുല വാസഞ്ചെയ്തതു പോലെ എംബെരുമാനാർ നം എല്ലാവരിടത്തും അഭ്യസിക്കുന്നതു കേവലം മുറപ്രകാരവാണ്.”
* കാഞ്ചീപുരം ക്ഷേത്രത്തിലുള്ള പേരരുളാളൻ എംബെരുമാൻ, ശ്രീരംഗം ക്ഷേത്രത്തിലുള്ള പെരിയ പെരുമാൾ, തിരുമാലിരുഞ്ചോലൈ ക്ഷേത്രത്തിലുള്ള അഴഗർ എംബെരുമാൻ, തിരുക്കുരുങ്ങുടി ക്ഷേത്രത്തിലുള്ള നംബി എംബെരുമാൻ മുതലായ എംബെരുമാങ്കൽ സകലരെയും എംബെരുമാനാരെ മുഴുവനും തൂങ്ങിനില്ക്കാൻ നിർദേശിച്ചു.
* അരുളാളപ്പെരുമാൾ എംബെരുമാനാർ, കൂരതതാഴ്വാൻ, മുതലിയാണ്ടാൻ, എംബാർ, വടുഗ നംബി, വങ്ഗീ പുറത്തു നംബി, പരാശര ഭട്ടർ, നടാതൂർ അമ്മാൾ, നംജീയർ, നമ്പിള്ളൈ മറ്റും പല ആചാര്യമ്മാർ, “നാം എംബെരുമാനാർ തിരുവടികളേ എപ്പോഴും ശരണവെന്ന് ചിന്തിക്കേണുമേ” എന്ന് തമ്മുടെ ശിഷ്യമ്മാർക്കു തെളിയിച്ചിട്ടുണ്ട്.
* എംബെരുമാനാരെ ഉപായവായും ഉപേയവായും ചിന്തിക്കണുവെന്ന് നമ്മുടെ പൂര്വാചാര്യമ്മാർ വിശദീകരിച്ചിട്ട്ണ്ട്. ഇതാണും ചരമോപായ നിഷ്ഠൈ അഥവാ അന്തിമോപായ നിഷ്ഠൈ.
* കൂരത്താഴ്വാൻ തിരുവരംഗത്തു അമുതനാരെ ഗുണകരമായി മാറ്റിയെടുത്ത പിന്നെ, അമുതനാർക്ക് എംബെരുമാനാരിടത്തു അഭിമാനങ്കൂടി. തൻടെ വികാരങ്ങളെയൊക്കെ രാമാനുജ നൂറ്റന്താദി എന്ന പ്രബന്ധവായി പുറത്തേകൊഴിച്ചു. ഈ വാഴ്ത്തു ചൊരിച്ചിലും എംബെരുമാനാരും തമ്മിൽ നല്ല ചേര്ച്ചയുണ്ട്.

എംബെരുമാനാർ ശ്രീരംഗത്ത് ജീവിച്ചിരുന്നപ്പോൾ തന്നെ ഈ പ്രബന്ധം രചിക്കപ്പെട്ടു. അവിടത്തെ ക്ഷേത്രത്തിലുള്ള എംബെരുമാനായ നംപെരുമാള് താൻ പുരപ്പടും പോഴ് തൻടെ മുന്പ്, പതിവായിട്ടുള്ള മംഗള വാദ്യ ഘോഷം പോലും ഇല്ലാത്തെ നിശ്ശബ്ദമായ പരിതസ്ഥിതിയില്, ഏകാഗ്രതയോടു രാമാനുജ നൂറ്റന്താദി പാരായണം മാത്രം കേൾക്കാൻ ആവശ്യപ്പെട്ടു.

- എംബെരുമാനാരുടെ മഹത്വത്തെയും നമ്മുടെ സംപ്രദായത്തിനെ സഹായിച്ചതെയും മനസ്സിലാക്കിയ നമ്മുടെ പൂർവാചാര്യമ്മാർ നാലായിര ദിവ്യ പ്രബന്ധത്തിലെ ഒന്നായി ഈ പ്രബന്ധത്തെ കൂട്ടിച്ചേർത്തു. ഇത്ര മാത്രമല്ലാ. ഇതിനു മേൽപ്പോട്ടു പ്രപന്ന ഗായത്രീ എന്നും ഈ പ്രബന്ധം പ്രസിദ്ധവായി. എല്ലാ ശ്രീവൈഷ്ണവരും ഓരോ ദിവശവും ഒരു പ്രാവശ്യമെങ്കിലും ഈ പ്രബന്ധത്തെ പൂർണവായി പാരായണം ചെയ്യണു എന്നാണ്.

നമ്മുടെ സമ്പ്രദായത്തിനെ "എംബെരുമാനാർ ദരിശനം" എന്ന പേരിട്ടതു സാക്ഷാത് ശ്രീരംഗ നാഥനായ നംപെരുമാൾ തന്നെയാണു എന്ന് മണവാള മാമുനികൾ ഉപദേശരത്നമാലൈയിൽ അറിയിച്ചു. എംബെരുമാൻടെ കാലത്തിനു മുന്ബിരുന്ന അചാര്യമ്മാരൊക്കേ അനുവൃത്തി പ്രസന്നാച്ചാര്യമ്മാർകളായിരുന്നു. ആവോളം ആത്മസമർപ്പണത്തോടെ ദീർഘ കാലമായി സേവ ചെയ്ത ഏതാണ്ടും ഒരു ചില ശിഷ്യമ്മാർക്ക് മാത്രവേ ഉപദേശിച്ചു. രാമാനുജർ ഈ പ്രവണത മാറ്റി. കലിയുഗത്തില് ആചാര്യമ്മാർ തികച്ചും ദയാളരാകുക ആവശ്യവാണ്. സംസാര ദു:ഖംങ്ങൾ മറ്റും ഭുദ്ധിമുട്ടുകൾ ആചാര്യമ്മാർ മനസ്സിലാക്കി, സംസാരത്തിൽ നിന്നും വിമോചനം നേടാൻ ആഗ്രഹം മാത്രവേയുള്ള വ്യക്തികൾക്കു, അരുംബൊരുൽകളെ വിവരിച്ചു ആ മാർഗം കാണിച്ചു കൊടുത്തേ പറ്റു. ഇങ്ങനെ താൻ പ്രവര്ത്തിച്ചതു മാത്രമല്ലാത്തെ, സനാതന ധർമത്തെ കാരുണ്യത്തോടു പ്രവർത്തിച്ചു പ്രസിദ്ധിയാക്കാൻ, എഴുപത്തി നാല് സിംഹാസനാധിപർകളെയും സ്ഥാപിച്ചു.

ആദ്യം പറഞ്ഞത് ഒന്നുകൂടി പറയുകയാണ്. അപരിമിതമായ രാമാനുജ വൈഭവങ്ങളുടെ ഈ ബ്ലോഗ് തുടങ്ങുവാൻ എളുപ്പവാണു. പക്ഷേ അവരുടെ വൈഭവങ്ങളെ എല്ലാം എഴുതിത്തീര്ക്കാൻ ഒക്കുവോ? കഴിയില്ലാ! ആയിരം നാവു കൊണ്ട ആദി സേഷൻടെ അവതാരവായ രാമാനുജർ തന്നെ, തൻടെ വൈഭവങ്ങളെ പറഞ്ഞു തീര്ക്കാനാകുവില്ല എന്നുംപോൾ നാം എങ്ങനെ ചെയ്യാനാ? ഏതോ ചിലവെങ്കിലും ഈ ബ്ലോഗ് രൂപേണ ഓർത്തു അനുഭവിച്ചു പിന്നെ ശ്ലാഘിക്കാൻ പറ്റിയതു കൊണ്ട് സന്തോഷിക്കാം. അത്രയേയുള്ളൂ.

**എംബെരുമാനാരുടെ തനിയൻ**

യോനിത്യം അച്യുത പദാംഭുജ യുഗ്മരുക്മ
വ്യാമോഹതസതദിതരാണി ത്രുണായ മേനേ
അസ്മദ്ഗുരോർ ഭഗവതോസ്യ ദയൈകസിന്ധോ:
രാമാനുജസ്യ ചരണൗ ശരണം പ്രപദ്യേ

**അർത്ഥം**

"അച്യുതൻടെ പൊന്നായ താമര പദങ്ങളെ വ്യാമോഹിച്ചു, മറ്റെ സർവ്വവും പുല്ലെന്ന് കരുതിയിരിക്കും, ദയാസാഗരനായും, ഭഗവാനായും ഉള്ള നമ്മുടെ ഗുരു രാമാനുജരുടെ കാലുകളേ എനിക്ക് അഭയം" എന്ന് കൂരത്താഴ്വാൻ ഈ സ്ലോകത്തില് പറയുന്നു. ഇത് നമുക്കും പറ്റിയ പ്രാര്ഥനയല്ലേ?

നമ്മുടെ അടുത്ത ആചാര്യൻ എംബാരാണ്.




# എംബാർ

ഓരാണ്വഴി ആചാര്യ പരംപരയില് എംബെരുമാനാരെ പിന്തുടാര്ന്നു എംബാർ ആചാര്യരായി.



ചെന്നൈയെ അടുത്തുള്ള മധുരമംഗലം ക്ഷേത്രത്തിലുള്ള എംബാർ

**തിരുനക്ഷത്രം -** മകരം പുണർതം

**അവതാര സ്ഥലം -** മധുരമംഗലം

**ആചാര്യൻ -** പെരിയ തിരുമലൈ നംബി

**ശിഷ്യമ്മാർ -** പരാശര ഭട്ടർ, വേദ വ്യാസ ഭട്ടർ

**പരമപദിച്ച സ്ഥലം:** ശ്രീരംഗം

**ഗ്രന്ഥങ്ങൾ -** വിജ്ഞാന സ്തുതി, എംബെരുമാനാർ വടിവഴകു പാസുരം

മധുരമംഗലത്തില് കമല നയന ഭട്ടർക്കും ശ്രീദേവി അമ്മയ്ക്കും മകനായി ഗോവിന്ദ പെരുമാൾ ജനിച്ചു. ഗോവിന്ദ ഭട്ടർ, ഗോവിന്ദ ദാസർ, രാമാനുജ പദാചാര്യാർ എന്ന വേര് പേർകള് ഉണ്ടായിട്ടും ഇവർ പിന്നിട് പ്രസിദ്ധവായതു സന്യാസ അശ്രമം ശ്വീകരിച്ചപ്പോൾ കിട്ടിയ എംബാർ എന്ന പേരാണ്. എംബെരുമാനാരുടെ ചെറിയമ്മ മകനാണ്. രണ്ടു പേരും ഗുരു യാദവ പ്രകാശരോടു വാരണാസി യാത്ര ചെയ്തപ്പോൾ വധത്തിൽ നിന്നും എംബെരുമാനാരെ ഗോവിന്ദ പെരുമാൾ രക്ഷിച്ചു.

അതിൻപിന്നെ യാത്ര തുടർന്നു, ശിവ ഭക്തനായി കാളഹസ്തി ക്ഷേത്രവാസിയായി. കുറെ കാലത്തിനു ശേഷം, എംബെരുമാനാർ എംബാർ രണ്ടു പേർക്കും നാമകരണം ചെയ്ത അമ്മാവനായ പെരിയ തിരുമലൈ നംബിയെ, ഗോവിന്ദ പെരുമാളെ വൈഷ്ണവ സപ്രദായത്തിലേക്ക് വീട്ടെടുക്കാൻ എംബെരുമാനാർ അവശ്യപ്പെട്ടു. പൂപ്പരിക്കാൻ നന്ദവനത്തിലേക്കു വന്ന ഗോവിന്ദ പെറുമാൾ കേൾക്കാനായി "ദേവൻ എംബെരുമാനുക്കല്ലാൽ പൂവും പൂസനയും തകുമേ" എന്ന തിരുവായ്മൊഴി പാസുരത്തെ പെരിയ തിരുമലൈ നംബി പാരായണം ചെയ്തു. ഇതിൻടെ അർഥം പുഷ്പവും പൂജയും ദേവനായ ശ്രീമന്നാരായണനുക്കല്ലാത്തെ വേര് ദൈവങ്ങൾക്കു ചേരുവോ എന്നാണ്. ഇത് കേട്ട ഉടൻ തന്നെ ഗോവിന്ദ പെരുമാൾ ശിവ ഭജനം നിർത്തി പെരിയ തിരുമലൈ നംബികളെ ശരണം ഗമിച്ചു. പെരിയ തിരുമലൈ നംബി അവർക്കു പഞ്ച സംസ്കാരം ചെയ്തു സംപ്രദായ അർഥങ്ങലെയൊക്കെ പഠിപ്പിച്ചു. അതിൻപിന്നെ പെരിയ നംബികളുടെ കൈങ്കര്യപരനായി.

ശ്രീരാമായണം പഠിക്കാൻ എമ്ബെരുമാനാർ തിരുമല തിരുപതിയിലെത്തി. അപ്പോൾ ഉണ്ടായ ചില സംഭവങ്കളെ കേട്ടാല് എംബാരുടെ മഹത്വം മനസ്സിലാകാം.

എംബാർ, തൻടെ ആചാര്യനായ പെരിയ തിരുമലൈ നംബി ഉറങ്ങാൻ മെത്ത തയ്യാറാക്കി, അതിൽ സ്വയം കിടന്നും നോക്കി.
ഇതെക്കണ്ട എംബെരുമാനാർ പെരിയ തിരുമലൈ നംബികളെ തെരിയിച്ചു.

| പദം | അർഥം |
|---|---|
| തേസു | തേജസ്സു |
| ആരും | ഉള്ള |
| ശിച്ചൻ | ശിഷ്യൻ |
| അവൻ | ആചാര്യനുടെ |
| സീർ | ശ്രേഷ്ഠവായ |
| വടിവൈ | തിരുമേനിയെ |
| ആശൈയുടൻ | പ്രീതിയോടു കൂടി |
| നോക്കുമവൻ | രക്ഷിക്കുന്നവനായവൻ |

പെരിയ തിരുമലൈ നംബി എംബാരിടം ചോദിച്ചു. "ഞാൻ നരകിയായാലും ശരി എന്ന് മെത്ത മൃതുവാണോവെന്ന് പരിശോതിച്ചു" എന്ന് മറുപടി

കൊടുത്തു. (ആചാര്യൻടെ വസ്തുക്കളേ അവരുടെ അനുവാദമില്ലാത്ത കിടക്കുന്നത് തെറ്റാണും). മണവാള മാമുനികൾ "തേസാറും ശിച്ചൻ അവൻ സീർ വടിവൈ ആശൈയുടൻ നോക്കുമവൻ" എന്ന് ഉപദേശരത്നമാലൈയിൽ രേഖപ്പെടുത്തിയത് ഈ സംഭവത്തിൻടെ അടിസ്ഥാനത്തിലാണോ? ഈ തമിഴ് വാഖ്യത്തുടെ അർഥം - ആചാര്യൻടെ ശ്രേഷ്ഠവായ തിരുമേനിയെ പ്രീതിയോടു കുടി രക്ഷിക്കുന്ന ശിഷ്യൻ തേജസ്സുള്ളവനാണു

ഒരു സമയം ഗോവിന്ദ പെരുമാൾ സർപ്പത്തിൻടെ വായില് കൈയിട്ടു ഏതോ ചെയ്തു പിന്നെ ശരീര ശുദ്ധി ചെയ്യാൻ കുളിച്ചതെ എംബെരുമാനാർ കണ്ടു എന്താണുവെന്ന് ചോദിച്ചു. സർപ്പത്തിൻടെ വായിലിരുന്നു മുള്ളെ എടുക്കാനാവെന്നു അറിഞ്ഞപ്പോൾ എംബാരുടെ വിപുലമായ ജീവ കാരുണ്യത്തെ എംബെരുമാനാർ മനസ്സിലാക്കി.

മടക്കു യാത്ര പറഞ്ഞ എംബെരുമാനാർക്കു എന്തെങ്കിലും കൈനീട്ടം കൊടുക്കാൻ പെരിയ തിരുമലൈ നംബി ആവശ്യപ്പെട്ടു. എംബെരുമാനാർ ഗോവിന്ദ ഭട്ടർ വേണുവെന്നു ചോദിച്ചു. പെരിയ തിരുമലൈ നംബി സന്തോഷവായി ഗോവിന്ദ പെരുമാളെ വിളിച്ചു, "ഇനി എന്നെപ്പോൽ എംബെരുമാനാരെ കരുതി അവരുടെ കൂട്ടത്തില് ഇനി കഴിയുക" എന്ന് ഉപദേശിച്ചു എംബെരുമാനാരോടു കുടെ അയച്ചു. പക്ഷേ കാഞ്ചീപുരം വരെ ചെന്ന ഗോവിന്ദ പെരുമാൾ, തൻടെ ആചാര്യൻ പെരിയ നംബിയെ പിരിയാൻ കഴിയാത്തെ മടങ്ങി തിരുമല തിരുപതിയിലെത്തി. പെരിയ തിരുമലൈ നംബി അവരെ തൻടെ ഗൃഹത്തിലേക്ക് കേറ്റിയില്ല. എംബെരുമാനാർക്കു കൊടുത്ത പിന്നെ തിരിച്ച് വരാനാകുവില്ലാ എന്ന് പറഞ്ഞു. ഗോവിന്ദ ഭട്ടരും ആചാര്യരുടെ മനസ്സറിഞ്ഞു എംബെരുമാനാറിടത്തേക്കു മടങ്ങി വന്നു.

ശ്രീരംഗത്തിലേക്കു മടങ്ങി വന്ന പിന്നെ ഗോചിന്ദ പെരുമാളുടെ അമ്മ അവശ്യപ്പെട്ടതുപ്പോലേ എംബെരുമാനാർ അവർക്ക് വിവാഹഞ്ചെയ്യിച്ചു. മനസ്സില്ലാത്തെ വിവാഹിതനായ ഗോവിന്ദ പെരുമാൾ ദാമ്പത്യ ജീവിതത്തിൽ താല്പ്പര്യം കാണിച്ചില്ല. എംബെരുമാനാർ പറഞ്ഞാപ്രകാരം ഭാര്യയോടു തനിച്ചിരിന്ന പിന്നെ, ഗോവിന്ദ പെരുമാൾ മടങ്ങി വന്നു എവിടെയും എംബെരുമാനെ മത്രേവേ താൻ കാണുന്നതായി പറഞ്ഞു. അവരുടെ അവസ്ഥ മനസ്സിലാകിയ എംബെരുമാനാർ അവര്ക്ക് സന്യാസ ദീക്ഷ കൊടുത്തു. എംബാർ എന്ന പേരും കൊടുത്തു എപ്പോഴും തൻടെ കുടെ കഴിയണുവെന്നു ആവശ്യപ്പെട്ടു.

ഒരിക്കിൽ മറ്റയ ശ്രീവൈഷ്ണവരെല്ലാരും തന്നെ പുകഴ്ത്തിയതെ ആനന്ദവായി കേട്ടു എംബാർ അംഗീകരിക്കവുഞ്ചെയ്തു. ഇതെ അറിഞ്ഞ എംബെരുമാനാർ നൈച്യാനുസന്ദാനം (വിനയം) ഇല്ലാത്തെ മറ്റവരുറെ പുകഴ്ത്തുതലേ അംഗീകരിക്കിന്നത് ശ്രീവൈഷ്ണവമ്മാർക്കു ചേരുന്ന ശീലമല്ലെന്നു ഉപദേശിച്ചു. "ആരെങ്ങിലും തന്നെ പുകഴ്ത്തിയാല് അത്, കീഴ് നിലയിൽ നിന്നും തന്നെ മേല്പ്പോട്ട് മാറ്റിയെടുത്ത എംബെരുമാനാരെ കിർത്തിച്ചതാണുവല്ലോ" എന്ന് പറഞ്ഞു. എംബാരുടെ പെരുമാറ്റരീതിയുടെ കാരാണവായ ആചാര്യ ഭക്തിയെ എംബെരുമാനാർ ശ്ലാഘിച്ചു.

കൂരത്താഴ്വാൻടെ ഭാര്യ ആണ്ടാൾ, എംബെരുമാൻടെ പ്രസാദ മഹിമയാല്, രണ്ടു കുഞ്ഞുകളെ പ്രസവിച്ചു. അവരുടെ നാമകരണത്തിനെ എംബെരുമാനാരുടെ കൂട്ടത്തില് എംബാരും പോയി. എംബെരുമാനാർ കുഞ്ഞുകളെ കൊണ്ട് വരാൻ പറഞ്ഞു. രക്ഷയായി ദ്വയ മഹാമാന്ത്രത്തെ ഉച്ചരിച്ചോണ്ടേ കുഞ്ഞുകളെ എംബെരുമാനാരിടത്തു എംബാർ കൊണ്ട് വന്നു. കുഞ്ഞുകളെ കണ്ട അപ്പോൾത്തന്നെ, എംബാർ ദ്വയ മഹാമന്ത്രോപദേശം ചെയ്തു എന്ന് മനസ്സിലാകി, എംബെരുമാനാർ അവരെ ആ കുഞ്ഞുകളുടെ ആചാര്യനായിരിക്കണുവെന്നു ഉത്തരവിട്ടു. ഇങ്ങനെ പരാശര ഭട്ടരും വേദവ്യാസ ഭട്ടരുവായ രണ്ടു കുഞ്ഞ്കളും എംബാരുടെ ശിഷ്യരായി.

സുഖസൌകര്യങ്ങളിൽ വിരക്തിയുള്ള ലൌകികബന്ധമറ്റവരായി, എംബാർ സദാ ഭഗവദ് വിഷയങ്ങളിൽ ചേർന്ന് നിന്നിരുന്നു. പൂരവാചാര്യ വ്യാഖ്യാനങ്ങളിൽ പറഞ്ഞ എംബാരുടെ ഒരുപാട് ഭഗവദ് അനുഭവങ്ങളിൽ നിന്നും ചില ഇപ്പോൾ കാണാം -

പെരിയാഴ്വാർ തിരുമൊഴിയിൻ ഒടിവിലുള്ള "ഛായൈ പോല പാട വല്ലാർ താമും അണുക്കർകളേ" എന്നും വാഖ്യത്തിൻടെ അർഥമെന്താണോവെന്ന് എംബാരിടത്തു ചോദിച്ചു. എംബാർ ആ വാഖ്യത്തിൻടെ അർഥത്തെ എംബെരുമാനാർ പറഞ്ഞു താൻ കേട്ടില്ലാവെന്നു പറഞ്ഞു. പക്ഷേ എംബെരുമാനാർ പാദുകകളേ തലയില് വച്ചു ഒരു ക്ഷണം ദ്യാനിച്ചു, ആ ക്ഷണം എംബെരുമാനാർ തനിക്കു അർഥം തെളിയിച്ചു എന്നിട്ട് പറഞ്ഞു - "പാടവല്ലാർ - ഛായൈ പോല - താമും അണുക്കർകളേ" എന്ന ക്രമത്തിലാ ആ വാഖ്യത്തിലുള്ള പദങ്ങളെ വായ്ക്കേണും. അങ്ങിനെ വായ്ച്ചാല് "ഈ പാസുരങ്ങളെ പാരായണം ചെയ്യുന്നവർ, എംബെരുമാൻടെ ഛായ

എങ്ങിനെ എംബെരുമാൻടെ വളര അടുത്തിട്ടുണ്ടോ അങ്ങിനെ എംബെരുമൻടെ തൊട്ടറ്റുത്തുള്ളോരാവും" എന്ന അർഥം മനസ്സിലാവും.

എംബെരുമാനാർ ഉള്ള ഘോഷ്ഠിയിലു, ഉയ്ന്ദ പെരുമാൾ അരയർ, പെരിയാഴ്വാർ തിരുമൊഴിയിലു രണ്ടാം പത്തിൽ ഒന്നാം പതിഗത്തിൽ, ശ്രീക്രുഷ്ണൻ ഗോപ കുമാരമ്മാരെ ഭീഷണിപ്പെടുത്തി എന്ന് പാടിയതെ ഒരു തവണ അഭിനയിക്കുമ്പോൾ, കണ്ണുരുറ്റി കാണിച്ചു. പക്ഷേ ഉടൻ തന്നെ അതെ മാറ്റി ശ്രീകൃഷ്ണൻ ശങ്ക ചക്ര ചിഹ്നംഗളെ കാണിച്ചതാലു ഗോപ കുമാരമ്മാർ പേടിച്ചു എന്ന് അഭിനയിച്ചു. എംബെരുമാനാർ ഉടൻ തന്നെ ഘോഷ്ഠിയെ തിരിഞ്ഞു പോലും നോക്കാത്തെ "എംബാർ ഇവിടെ ഉണ്ടോ?" എന്ന് ചോദിച്ചു. അവരുടെ അനുമാനം ശരിയാണു. എംബാർ, എംബെരുമാനാർറ്റെ പുറകിൽ നിന്നും അഭിനയത്തിനെ മാറ്റാൻ സമിജ്ഞ കാണിച്ചു. അത് കൊണ്ടാ അരയർ ആദ്യം കന്നുരുട്ടിയാലും പിന്നീടു ശങ്ക ചക്ര ചിഹ്നംഗളെ കാണിച്ചു. ഇത്തരം സുന്ദരവായ വ്യാഖ്യാനഞ്ചെയ്യാൻ എംബാർക്കു മാത്രവേ കഴിയുവെന്ന് എംബെരുമാനാർക്കു അറിയാം.

"മിന്നിടൈ മടവാർകൾ" എന്ന് തുടങ്ങും തിരുവായ്മൊഴി ആറാം പത്തു രണ്ടാം പതിഗം ആഴ്വാർ തന്നെ ശ്രീകൃഷ്ണൻടെ നായികയായി ഭാവിച്ചു അവനോടു തനിക്കുണ്ടായ വിശ്ലേഷത്തെ പാടിയതാണ്. ഒരു സന്യാസിയായിട്ടും എംബാർ ആഴ്വാരുടെ വികാരം നല്ലവണ്ണം മനസ്സിലാകി, അതി ആശ്ചര്യമായ ഈ പതിഗത്തിനെ അതിനും ആശ്ചര്യവായ അർഥങ്ങൾ ഉപദേശിച്ചു. ഇതുകേട്ട ശ്രീവൈഷ്ണവമ്മാർ ഭ്രമിച്ചു. ഇതിൽ നിന്നും ശ്രീവൈഷ്ണവമ്മാർ പഠിക്കേണ്ടിയ പാഠം "പരമാത്മനി രക്ത: അപരമാത്മനി നിരക്ത:" എന്നാണ്. അതായത് എംബെരുമാനെ സംഭന്ദിച്ചതു ഏതായാലും സുഖപ്രദമായി അനുഭവിച്ചു അങ്ങിനെ അല്ലാത്തതെ ഒഴിവാക്കി നിർത്തുക.

തിരുവായ്മൊഴി പത്താം പത്തു എട്ടാം പതിഗം മൂണാം പാട്ടിൻ വ്യാഖ്യാനത്തിലേയൊരു സ്വാരസ്യവായ സംഭവം പറഞ്ഞിട്ടുണ്ട്. മഠത്തിലെ തിരുവായ്മൊഴിയെ കുറിച്ചു ചിന്തിച്ചവണ്ണം എംബെരുമാനാർ ഉലാത്തുകയായിരിന്ന്. പുറകിൽ നിന്നും എംബാർ അവരെ നോക്കിയിരിന്നു. എംബെരുമാനാർ പെട്ടെന്ന് തിരിഞ്ഞു. "പാസുരത്തിലുള്ള "മടിത്തേൻ" എന്ന പദത്തെ ഓർത്തായിരുന്നോ?" എന്ന് എംബാർ ചോദിച്ചു. ഇങ്ങിനെ എംബെരുമനാർടെ ഒരു ചെറിയ ചലനം മതി, അവർ ചിന്തിക്കുന്നതെ എംബാർ മനസ്സിലാക്കാൻ.






തൻടെ ചരമ ദശയില്, പരാശര ഭട്ടർ ശ്രീരംഗത്തിൽ നിന്നും സംപ്രദായത്തെ നിർവഹിക്കണുവെന്ന് എംബാർ ഉത്തരവിട്ടു. എംബെരുമാനാർ തിരുവടികളേ അഭയമെന്നു പരാശര ഭട്ടർ എപ്പോഴും ചിന്തിക്കണുവെന്നു എംബാർ പറഞ്ഞു. എംബെരുമാനാരെ ആഴ്ന്നു ദ്യാനിച്ചു എംബാർ തൻടെ ചരമ തിരുമേനിയെ വിട്ടു എംബെരുമാനാരോട് നിത്യ വിഭൂതിയിലിരിക്കാൻ വേണ്ടി പരമപദത്തെയെത്തി.

എംബാർ പോലെ എംബെരുമാനാരിടത്തും നമ്മുടെ ആചാര്യനിടത്തും ആശാപാശം ഉണ്ടാകണുവെന്ന് എംബാരുടെ താമരപ്പദങ്ങളെ തൊഴാം.

**എംബാരുടെ തനിയൻ**

*രാമാനുജ പദ ഛായാ ഗോവിന്ദാഹ്വ അനപായിനീ*
*തദാ യതത സ്വരൂപാ സാ ജീയാൻ മദ് വിശ്രമസ്ഥലീ*

**അർഥം**

രാമാനുജരുടെ പാദ നിഴലായി അവരുടെ സത്യ സ്വരൂപത്തെ അരിഞ്ഞവരായ ഗോവിന്ദ ഭട്ടരുടെ തിരുവടികളാണ് ഞ്ഞാൻ വിശ്രമിക്കാനുള്ള സ്ഥലം.

അടുത്ത ബ്ലോഗില് പരാശര ഭട്ടരുടെ വൈഭവം.










# പരാശര ഭട്ടർ

ഇതിനെ മുമ്പ് എംബാരുടെ ചരിത്രം കണ്ടു. ഇപ്പോൾ അടുത്ത ഓരാൺ വഴി ആചാര്യനും നംബെരുമാളുടെ സ്വീകാരപുത്രനും ശ്രീരംഗനാച്ച്ചിയാരുടെ ഓമനക്കുട്ടനുവായ പരാശര ഭട്ടരുറെ ചരിത്രം ഓർക്കാം.



ശ്രീരംഗ ക്ഷേത്രത്തിലു തൻടെ തിരുവടികളിൽ നംജീയരോടു പരാശര ഭട്ടർ

**തിരുനക്ഷത്രം:** ഇടവം അനുഷം

**തിരു അവതാര സ്ഥലം**: തിരുവരംഗം എന്ന ശ്രീരംഗം

**ആചാര്യൻ**: എംബാർ

**ശിഷ്യൻ**: നംജീയർ

**പരപദിച്ച സ്ഥലം:** തിരുവരംഗം എന്ന ശ്രീരംഗം

**ഗ്രന്ഥങ്ങൾ:** അഷ്ഠശ്ലോകി, ശ്രീ രംഗരാജ സ്തവം, ശ്രീ ഗുണരത്ന കോശം, ഭഗവദ് ഗുണ ദർപണം എന്ന ശ്രീ വിഷ്ണു സഹസ്രനാമ വ്യാഖ്യാനം, ശ്രീ രംഗരാജ സ്തോത്രം.





മഹാമ്മാരായ ശ്രീ പരാശര ഭട്ടരും അവരുടെ അനുജൻ വേദ വ്യാസ ഭട്ടരും കൂരത്താഴ്വാൻടെ ഭാര്യ ആണ്ടാളമ്മയ്ക്കു ശ്രീരംഗനാഥൻടെ പ്രസാദത്തെ കഴിച്ചതാൾ വരമായ് കിട്ടിയ കുഞ്ഞുകലാണ്. ഈ വ്യത്താന്തം വിശതമായിക്കാണാം.

ഒരു ദിവസം മഴ കാരണം കൂരത്താഴ്വാൻ ഉഞ്ചവൃത്തിയില് ഒരു ദാന്യവും ശേഖരിക്കാൻ പറ്റിയില്ലാ. അത്താഴം കഴിക്കാത്തെ ഭാര്യയോടു ഉറങ്ങാരായി. അപ്പോൾ ശ്രീരംഗനാഥൻടെ അത്താഴ ശ്രീവേലി മണിയടി കേട്ട്. "ഭഗവാനേ! അങ്ങെയുടെ ഭക്തൻ കൂരത്താഴ്വാൻ ഇവിടെ വിശന്തിരുക്കുമ്പോൽ അവിടെ അങ്ങു കൂടിക്കുലവി ഭോഗിക്കുക്കയാണു" എന്ന് ആണ്ടാളമ്മയ്ക്കു തോന്നി.

ഇതെ ഉണർന്ന സരVജ്ഞനായ ശ്രീരംഗനാഥൻ ഉത്തമ നംബിയെ വാദ്യം, ഛത്രം, ചാമരം മുതലായ സകല സമ്മാനങ്ങൾ സഹിതം കൂരത്താഴ്വാനുക്കും അവരുടെ ദേവിക്കും പ്രസാദം കൊണ്ട് പോയ്ക്കൊടുക്കാൻ അയച്ചു. ഈ ബഹളങ്കണ്ട് കൂരത്താഴ്വാൻ ഞെട്ടിപ്പോയി. "പെരുമാളിടത്തു ഏതും ആവശ്യപ്പെട്ടോ?" എന്ന് ആണ്ടാളമ്മയെ ചോദിച്ചു. ആണ്ടാളമ്മ ചിന്തിച്ചതു അറിഞ്ഞപ്പോൾ വളരെ ദു:ഖിച്ചു. രണ്ടു പിടി പ്രസാദം മാത്രവേ സ്വീകരിച്ചു സ്വയം കഴിച്ചു ആണ്ടാളമ്മയ്ക്കും കൊടുത്തു. ഈ രണ്ടു പിടികൾ പരാസര ഭട്ടർ വേദവ്യാസ ഭട്ടർ എന്ന രണ്ടു സുന്ദരകുട്ടമ്മാരായി.

രണ്ടു പേരും ജനിച്ചതിൻ പന്ദ്രണ്ടാന്ദിവസം എംബാർ ദ്വയ മന്ത്രോപദേശം ചെയ്യുകയും എംബെരുമാനാർ എംബാരെത്തന്നെ അവര്ക്ക് ആചാര്യനായി നിയമിക്കുകയുവായി. എംബെരുമാനാർറ്റെ നിർദേശ പ്രകാരം കൂരത്താഴ്വാൻ പരാശര ഭട്ടരെ ശ്രീരംഗനാഥനുടെ വളർപ്പു മകനാക്കി. ശ്രീരംഗനാച്ചിയാർ ഭട്ടരെ സ്വസന്നിധിയിൾ പാർപ്പിച്ചു വളർത്തിയെടുത്തു. ഭാല്യത്തിലെ ഭട്ടർ ശ്രീരംഗനാഥനെ ആരാധികുമ്പോൽ, എംബെരുമാനാർ ആനന്താഴ്വാൻ തുടങ്ങിയ കുറെ ശിഷ്യമ്മാരെ തന്നെപ്പോലെ ഭട്ടരെ അഭിമാനിക്കാൻ ഒരിക്കിൽ അവശ്യപ്പെട്ടു. ചെറുപ്പന്തൊട്ടെ ഭട്ടർ പ്രതിഭാസമ്പന്നനായിരിന്നു. ഉദാഹരണത്തിനു ചില സംഭവങ്ങൾ:

- ഒരിക്കിൽ ഭട്ടർ കളിക്കിയായിരിന്നു. "ജ്ഞാൻ സരVജ്ഞ ഭട്ടൻ" എന്നു ഒറു വിദ്വാൻ പൊങ്ങച്ചം വിളിച്ചു കൂവുകയായി. "ഇതാരാ? എംബെരുമാനാർ, കൂരത്താഴ്വാൻ, മുതലിയാണ്ടാൻ, എംബാർ എന്നിവരുള്ള ശ്രീരംഗത്ത് ഇങ്ങിനെ ആത്മപ്രശംസ ചെയ്യാനോ?" എന്ന് നെട്ടിപ്പോയ ഭട്ടർ, ആ വിദ്വാനെ വാദത്തിനായി വെല്ലുവിളിച്ചു. ബാലനല്ലേ എന്ന് ഓർത്തു

ഭട്ടരുടെ ഏതു ചോദ്യത്തിനും മറുപടി നൽകാമെന്നു സര്വജ്ഞ ഭട്ടൻ പറഞ്ഞു. ഭട്ടർ ഒരു പിടി മണ്ണെടുത്ത് "ഇതിൽ ഏത്തരത്തോളം മന്നുണ്ട്?" എന്ന് ചോദിച്ചു. വിദ്വാൻ ബ്രമിച്ചു മൌനിയായി. ഭട്ടർ "ഒരു പിടി മാന്നെന്നു ഉത്തരം നൽകാൻ കഴിയാത്തവർക്കു പൊങ്ങച്ചം വേണോ?" എന്ന് കേട്ടു. ഈ ചാതുര്യംകണ്ടു ആശ്ചര്യവായ വിദ്വാൻ തൻടെ പല്ലക്കില്നിന്നും നീങ്ങി, ഭട്ടരെയതിൽ കേറ്റി കൂരത്തഴ്വാൻടെ ഇല്ലത്തിലാക്കി പലവായി പുകഴ്ത്തി.

- ഗുരുകുലവാസ സമയത്ത് പാഠസാലൈ പോകാത്തെ വീഥിയിൽ കളിച്ചോണ്ടിരുന്ന ഭട്ടരെക്കണ്ട അച്ചൻ കൂരത്താഴ്വാൻ കാരണഞ്ചോദിച്ചു. ഏകചന്ദ്രഗ്രാഹിയായ ഭട്ടർ "ഇന്നുലെ പഠിപ്പിച്ച അതെ പാഠന്തന്നെ ഇന്നും" എന്ന് ഉത്തരം നൽകി. അഴ്വാൻ പരീക്ഷിച്ചപ്പോൾ എളുപ്പവായി പാസുരങ്ങളെ ഉച്ചരിച്ചു അവരെ തൃപ്തിപ്പെടുത്തി.
- "നെടുമാർക്കടിമൈ" എന്ന തിരുവായ്മൊഴി പാസുരം (എട്ടാമ്പത്ത് പത്താംപതികം മുതൽ പാസുരം) ഭട്ടർക്കു പഠിപ്പിക്കയിലു കൂരത്താഴ്വാൻ "ചെറു മാ മനുഷ്യര്" എന്ന പദത്തെ പഠിപ്പിച്ചു. ഭട്ടർ ചോദിച്ചു: "ഒരേ മനുഷ്യൻ ചെറുതായും വലിതായും ആവാൻ എങ്ങനെ സാദ്യം?". സന്തോഷവായി കൂരത്താഴ്വാൻ ഈ ഉത്തരം കൊടുത്തു: "മിടുക്കൻ! മുതലിയാണ്ടാൻ, അരുളാളപ്പെരുമാൾ എംബെരുമാനാർ പോലെയുള്ളവരെ കണ്ടോ? ഉടല് മെലിഞ്ഞു ചെറുതായാലും ജ്ഞാനം അനുഷ്ഠാനം എന്നിവ വലിതായി മഹത്വമുള്ളവരായതു പോലാണു". ഭട്ടരും തെളിഞ്ഞു.

ഭട്ടർ വളർന്നു വലിതായി എംബെരുമാനാർ ദർശന പ്രവർത്തകരായി. ഭട്ടർ വിനയം, ഔദാര്യം, നാലായിര ദിവ്യ പ്രബണ്ടത്തില് തിളൈച്ച രശന എന്ന സര്വകല്യാണ ഗുണങ്ങൾ തികഞവരത്രെ. പല വ്യാഖ്യാനങ്ങളില് നമ്പിള്ളൈ മുതലായ പൂർവാചാര്യമ്മാർ ഭട്ടർ പറഞ്ഞ പൊരുളെ ശ്ലാഘിച്ചു. കൂരത്താഴ്വാനെപ്പോലെ ഭട്ടരും തിരുവായ്മൊഴിയിലും, അതിൻടെ അന്തർഗതങ്ങളിലും മുഴുകുവായിരുന്നു. ഭട്ടർ ഇങ്ങനെ തിരുവായ്മൊഴിയിൽ മുങ്ങിയ പല ഘട്ടങ്ങളെ വ്യാഖ്യാനങ്ങളിൽ കാണാം.

നമ്മാഴ്വാര് പരാങ്കുശ നായികാ എന്നും ഭാവത്തോടുകൂടി പാറിയ പാസുരങ്ങളെ അനുസന്ധിക്കുകയിൽ, "ആഴ്വാർ തിരുമനസ്സിൽ വ്യാപിച്ച ചിന്തനകളെ അറിയുന്നവർ ആരുമില്ലാ" എന്ന് ഭട്ടർ മൊഴിയുവായിരിന്നു.

വിനയം, ജ്ഞാനം, മാഹാത്മ്യം ഉൾപ്പെടുന്ന കല്യാണഗുണങ്ങലക്ക് ദൃഷ്ടാന്തവായി പല സംഭവങ്ങളുണ്ട്. യതിരാജ വിംശതി എന്ന ഗ്രന്ഥത്തില് മണവാള മാമുനി ഭട്ടരുടെ ഒതുക്കത്തെ കൂരത്താഴ്വാൻ മറ്റും ആളവന്താരുടെ അടക്കത്തേയ്ക്ക് ഒപ്പമായി ആഹ്ലാദിച്ചു. ഭട്ടരുടെ നിരവചനവും, പൂരവാച്ചര്യ ശ്രദ്ധയുള്ള വിശദീകരണവും കൊണ്ട് കുറെ വ്യാഖ്യാനങ്ങളെ നിരച്ചിട്ടുണ്ട്.

- രംഗഗരാജ സ്തവത്തിൽ "അസംനികൃഷ്ടസ്യ" എന്നു തുടങ്ങും ഏഴാം സ്ലോകത്തിലു ഭട്ടർ അഖ്യാനിച്ച ഒരു സംഭവം. ഒരു പട്ടി എങ്ങെനെയോ ശ്രീരംഗ ക്ഷേത്രത്തിനു അകത്തെക്കേരിപ്പോയി. ഈ അശുദ്ധത്തിനെ പ്രായശ്ചിത്തവായി ലഘു സമ്പ്രോക്ഷണം ചെയ്യാൻ അർച്ചകമ്മാർ തീരുമാനിച്ചു. ഇതെയരിഞ്ഞ ഭട്ടർ ശ്രീരംഗനാഥനിടത്ത് വേകഞ്ചെന്നു സങ്കടം പറഞ്ഞു "എല്ലാ ദിവസവും ഞ്ഞാൻ ക്ഷേത്രത്തിക്കേരിയതിനെ സംപ്രോക്ഷണം ചെയ്യാത്തെ അർച്ചകമ്മാർ നായ് കേരിയതിനെ ചെയ്യുന്നത് എന്താണു?" മഹാവിദ്വാനായിട്ടും ഇങ്ങിനെ ഒരു പട്ടിയിനെക്കാൾ സ്വയം താഴ്ത്തി പറഞ്ഞത്രെ.
- രംഗഗരാജ സ്തവത്തിൽതന്നെ "ന ജാതു" എന്നു തുടങ്ങും ആരാം സ്ലോകത്തിലു ഭട്ടർ കഥിക്കുന്നു "ദേവലോകത്തിൽ ദേവനായ് ജനിക്കുന്നതെക്കാൾ ശ്രീരംഗത്തു ഒരു പട്ടിയായി ജനിക്കുന്നതു എനിക്ക് കൂടുതൽ ഇഷ്ഠവാണു"
- ഒരിക്കിൽ സ്വയം ശ്രീരംഗനാഥൻടെ മുമ്പേതന്നെ ചില ശേവകമ്മാർ ഭാട്ടരെ നിന്ദിച്ചു. ഭട്ടർ "ഒരു ശ്രീവൈഷ്ണവൻ തീർച്ചയായും രണ്ടു കാര്യങ്കളെ ചെയ്തേപറ്റു. പെറുമാളുടെ കല്യാണഗുണങ്ങളെ സ്വയംവാകൊണ്ടു പാടുന്നത് ഒന്നു. സ്വദോഷങ്ങളെയോർത്തു പശ്ചാത്തപിക്കുന്നതു രണ്ടാവതു" എന്നിട്ട് പിന്നും "പെരുമാളുടെ കല്യാണഗുണ കീര്ത്തനത്തിൾ ലയിച്ചു, അടിയനുടെ ദോഷങ്ങളെയോർത്ത് വ്യസനിക്കാത് പോയി. താങ്ങൾ അതെ ഓർമിച്ചു അടിയനുടെ സ്വധര്മം ചെയ്യാൻ വലിയ ഉപകാരികളായി. ഇതിനു അടിയൻ താങ്ങൾകു സമ്മാനകൊടുക്കേണ്ടതാണു" എന്ന് ചൊല്ലി തൻടെ തിരുവാഭരണങ്ങളെയും പുതപ്പെയും കൊടുത്തു. ഭട്ടരുടെ സൌമനസ്യമത്രെ.
- ഭട്ടരുടെ കാലക്ഷേപ ഘോഷ്ഠിയിലു പൺദിതമ്മാർ ഉൾപ്പെട്ട ഒരുപാടുപേർ ഉണ്ടായിരുന്നു. എന്നിട്ടും ഒരിക്കില് ശാസ്ത്രജ്ഞാനം അധികമില്ലാത്ത ഒരു ശ്രീവൈഷ്ണവർ വരാൻ വേണ്ടി കാത്തിരുന്നു. ഇതെക്കണ്ട പഠിച്ച വിദ്വാമ്മാർ കാരണഞ്ചോദിച്ചു. മഹാശാസ്ത്രജ്ഞൻ ഇല്ലെങ്കിലും

സത്യാവസ്ഥ അരിയാവുന്നവരാണു എന്ന് ഉത്തരം കൊടുത്തു അതെ തെളിയിക്കാരായി. ഘോഷ്ഠിയിലൊരുത്തരെ വിളിച്ചു "ഉപായം ഏതാണു?" എന്ന് ചോദിക്കവും "ശാസ്ത്രത്തില് കർമം, ജ്ഞാനം, ഭക്തി യോഗങ്ങലെന്നു പല ഉപായങ്ങളുണ്ട്" എന്ന് അവര് പ്രത്യുത്തരക്കൊടുത്തു. പിന്നെ "ഉപേയം എതാ?" എന്ന് ഭട്ടർ കേട്ട്. "ശാസ്ത്രത്തില് ഐശ്വര്യം, കൈവല്യം, കൈങ്കര്യം പോല പല ഉപേയങ്ങളുണ്ട്" എന്ന് പറഞ്ഞു. വിദ്വങ്കളായിട്ടും തെളിവില്ലന്നു ഭട്ടർ അഭിപ്രായപ്പെട്ട്. അവര് നോക്കിയിരുന്ന ശ്രീവൈഷ്ണവരെത്തി. അവരിടവും അതേ രണ്ടു ചോദ്യങ്ങളെ കേട്ട്. "എംബെരുമാൻ തന്നെ ഉപായവും ഉപേയവും" എന്ന് അവർ ഉത്തരം നൽകി. ഇതാണ് വൈഷ്ണവ നിഷ്ഠ എന്നും ഇതിന് വേണ്ടിയാ താൻ കാത്തിരുന്നുവെന്നും ഭട്ടർ പറഞ്ഞു.

- ഒരിക്കിൽ സോമാസിയാണ്ടാമ്ഭട്ടരുടെ ഇഷ്ഠമ്പോലെ വിശതമായ തിരുവാരാദന ക്രമം പഠിപ്പിച്ചു. വേറൊ ദിവസം ഭട്ടർ ഉണ്ണാനിരുന്നു പിന്നെ തിരുവാരാധനഞ്ചെയ്യാൻ മരന്നുപോയതോർത്തു. അപ്പത്തന്നെ പെരുമാളെ അവിടെ എടുത്തുക്കൊണ്ടുവന്നു ഭക്ഷണം ചെയ്യിച്ചു പിന്നെ താനും കഴിച്ചു. ഇതെക്കണ്ട സോമാസിയാണ്ടാൻ ലഘുവായ ക്രമത്തെ തനിക്കു പഠിപിക്കാത്തതെന്താവെന്നു ചോദിച്ചു. "താങ്ങൾ സോമയാഗം മുതലായ വലിയ കാര്യങ്ങളെച്ചെയ്യാൻ കഴിവുള്ളവരാണ്. ആകയാല് ലഘുക്രമം തങ്ങളെ ത്രുപ്തിപ്പെടുത്തുവില്ലാ. ചെരിയതൊരു തിരുവാരാദനം മതി ജ്ഞാൻ ക്ഷോബിച്ചു മയങ്ങാൻ. അത്കൊണ്ടാ താങ്ങൾക്ക് സംപൂര്ണക്രമം പഠിപ്പിച്ചു" എന്നത്രെ.
- ഒരു തവണ, ശ്രീരംഗ ക്ഷേത്ര ഉരിയടി ഉല്സവത്തില് വേദപാരായാണ ഘോഷ്ഠിയിൽ നിന്നും ഭട്ടർ വേര്പട്ടു ഇടയൻമാരോടു ചേർന്ന് നിന്ന്. വിവരമന്വേഷിച്ചപ്പോൽ "ഈ ഉല്സവം ഇടയൻമാര്ക്കള്ളതാലു പെരുമാളുടെ കടാക്ഷം അവരുടെ മേലായിരിക്കും. അവിടെത്തന്നെ നാമുമുണ്ടായിരിക്കണു" എന്ന് സമാധാനംപറഞ്ഞു.
- "പരമപദനാഥനുക്കു എത്ര തോൾകൾ? രണ്ടോ അഥവാ നാലോ?" ചോദിച്ചത് തിരുമല അനന്താഴ്വാൻ. ഭട്ടർടെ മരുമൊഴി: "എങ്ങിനേയും ആവാം. രണ്ടായാൽ ശ്രീരംഗ ക്ഷേത്ര മൂലസ്ഥാനത്തിലുള്ള മൂലവ മൂർത്തിയായ പെരിയ പെരുമാൾ പോലേയും, നാലായാൽ ഉലാവും ഉല്സവ മൂർത്തിയായ നമ്പെരുമാളെ പോലേയും ദര്ശിക്കാം".






- അമ്മണിയാഴ്വാൻ ദൂരത്തിൽനിന്നും വന്നു തനിക്കു ഹിതമായതെ ഉപദേശിക്കാമ്പ്രാർത്തിച്ചു. "നെടുമാർകടിമൈ" എന്ന് തുടങ്ങും തിരുവായ്മൊഴിയെ (എട്ടാമ്പത്ത് പത്താംപതികം മുതൽ പാസുരം) വിളക്കി ഭട്ടർ അരുളിയത് "പെരുമാളെ അറിയുന്നത് കുരച്ചു വെള്ളം ഉൾകൊള്ളുന്നത് പോലേ. അടിയവരെ മനസ്സിലാകുന്നതോ വിശപ്പുമുഴുവതായി തീര്ക്കാനുള്ള സദ്യ പോലേ".
- ഭട്ടരെക്കുരിച്ചു കേട്ട ഒരു രാജാവ് സാമ്പത്തികവായി സഹായിക്കാമെന്നു വിളിച്ചു. ശ്രീരംഗനാഥൻടെ അഭയഹസ്ഥം പോലും പുരവോട്ടു തിരിഞ്ഞു പോയാലും വേരോരിടത്ത് സഹായഞ്ചോദിക്കുവില്ലെന്നു തീര്ത്തുപ്പറഞ്ഞു.
- തിരുവരംഗത്തമുദനാർ ഭട്ടരുടെ അച്ഛൻ കൂരത്താഴ്വാൻടെ ശിഷ്യനാണു. എന്നിട്ട് ഭട്ടരെക്കാൾ താൻ ഉയർന്നവറെന്നു കരുതി. ഭട്ടർ പറഞ്ഞു "സമ്മദിച്ചു! എന്നാലും അത് പുറത്ത് പറയാമ്പാടില്ലാ".
- "ശ്രീവൈഷ്ണവർ ശ്രീമന്നാരായണൻ അല്ലാത്ത മറ്റ ദേവതകളെ എങ്ങിനെ ബഹുമാനിക്കണു?" എന്നൊരുത്തൻ ചോദിച്ചു. "ചോദ്യന്തെറ്റാണു. മറ്റ ദേവതകൾ ശ്രീവൈഷ്ണവരെ എങ്ങിനെ ബഹുമാനിക്കണുവെന്നാ. മറ്റ ദേവതകൾ രജോതമോഗുണങ്ങൾ നിരഞ്ഞവരായതാലും ശ്രീവൈഷ്ണവർ സാത്വീകരായതാലും മറ്റ ദേവതകൾ അവരിടത്ത് അടിമപ്പണി ചെയ്യേണ്ടവരാണു". കൂരത്താഴ്വാനും ഇതേപോലപ്പരഞ്ഞത്രെ.
- ഭട്ടർക്കു പരിതിയില്ലാത്ത മേന്മകലാണ്. താൻ വലിയ വിദുഷിയായിട്ടും ഭട്ടർടെ ശ്രീപാദതീർത്തം ഏൽക്കുകയായിരിന്നു അവരുടെ അമ്മ. ഇത് ശരിയാണോവെന്നു സംശയിച്ചവർക്കു അമ്മ പറഞ്ഞത്:

  "പ്രാണപ്രതിഷ്ഠൈക്കു ശേഷം ദേവതാമൂർത്തിയായ തൻടെ ശില്പത്തെ, ശ്രുഷ്ഠിച്ച ശില്പി വണങ്ങിക്കൂടെ? അങ്ങിനെതന്നെ എൻടെ ഓമനക്കുട്ടനെങ്കിലും പൂജിക്കാനർഹരാണു".
- ഒരിക്കില് ശ്രീമന്നാരായണനല്ലാത്ത വേര് ദൈവതൊഴുന്നവരുടെ വസ്ത്രം സ്പർശിച്ച അശുദ്ധി ഭട്ടർക്കുണ്ടായി. മഹാജ്ഞാനിയെന്നാലും ഓടിച്ചെന്നു അമ്മയിടം പരിഹാരഞ്ചോദിച്ചു. ബ്രാഹ്മണരല്ലാത്തെ ഒരു ശ്രീവൈഷ്ണവരുടെ ശ്രീപാദതീർത്തങ്കുടിക്കുക എന്ന ഒരു പരികാരമേയുള്ളെന്നു അമ്മ പരഞ്ഞു. ഭട്ടർ അങ്ങിനെ ഒരുത്തരെ കണ്ടെത്തി അപേക്ഷിച്ചു. ഭട്ടർടെ മേന്മയരിഞ്ഞ അവര് മനസ്സില്ലാത്ത സമ്മദിച്ചു.
- ഒരിക്കില് കാവേരി തീരത്തൊരു മണ്ഡപത്തിലെ പെരുമാൾക്കു തിരുവാലവട്ട കൈങ്കര്യം ചെയ്യുകയായി. അതുകൊണ്ട് മറ്റുള്ള





ശ്രീവൈഷ്ണവർ സന്ധ്യാവന്ദനത്തിനായി വിളിച്ചതെ ഏറ്റില്ല. പെരുമാളുടെ അന്തരംഗ കൈങ്കര്യകാരണം ഈ വിട്ടുവീഴ്ച്ച ചിത്രഗുപ്തൻ തൻടെ പാവക്കണക്കിൽ കൂട്ടിച്ചേർക്കുവില്ലെന്നു ഭട്ടർ പറഞ്ഞു. ഇതേ അടിസ്ഥാന തത്വത്തെയാണും ആചാര്യ ഹൃദയം എന്നും ഗ്രന്ഥത്തിൽ "അത്താണി സേവനത്തിൽ പൊതുവായത് നഴുവും" എന്ന് വിസതീകരിച്ചിട്ടുണ്ട്. പക്ഷേ ഭഗവദ് ഭാഗവത കൈങ്കര്യവൊഴിച്ചു മറ്റേ കാരാണങ്ങൾക്കായി നിത്യകർമാ ത്യാഗഞ്ചെയ്യാൻ പറ്റില്ലാ എന്നറിയുക.

- ഒരു തവണ അദ്യയനോൽസവത്തിലു ഭട്ടർടെ അമ്മ അവർക്ക് ദ്വാദശി പാരണയ ഓർമിച്ചു. "യാരെങ്കിലും വലിയ ഉത്സവത്തിനിടക്ക് ഏകാദശി ദ്വാദശി ഓർത്തിരിക്കുവോ?" എന്ന് പറഞ്ഞു. അർഥാത് ഭഗവദനുഭവത്തിനെ തടസം ഉണ്ടാക്കല്ലേ എന്നാണ്. അല്ലാത്ത കർതവ്യമായ ഏകാദശി വ്രതം അവശ്യമല്ല എന്ന് കാണിക്കാനല്ലാ.
- ശരീരത്തിനെയും അതിൻടെ അലങ്കാരത്തിലേയും താല്പര്യം വിട്ടുക്കളയണുവെന്നു ഭട്ടർ ശിഷ്യമ്മാരിടത്ത് പറഞ്ഞു. പിറ്റേയ ദിവസന്തന്നെ പട്ടു വസ്ത്രങ്ങളും ഉടുത്തി. ഇതെന്താ പരഞ്ഞാപ്പോലെ പ്രവ്രുത്തിക്കാത്തതു എന്ന് ശിഷ്യമ്മാർ ഭട്ടരെക്കേട്ടു. തൻടെ ഉടലെ പെരുമാളിൻ നിത്യവാസസ്ഥലവായി കാണുന്നതായും, എങ്ങിനെ കുറച്ചു സമയവേ പെരുമാൾ വന്നു പോകും ഒരു മണ്ഠപത്തിനെ അലങ്കരിക്കുവോ അങ്ങിനെയാണ് തന്നെ അലങ്കരിച്ചതു എന്നും ഇങ്ങിനെയോർ അത്യാവശ്യം ഒരുത്തരുക്കുണ്ടായാൽ അവര് തൻടെ ശരീരത്തെ പാങ്ങായഴഗ് ചെയ്യാമെന്നും പറഞ്ഞു.
- കൂരത്താഴ്വാൻടെ ശിഷ്യൻ വീരസുന്ദര ബ്രഹ്മരായൻ എന്ന ചെരിയതൊരു രാജാവ് ശ്രീരംഗ ക്ഷേത്രത്തിൻടെ മതിൽ കെട്ടുമ്പോൾ പിള്ളൈപ്പിള്ളൈ ആഴ്വാൻടെ ഇല്ലത്തിനെ ബാധിക്കാൻ തീരുമാനിച്ചു. ഭട്ടർ വേണ്ടെന്നു പറഞ്ഞും ശ്രദ്ധിച്ചില്ലാ. സങ്കടങ്കൊണ്ട് ഭട്ടർ ശ്രീരങ്ങത്ത്തിൽ നിന്നും തിരുക്കോഷ്ഠിയൂർക്ക് നീങ്ങി. ശ്രീരംഗനാഥനെ പിരിഞ്ഞു ശോകാകുലവായി. പിന്നീട് രാജാവ് മരിച്ച ശേഷം ശ്രീരംഗത്തിലേക്ക് മടങ്ങി. തിരിക വരുന്ന വഴിയിലേ ചെയ്ത സ്തോത്രവാണ് ശ്രീ രംഗരാജ സ്തവം എന്ന് ഇന്നും അറിയപ്പെടുന്നു.
- ഭട്ടർ വാദത്തിൽ തോല്പിച്ച ചില വിദ്വാമ്മാർ പകരം വഞ്ചിക്കാൻ തീർമാനിച്ചു കുടത്തിലൊരു പാമ്പയിട്ടു അടച്ചു ഇതിനെ ഉള്ളത് എന്താണോവെന്നു ചോദിച്ചു. അതിലെ പാമ്പുള്ളതെ അറിഞ്ഞു ഭട്ടർ തിരുവെൺകൊറ്റക്കുട ഉണ്ടെന്നു പറഞ്ഞു. കുഴപ്പത്തിലായ വിദ്വാമ്മാർക്കായി വിവരിച്ചു: പൊയ്കൈയാഴ്വാർ ഒരു പാസുരത്തിൽ




ആദിശേഷൻ ശ്രീമന്നാരയണൻ ഉലാവുംപോൾ മഴ വെയിൽ സ്പർശിക്കാതിരിക്കാൻ വേണ്ടി കുടരൂപമേൽക്കും എന്ന് പരഞ്ഞാപോലെ അക്കുടത്തിലിട്ട പാമ്പെ കുട എന്നും പറയാം.

ഇങ്ങിനെ എത്ര തവണ കേട്ടാലും മതിയാവാത്ത അമൃതവായ ഭട്ടർടെ വൈഭവങ്ങൾ ഒരുപാടുണ്ട്.

ശ്രീരംഗനാച്ചിയാരിടത്ത് ഭട്ടർക്കു ഒരുപാടുസ്നേഹമുണ്ടായിരിന്നു. സ്രീരംഗനാഥനേക്കാൾ.ഒരിക്കില് ശ്രീരംഗനാച്ചിയാർ പോലേവേഷന്ധരിച്ച ശ്രീരംഗനാഥൻ "അസലായിട്ടുണ്ടോ?" എന്നു ചോദിച്ചു.

"നല്ല ചേർച്ചയുണ്ട് പക്ഷേ തൻടെ കണ്ണുകളിൽ ശ്രീരംഗനാച്ചിയാർ വെളിപ്പെടുത്തുന്ന പരമ കരുണയെ അങ്ങെയുടെ കണ്ണുകളിൽ കാണാൻ കഴിയുന്നില്ലാ" എന്നു പറഞ്ഞു.

സീതാ പിരാട്ടി ശ്രീ രാമ പിരാൻ രണ്ടു പേരുടെ കണ്ണുകളെയും ഒത്തു നോക്കി ഹനുമാൻ സീതാ പിരാട്ടിയേ സുന്ദരവായ കണ്ണ് കൊണ്ടവൾ (അസിതേക്ഷണ) എന്ന് പറഞ്ഞതെ ഈ വൃത്താന്തം നമുക്ക് ബോദിപ്പിക്കിയാണു. ഭട്ടർക്കു ശ്രീരംഗനാച്ചിയാറിടത്തുള്ള അതീത ഭക്തിയുടെ പ്രവാഹവാണു ശ്രീഗുണരത്നകോശം എന്ന സ്തോത്രം.

മനസ്സിലാകാൻ കഠിനവായ പാസുരങ്ങൾക്കു എളുപ്പവായ വിളക്കകൊടുക്കാൻ ഭട്ടർക്കു കഴിയും. അതിലെ രണ്ടു ദൃഷ്ടാന്തം കാണാം:

- പെരിയ തിരുമൊഴിയിൽ എഴാം പത്തു മുതൽ പതിഗത്തിൽ "കരവാ മടനാകു" എന്ന് തുടങ്ങും മുതൽ പാസുരത്തെ
  - പിള്ളൈ അമുദനാർ ഇങ്ങിനെ വിളക്കി:
    - ഈ പാസുരം രചിച്ച തിരുമങ്കൈയാഴ്വാർ പെരുമാളെക്കാണാൻ കൊതിച്ചു കാത്തിരിക്കുന്നത് പശു തൻ കന്നുക്കുട്ടിയെക്കാണാൻ നോക്കിയിരിക്കിന്നത് പ്പോലേയാണു.
  - ഭട്ടർ ഇതെ ലേശം മാറ്റി വിളക്കി:
    - "കരവാമടനഗുതങ്കന്റു" എന്ന് ചേർത്തേ വായിക്കുക. എങ്ങിനെ കന്നുക്കുട്ടി തൻ തായ്പ്പശുവെക്കാണാൻ കൊതിച്ചിക്കാത്തിരിക്കുവോ അങ്ങിനെ തിരുമങ്കൈയാഴ്വാർ പെരുമാളെക്കാണാൻ നോക്കിയിരുന്നു.




- പൂരുവാച്ചര്യരും ഭട്ടർടെ വ്യാഖ്യാനത്തെ ശ്ലാഘിച്ചു.
- പെരിയ തിരുമൊഴിയിൽ നാലാം പത്തു ആരാം പതിഗത്തിൽ "മല്ലരൈയട്ടുമാള" എന്ന് തുടങ്ങും ആരാമ്പാസുരത്തുടെ അർഥമ്പറഞ്ഞുതരണുവെന്നു അപ്പൻ തിരുവഴുന്തൂർ അരയർ മുതലായ ഒരു ശ്രീവൈഷ്ണവർ സംഘം പ്രാർത്തിച്ചു. ഭട്ടർ അവരെ പാസുരം പാടാൻ പറഞ്ഞു. ഇടക്കു പെട്ടെന്ന് നിർത്തി ആഴ്വാര് രാവണനുടെ കിടപ്പില് ഈ പാസുരത്തെ പറയുന്നതായി ഇങ്ങിനെ അഭിനയിച്ചു:
    - "മുന്നു ലോകങ്ങളെയും ജയിച്ച എന്നിടം ഒരു സാധാരണ മനുഷ്യൻ വലിയ വീരനെന്നു ഭാവിച്ചു യുദ്ധം ചെയ്യുകയാണു" എന്ന് കരുതി അവശാനം സ്വയം തോറ്റു മാളുകയായി.

തിരുനാരായണപുരഞ്ചെന്നു വേദാന്തിയിടം (നംജീയർ) വാദഞ്ചെയ്തു അവരെ വീട്ടെടുത്ത് എംബെരുമാനാർ ദർശനത്തിലെ ചേർത്തത് ഭട്ടർടെ ഒരു മുഖ്യവായ മാഹാത്മ്യവാണു. നംജീയരെ വീട്ടെടുക്കുന്നത് എംബെരുമാനാരുടെ ദിവ്യമായ ആണെ. മാധവാചാര്യരോടു (നംജീയരുടെ പൂർവാശ്രമപ്പേര്) സിദ്ധാന്തവാദഞ്ചെയ്യാൻ, വാദ്യ ഘോഷം, വലിയ ശ്രീവൈഷ്ണവ ഘോഷ്ഠീ സഹിതം തിരുനാരായണപുരം വരെ പല്ലക്കിൾ ചെന്ന്. ഇങ്ങിനെ വഴിയില് ബഹളവുണ്ടാകിയാൽ മാധവാചാര്യരുടെ ശിഷ്യമ്മാർ വഴിമരിച്ചു വാദത്തിനു വിളിച്ചു മാധവാചാര്യരോടെ വാദഞ്ചെയ്യുന്നതെ താമസിക്കുവെന്നു അറിഞ്ഞ ഭട്ടർ, എളിയ ഉടുപ്പോടു മാധവാചാര്യർടെ ദദിയാരാധനക്കൂടത്തിലേക്കുപ്പോയി.

ഉണ്ണാത്ത ഇരുന്ന ഭട്ടരെക്കണ്ട മാധവാചാര്യാർ കാരണമന്വേഷിച്ചു. അവരോടു വാദഞ്ചെയ്യാൻ വന്നുവെന്ന് പറഞ്ഞു. ഭട്ടരെക്കുരിച്ചു മുമ്പേ കേട്ടിരുന്ന അവര്, ഭട്ടരല്ലാത്തെ വേര് ആര്ക്കും തന്നെ വെല്ലുവിളിക്കാൻ ധൈര്യമുണ്ടാവില്ലെന്ന് അറിയുവായിരിന്നു. വന്നത് ഭട്ടർ എന്ന് തിരിച്ചറിഞ്ഞു അവരോടു വാദഞ്ചെയ്തു. ആദ്യം തിരുനെടുന്താണ്ടകം എന്ന പ്രബന്ധംകൊണ്ട് എംബെരുമാൻടെ പരത്വത്തെ ഭട്ടർ സ്ഥാപിച്ചു പിന്നിട് സർവ ശാസ്ത്രാർഥങ്ങളെയും പറഞ്ഞു. തോലിയേറ്റു ഭട്ടർടെ ത്രുപ്പാദങ്ങളെ ആശ്രയിച്ചു ശിഷ്യനായി അങ്ങീഹരിക്കുകവെന്നു പ്രാർത്തിച്ചു. ഭട്ടർ അരുളിച്ചെയൽകളെയും (നാലായിര ദിവ്യ പ്രബന്ധം) സമ്പ്രദായ അർഥങ്ങളെയും നംജീയർക്കു ഉപദേശിച്ചു. മാധവാചാര്യരിടത്തു വിടവാങ്ങി ആദ്യയനോത്സവത്തിനു തലദിവസം ശ്രീരംഗത്തു തിരിച്ചെത്തി.

ഭട്ടരെ ഗംബീരവായി സ്വാഗതഞ്ചെയ്യാൻ ഏർപ്പാടുകൾ സ്രീരംഗത്ത് തയ്യാരാക്കി. നടന്നതൊക്കെ ഭട്ടർ പെരിയ പെരുമാളെ അറിയിച്ചു. പെരിയ പെരുമാൾ തിരുമനസ്സ് വളരെ സന്തോഷിച്ചു തിരുനെടുന്താണ്ടകം സേവിക്കാൻ നിർദേശിച്ചു. ഇത് കൊണ്ട് അന്ന് മുതലായി ശ്രീരംഗത്തിൽ മാത്രം ആദ്യയനോൽസവം തുടങ്ങുന്നത് തിരുനെടുന്താണ്ടക അനുസന്ധാനത്തോടാണു.

രഹസ്യ ത്രയത്തെ ആദ്യം രേഖപ്പെടുത്തിയതു ഭട്ടരാണു. ഭട്ടർ രചിച്ച അഷ്ററ്റശ്ലോകീ അതിശയവായി വെറും എട്ടു ശ്ലോകങ്ങളിൽ തിരുമന്ത്രം, ദ്വയം മറ്റും ചരമ ശ്ലോകങ്ങളെ വിവരിക്കുകയാണ്.
രംഗരാജസ്തവത്തിലു സരളമല്ലാത്ത ശാസ്ത്രാർഥങ്ങലെ വളരെ എളുപ്പവായ ശ്ലോകങ്ങൽ കൊണ്ട് ഭട്ടർ വ്യക്തമാക്കി. വിഷ്ണു സഹസ്രനാമ വ്യാഖ്യാനത്തില്, ഭഗവാൻടെ ഓരോരോ തിരുനാമവും അങ്ങെയുടെ ഓരോരോ ഗുണത്തെ പ്രക്ഷേപിക്കുന്നതെ
ഭട്ടർ എടുത്തുപറഞ്ഞു. ശ്രീരംഗനാച്ചിയാരെ കുറിച്ച ഗുണരത്നകോശം അനുപമമായ ഗ്രന്ഥവാണു.

ഏകദേശം നൂരു കൊല്ലങ്ങളോ അതിൻടെ മേൽപ്പോട്ടോ ജീവിച്ചിരുന്ന പൂരവാചാര്യർകളെക്കാൾ കുറഞ്ഞ പ്രായവേ ജീവിച്ചിരുന്ന ഭട്ടർ, ഇനിയും ചില കാലം ജീവിച്ചിരുന്നാൽ പരമപദത്തിലേക്കു പടി കെട്ടിക്കാണുന്നത്രെ! നംജീയരെ തിരുവായ്മൊഴിക്കു വ്യാഖ്യാനം എഴുതാൻ ഭട്ടർ നിയമിച്ചു. അവരെ ദർശന പ്രവര്ത്തകരായും സ്ഥാപിച്ചു.

ഒരിക്കില് പെരിയ പെരുമാൾ തിരുമുൻബായില് ചില പാസുരങ്ങളെയും അവയുടെ അർഥങ്ങളെയും സാദിച്ചു.
സന്തോഷവായ എംബെരുമാൻ മോക്ഷങ്കൊടുത്തു! എന്നാലും ഭട്ടർ നിബന്ധനയോടെ അതെ ഏറ്റു! "മഹാപ്രസാദം!
എന്നാലും അവിടെ നമ്പെരുമാളെ കാണാമ്പറ്റിയില്ലെങ്കിലു അപ്പത്തന്നെ പരപദത്തിൽ ഒരു ദ്വാരമുണ്ടാക്കി ശ്രീരംഗത്തിലേക്കു കുതിച്ചുപ്പോരും" പിന്നിട് ഈപ്പെരുമറ്റത്തെ അമ്മയ്ക്കും പറഞ്ഞു. അമ്മ വളരെ സന്തോഷിച്ചു. (ഇതാ പൂരുവരുടെ നിഷ്ഠ. ഈ ലോകത്തിലെ അവതരിച്ച കാരണം അവര്ക്ക് നല്ലവണ്ണം അറിയാം.

ഈ വാർത്ഥ കേട്ട ചില ശ്രീവൈഷ്ണവമ്മാർ ഭട്ടരെ പിരിയാനാവാത്തെ അവരെ ചോദിച്ചു: "പെരിയ പെരുമാൾ സന്തോഷങ്കൊണ്ട് കൊടുത്താലെന്താ? സ്വികരിക്കണോ? താങ്ങളെ വിട്ടു ജ്ഞങ്ങൾ എങ്ങിനെ
താങ്ങൾ വീട്ടെടുക്കാൻ ഒരുപാടു പേരുള്ളപ്പോഴ് ഇങ്ങിനെയൊരു

കാര്യഞ്ചെയ്തല്ലോ?" അതിനെ ഭട്ടർ സമാധാനം പറഞ്ഞു, "എങ്ങിനെ ഉയര്ന്ന വക നെയ്യ് നായുടെ വയരിലു തങ്ങാത്തൊ, അങ്ങിനെ ജ്ഞാനും ഈ കറുത്ത ലോക ജീവിതം ധരിക്കാനാവില്ല".

ഭട്ടർ എല്ലാ ശ്രീവൈഷ്ണവമ്മാരെയും തൻ ഇല്ലതിലേക്കു ക്ഷണിച്ചു വരുത്തി ദദിയാരാധനഞ്ചെയ്തു. പിന്നീട് പദ്മാശനത്തിലിരുന്നു തിരുനെടുന്താണ്ടകത്തെ ഉച്ചരിച്ചപടി പുഞ്ചിരിയോടെ തിരുനാട്ടുക്ക് (പരമപദം) ഉദ്ഗമിച്ചു. ഭട്ടരെപ്പിരിഞ്ഞു എല്ലാരും ദു:ഖിച്ചാലും അവരുടെ ചരമ കൈങ്കര്യങ്ങളെ ക്രുത്യവായിച്ചെയ്തു. ആണ്ടാൾ അമ്മയും ഭട്ടർടെ തിരുമേനിയെ ആലിംഗനഞ്ചെയ്തു ശുഭയാത്ര പറഞ്ഞു.

ഭട്ടർടെ വൈഭവം കല്ലെയും ഉരുക്കും പ്രഭാവമുള്ളതാണു. എംബെരുമാനാരിടത്തുംആചാര്യനിടത്തും മാറാത്ത അഭിമാനവുണ്ടാകാൻ നാമും ഭട്ടർടെ തൃപാദത്താമരകളെ ശരണമെത്ഥിക്കാം.

ഭട്ടർ ത്രുപ്പാദങ്ങളേ ശരണം!

**ഭട്ടർടെ തനിയൻ**

ശ്രീ പരാശര ഭട്ടാര്യ ശ്രീരംഗേശ പുരോഹിത:।
ശ്രീവത്സാങ്ക സുത: ശ്രീമാൻ ശ്രേയസേ മേ അസ്തു ഭുയസേ॥

**അർത്ഥം**

ശ്രീരംഗനാഥൻടെ പുരോഹിതരും, ശ്രീവത്സാങ്കർ എന്ന കൂരത്തഴ്വാൻടെ മകനും, കൈങ്കര്യശ്രീ നിരഞ്ഞവരുമായ ശ്രീ പരാശര ഭട്ടർ എനിക്ക് എല്ലാ മംഗളങ്ങളെ അനുഗ്രഹിക്കട്ടേ.






# നംജീയർ

ഇതിനെ മുമ്പ് പരാശര ഭട്ടർ എങ്ങിനെ ജീവിച്ച്ചെന്നരിഞ്ഞു. ഇപ്പോൾ അടുത്ത ഓരാൺ വഴി ആചാര്യൻ നംജീയർ.



തിരുനാരായണപുരം ക്ഷേത്രത്തിലു നംജീയർ

**ത്രുനക്ഷത്രം -** മീനം, ഉത്രം

**അവതാര സ്ഥലം -** തിരുനാരായണപുറം

**മറ്റേ പേരകൾ -** ശ്രീ മാധവർ, നിഗമാന്ത യോഗി, വേദാന്തി

**ആചാര്യൻ -**പരാശര ഭട്ടർ

**ശിഷ്യമ്മാർ -** നമ്പിള്ളൈ, ശ്രീ സേനാധിപതി ജീയർ എന്നിവര്

**പരമപദിച്ച സ്ഥലം -** ശ്രീരംഗം

**ഗ്രന്ഥങ്ങൾ -** തിരുവായ്മൊഴി ഒമ്പതിനായിരപ്പടി വ്യാഖ്യാനം, കണ്ണിനുൺ ചിരുത്താംബു വ്യാഖ്യാനം, തിരുവന്താദികൾക്കായ വ്യാഖ്യാനങ്ങൾ, ശരണാഗതി ഗദ്യ വ്യാഖ്യാനം, തിരുപ്പല്ലാണ്ട് വ്യാഖ്യാനം, നൂറ്റെട്ട് എന്ന് അറിയപ്പെടുന്ന രഹസ്യത്രയ വിവരണ ഗ്രന്ഥം - ഇതിൽ പലതും ഇപ്പൊ കാണാനില്ലാ.

പ്രസിദ്ധ അദ്വൈത പണ്ഡിതനായ മാധവാചാര്യാർ തിരുനാരായണപുരതേ വസിച്ചിരുന്നു. അവരെ വീട്ടെറ്റുത്തു നമ്മുടെ സമ്പ്രദായത്തിലേക്കു ചേർക്കാൻ എംബെരുമാനാർ ആഗ്രഹിച്ചു. ഭട്ടർക്കു ഈ






ചുമതല ഏൽപ്പിച്ചു. എംബെരുമാനാർ നംജീയരെ വളരെ ബഹുമാനിച്ചിരുന്നു. അദ്വൈതിഎന്നാലും. ഗുരുപരമ്പരയെക് കാണുമ്പോൾ ഇതെ അറിയാം.

ഭട്ടരെക്കുരിച്ചു കേട്ടിരുന്ന മാധവാചാര്യരും അവരെക്കാണാൻ ആശയോടിരുന്നു. എംബെരുമാനാർറ്റെ ഇച്ചപ്രകാരം ഭട്ടർ തിരുനാരായണപുരഞ്ചെന്നു, നംജീയരെ വാദത്തിൽ വിജയിച്ചു അവരെ ശിഷ്യരായി വീട്ടെറ്റുത്തു വന്നതൊക്കെ നേരത്തെതന്നെ ഭട്ടർ ചരിത്രത്തിലു നാം കണ്ടത് ഓർക്കുക.

വാദങ്കഴിഞ്ചു ശ്രീരംഗത്തിരുന്നു ഭട്ടരോടു വന്ന എല്ലാ ശ്രീവൈഷ്ണവമ്മാരും മാധവാചാര്യരെക്കാണാൻ വന്നു. ഭട്ടരുടെ പ്രശസ്തിയെ പിന്നും തിരിച്ചറിഞ്ഞു മാധവാചാര്യർ പരവശനായിപ്പരഞ്ഞു - "എന്നെപ്പാലിക്കാൻ, താങ്ങൾടെ ഉയർന്ന സ്ഥാനന്നോക്കാത്തെ, ശ്രീരംഗത്തിൽ നിന്നും ഇത്തരയും ദൂരം ഇവിടെ വന്നു, സാധാരണ ഉടുപ്പുടുത്തി, സ്വേച്ഛയായി അടിയനോടു വാദഞ്ചെയ്തു, ശാസ്ത്രങ്ങളിൽ പതിഞ്ഞ സത്യജ്നാനങ്ങളെ തെളിയിച്ചു എന്നെപ്പരിഷ്കരിച്ചു. ഈ എല്ലാ സഹായങ്ങൾക്കും എങ്ങിനെ ജ്ഞാൻ പ്രതിഫലഞ്ചെയ്യും?". അരുളിച്ചെയൽകളെയും അവയനുബന്ധിച്ചുള്ള പൂർവാചാര്യ ഗ്രന്ഥങ്ങളെയും വായിച്ചാൽ മാത്രം മതിയെന്നു ഭട്ടർ പറഞ്ഞു, ശ്രീരംഗത്തേക്കു മടങ്ങി വന്നു.

അനുകരിക്കാത്ത ഭാര്യമാരിടത്തു വിരക്തിയും സ്വാചാര്യനുവായ അകൻച്ചയും സഹിക്കാനാവാത്തെ മാധവാചാര്യാര് സന്യാസിയായി ശ്രീരംഗത്തുച്ചെന്നൂ സ്വാചാര്യൻടെ കൂടെക്കഴിയാൻ തീരുമാനിച്ചു. തൻടെ മുഴുത്ത സ്വത്തെ മൂണു പങ്കായിപ്പിരിച്ചു, ഇരു പങ്കുകളെ ഓരോരോ ഭാര്യക്കും വീദം വയിച്ചു (ശാസ്ത്രപ്രകാരം സന്യാസിയാകുന്ന മുമ്പു ദാര്യയുടെ സംരക്ഷണത്തിനെ ക്രമീകരിക്കാൻ). പിന്നെ സന്യാസാശ്രമം സ്വീകരിച്ചു ശ്രീരംഗത്തിലേക്കു യാത്രയായി.

വഴിയിലു വയിച്ചുക്കണ്ട അനന്താഴ്വാൻ സന്യാസിയായ കാരണഞ്ചോദിച്ചു. വെരുതെ ഭട്ടരിടത്തുച്ചെന്നു കൈങ്കര്യഞ്ചെയ്താൾ മതി, എങിനെയെങ്കിലും എംബെരുമാൻ മോക്ഷങ്കൊടുക്കുമെന്നു അനന്താഴ്വാൻ പരഞ്ഞു. പിന്നും ¨തുമന്ത്രത്തിൾ ജനിച്ചു ദ്വയത്തിൾ വളരുക¨ എന്നു പരഞ്ഞു. അര്ത്ഥാത് ആത്മ സ്വരൂപത്തെയരിഞ്ഞു പെരുമാൾ പിരാട്ടി രണ്ടു പേര്ക്കും കൈങ്കര്യം ചെയ്യുക. മാധവാചാര്യരെയും അവരുടെ അത്മസമർപ്പണവുങ്കണ്ടു ഭട്ടർ അവരെ അംഗീകരിച്ചു ¨താങ്ങളാണും നം(നമ്മുടെ) ജീയര്¨എന്ന മുദൾ നംജീയര് എന്നു പ്രസിദ്ധവായി.





ഭട്ടരും നംജീയരും തമ്മിൻ ആദർശയോഗ്യമായ ആചാര്യ ശിഷ്യ ബന്ധമുണ്ടായിരുന്നു. നംജീയർ എല്ലാമുപേക്ഷിച്ചു തൻടെ ജീവിത കാലം മുഴുവനും സ്വാചാർ്യൻടെ കൂടെയിരുന്നു. ഭട്ടർ നംജീയർക്കു തിരുക്കുരുകൈപ്പിരാൻ പിള്ളാൻടെ ആരായിരപ്പടി എന്ന വ്യാഖ്യാനപ്രകാരം തിരുവായ്മൊഴി പഠിപ്പിച്ചു. ഭട്ടർ ഉത്തരവുപ്രകാരം നംജീയർ തിരുവായ്മൊഴിക്കു ഒൻപതിനായിരപ്പടിയെന്ന വ്യാഖ്യാനമെഴുതി. തൻടെ നൂരോള വർഷ ജീവിത കാലത്തിലു നംജീയർ നൂരു തവണ തിരുവായ്മൊഴി കാലക്ഷേപഞ്ചൊല്ലി.

നംജീയരുടെ സീമയറ്റ ആചാര്യ ഭക്തിയുടെ ഉദാഹരണവായ സംഭവങ്ങൾ ചില -

- ഒരിക്കിൾ ഭട്ടർ പല്ലക്കിലു ജാതയായി ചെന്നപ്പോൾ സന്യാസിയായ നംജീയരും ത്രിദണ്ടം ഒരു തോളിലും ആൾതോൾ മറ്റൊണ്ണിലുവായി ചുമക്കാൻ ശ്രമിച്ചു. "ജീയാ, ഇതു താങ്ങൾടെ സന്യാസാശ്രമത്തിനെത്തക്കതല്ലാ. താങ്ങൾ എന്നെച്ചുമന്നുകൂടാ" എന്നു പരഞ്ഞു. "താങ്ങൾക്കു സേവനഞ്ചെയ്യാൻ ഈത്രിദണ്ടമൊരു തടസമായാലൾ ഇതെ മുരിച്ചു സന്യാസാശ്രമം ത്യാഗഞ്ചയ്യൂം" എന്നു നംജീയർ മരുപടി പരഞ്ഞു.
- ഒരു തവണ ഭട്ടർ പരിവാരങ്കൾ സഹിതം നന്ദവനത്തിലെത്തിയതാലുണ്ടായ ബഹലത്തെക്കുരിച്ചു നംജീയരിടത്തു അവരുടെ ചില ഏകാങ്ങികൾ പരാദി വയിച്ചു. നന്ദവനം ഭട്ടർക്കും അവരുടെ കുടുംബത്താര്ക്കും ഉള്ളതാണുവെന്നും നംബെരുമാൾക്കായതു അല്ലവെന്നും ഏകാങ്ങിമാർ എപ്പോഴും ഓർത്തിരുക്കണുവെന്നു ആജ്ഞാപിച്ചു.
- ആചാര്യമ്മാർ ശിഷ്യരുടെ മടിയിൾ തന വയിച്ചു വിശ്രമിക്കിന്നതു പണ്ടത്തെ പതിവായിരുന്നു. അങ്ങിനെ ഒരിക്കിൾ ഭട്ടരും നംജീയരുടെ മടിയിൾ കുരെ സമയം മയങ്ങിപ്പോയി. ഉണർന്ന പിന്നെ നംജീയരുടെ അർപ്പിതമനസ്സെ ശ്ലാഘിച്ചു ഒരിക്കിൾ കൂടി ദ്വയം ഉപദേശിച്ചു. (ശിഷ്യരാൾ ത്രുപ്തിയായ ആചാര്യമ്മാർ ദ്വയം ഉപദേശഞ്ചെയ്യുന്ന വഴകകെങ്കുരിച്ചു മണക്കാൾ നംബിയുടെ ചരിത്ര ബ്ളോഗിൾ നേരത്തേ എഴുതിയതു ഇവിടെ ഔർക്കുക).
- നംജീയർ അരുളിച്ചെയൾകളെ വേഗം പഠിച്ചു മഹോപാദ്ധ്യായനുവായി. നംജീയരെ അരുളിച്ചെയൾ പാസുരങ്കളെ കഥിക്കാമ്പരഞ്ഞു ഭട്ടർ അത്ഭുതവായ അർത്ഥങ്ങളെ ഉപദേശിക്കുകയായിരുന്നു. "എൽ തിരുമകൾ സേർ മാർവനേ എന്നും എന്നുടൈ ആവിയേ എന്നും"എന്നു തുടങ്ങും തിരുവായ്മൊഴി ഏഴാമ്പത്തു രണ്ടാമ്പതിഗം ഒന്പതാമ്പാസുരം ചൊല്ലുമ്പോൾ ഈ മേൾപ്പരഞ്ഞ മുതലടി മുഴുവനും മുരിക്കാത്തെ ചേർത്തുച്ചൊല്ലി. ഇതെക്കേട്ട ഭട്ടർ മൂർച്ഛയായി. ഉണർത്തിയപ്പോൾ അങ്ങിനെ ചേർത്തു വായിച്ചാലേ തന്നെ പരാങ്കുശ നായകിയായി ഭാവിച്ചു

ഈപ്പാസുരത്തെയെഴുതിയ നമ്മാഴ്വാരുടെ തുമനസ്സെ സത്യാവസ്ഥയരിയാം. ശ്രീരംഗനാഥൽടെ ഹ്രുദയത്തിു ശ്രീരംഗനാച്ചിയാരർവസിക്കുന്നതു കൊണ്ടാ ആഴ്വാർക്കവൻ പ്രിയങ്കരനായി. ഇങ്ങിനെ ഉത്ക്രുഷ്ഠവായ അർത്ഥമരിയാൻ ചേർത്തു വായിക്കേണും. നിർത്തി വായിച്ചാലു "ഇവൻ ശ്രീരംഗനാഥൻ. ഇവൻടെ ഹൃദയത്തിൽ ശ്രീരംഗനാച്ചിയാർവസിക്കുന്നു. ഇവൻ എൻടെ പ്രിയങ്കരനാണു" എന്നു തെറ്റായ പൊരുളേ ഉണ്ടാകും.

- തമിഴ് മാത്രു ഭാഷയല്ലാത്ത നാട്ടുകാരനായിട്ടും, ഇതിനു മുൻബു സംസ്കൃത വേദാന്തി (അദൈ്വതി) ആയിരുന്നും അരുളിച്ചെയൾകളിൾ മഹാവിദ്വാനായ നംജീയരെ ഭട്ടർ പ്രകീർത്തിച്ചു.

ഭട്ടർക്കും നംജീയർക്കും തമ്മിൾ പല സ്വാരസ്യമായ വിവാദങ്ങളുണ്ടായിരുന്നു. മഹാ പണ്ഡിതനെന്നാലും, തൻടെ സന്ദേഹങ്ങളെ ആചാര്യനെ ബോദ്യപ്പെടുത്തി വിളക്കമരിയാൻ മടിക്കുവില്ലാ. ചില വിവാദങ്ങളെ ഇപ്പോൾ കാണാം.

- ആഴ്വാമ്മാർക്കു ശ്രീകൃഷ്ണനോടു എന്ത ഇത്രയും സ്നേഹം എന്നു ദട്ടരെ നംജീയർ ചോദിച്ചു. ഏവരും സമീപത്തിലുണ്ടായ കാര്യങ്ങളെത്തന്നെ ഓർക്കുന്നു. മറ്റെ അവതാരങ്ങളെക്കാൾ കൃഷ്ണാവതാരം ആഴ്വാര്കളുടെ ജീവിത കാലത്തിനു അടുത്തായതു കൊണ്ടായിരിക്കാം ഈ കൂതൾ സനേഹം എന്നു ഭട്ടർ ഉത്തരം പരഞ്ഞു.
- ഭട്ടർ വേരോർ വിളക്കവുംകൊടുത്തു. ശ്രീകൃഷ്ണൻ ഗോപ കുലത്തിൾ വളര്ന്നു. ഗോപാലൻ എവിടെ പോയാലും അവനെക്കൊല്ലാൻ കംസൻ അയച്ച അസുരർകൾ പിൻതുടര്ന്നു. പക്ഷേ ശ്രീരാമൻടേ പിരപ്പും വളർപ്പും നേരേ മരിച്ചു. മറ്റെ മുൻബുള്ള അവതാരങ്ങളെപ്പോൾ ശ്രീരാമൻ സ്വയം ശസ്ത്ര വിദ്യ പഠിച്ചവനാണും. അവൻടെ അച്ഛൻ ദശരഥനോ ഇന്ദരൻ തന്നെ ഒരു കഷ്ഠത്തിൾ പെട്ടപ്പോൾ സഹായിക്കാൻ കഴിവുള്ള ദൈര്യവാനായിരുനന്നു. ശ്രീരാമൻടെ അനുജരായ ലക്ഷ്മണ ഭരത ശത്രുഘ്നരോ രാമൻടെ സമമായ ദൈര്യവും കഴിവും നിരഞ്ഞവരാണു. ഇതൊക്കെയോർത്തു മറ്റെയവതാരങ്ങളെക്കാൾ ശ്രീകൃഷ്ണനെ അപായമുണ്ടാകുവെന്നു പെരിയാഴ്വാർ പേടിച്ചു.
- കലിയൻ എന്നരിയപ്പെടുന്ന തിരുമങ്കയാഴ്വാർ "ഒരു നൾ ചുറ്റം" (പെരിയ തിരുമൊഴി പത്താമ്പത്തു മുതൾ തിരുമൊഴി) എന്ന തിരുമൊഴിയിൻ പല ദിവ്യ ദേശങ്ങളെ മംഗളാശംസനഞ്ചെയ്യുന്നു. എന്തിനെ എല്ലാ ദിവ്യ ദേശങ്ങളെയും ഒരുമിച്ചതെന്നു നംജീയർ ചോദിച്ചു. വിവാഹങ്കഴിഞ്ഞ മണവാട്ടി മണവാളൻടെ വീട്ടിലേക്കു പോകുമുൻബു സ്നേഹിതമാർ അയൾകാർ എല്ലാരിടവും വിടവാങ്ങുന്നതു പോലേ പരമപദ യാത്രക്കു മിക്കാരും തയാരായ ആഴ്വാർ ഈലോകത്തുള്ള സകല എംബെരുമാങ്കളിടം യാത്ര പരയുകയാണു എന്നു ഭട്ടർമരുപടി പരഞ്ഞു.






- എംബെരുമാനെ അവഗണിച്ചാൾ അപ്പത്തന്നെ മഹാബലിക്കു സ്വത്തു മുഴുവനും നഷ്ടപ്പെടുവെന്നു പ്രഹ്ലാദൻ ശപിച്ചു. ധനത്തെ കാര്യമാക്കാത്ത പ്രഹ്ലാദൻ എന്തിനു ഇങ്ങിനെ ശപിച്ചുവെന്നു നംജീയർ ചോദിച്ചു. ഒരു പട്ടിയെ ശിക്ഷിക്കാൻ അതു ഇഷ്ടവായി കഴിക്കുന്ന നിസ്സാരവസ്തുവെ പരിക്കിന്നതു പോലേ മഹാബലിക്കു പ്രിയമായ സ്വത്തുക്കൾ പോകുവെന്നു ശപിച്ചു എന്നു ഭട്ടർ പ്രതികരിച്ചു.
- ശുക്രാചാര്യാർടെ കണ്ണു നഷ്ടപ്പെട്ടതും മഹാബലി പാതാളത്തിലേക്കു പോയതും എന്തു കൊണ്ടെന്നു നംജീയർ അന്വേഷിച്ചു. ശുക്രാചാര്യാർ മഹാബലി സ്വധർമഞ്ചെയ്യുന്നതെ തടഞ്ഞതും മഹാബലി സ്വാചാര്യൻടെ വാക്കു പാലിക്കാത്തതും കൊണ്ടാവെന്നു ഭട്ടർ പ്രത്യുത്തരം പരഞ്ഞു.
- ശ്രീരാമനുവായ വേർപാട് സഹിക്കാത്ത ദശരഥൻടെ ജീവൻ പെട്ടെന്നു പോയാലും (പരമപദഞ്ചെല്ലാത്ത) സ്വര്ഗം മാത്രവേ പോയതെന്താവെന്നു നംജീയർ ചോദിച്ചു. ശ്രീരാമനെ രാജാപാക്കുമെന്ന വാക്കു പാലിക്കാത്തെ കാട്ടിലേക്കു അയച്ചു സത്യംപരയുകയെന്ന സാമാന്യ ധർമം അനുകരിക്കാത്തതിനെ നരകത്തിലേക്കു പോകേണ്ടതെന്നാലും തൻടെ അച്ഛനായതുകൊണ്ടു എംബെരുമാൻ ദയവായി അവനെ സ്വര്ഗത്തിലാക്കി എന്നു ഭട്ടർ പരഞ്ഞു.
- ഭക്തനായ വിഭീഷണനെ ശ്രീരാമൻ അനുഗ്രഹിക്കാൻ സുഗ്രീവൻ സമ്മതിക്കാത്തതെന്താവെന്നു നംജീയർ ചോദിച്ചു. തൻടെ ശരണമ്പറ്റിയ ഭക്തനായ വിഭീഷണനെ ശ്രീരാമനായ എംബെരുമാൻ രക്ഷിക്കാൽ ശ്രമിച്ചതു പോലേ തൻടെ സഹായഞ്ചോദിച്ചു വന്ന ശീരാമനുക്ക് വിഭീഷണൻ കേടുവരുത്തുമോവെന്നു ചിന്താകുലനായി സുഗ്രീവനും ശ്രീരാമനെ രക്ഷിക്കാൻ ശ്രമിച്ചു എന്ന് ഭട്ടർ വിളക്കി.
- കംസവദത്തിനു ശേഷം ശ്രീകൃഷ്ണൻ ദേവകി വസുദേവരെ കണ്ടു. ദേവകിയുടെ സ്ഥനങ്ങളിൽ പാല് തന്നെ പ്രവഹിക്ക, ഇനിയും താൻ കുഞ്ഞല്ലവെങ്കിലും, ശ്രീകൃഷ്ണനും അതെ ശ്വീകരിച്ചത്രെ. ഇതെങ്ങിനെ സാധ്യവെന്നു നംജീയർ ചോദിച്ചു. അമമയ്ക്കും മകനുവായ സ്വകര്യങ്ങളെ ചോദിക്കാൻ നമ്മളാരാവെന്ന് ആദ്യം ഹാസ്യമ്പരഞ്ഞാലും ഭട്ടർ വേറെ വിളക്കവും കൊടുത്തു. ശ്രീകൃഷ്ണനെ പ്രസവിച്ചവളോ അഥവാ വാത്സല്യമുള്ളവളോ അല്ലാത്ത പൂതനെയെന്ന രാക്ഷസി മുലതന്നു ശ്രീകൃഷ്ണൻ ശ്വീകരിച്ചെങ്ങിൽ ഉണ്മയായ മുലതന്നു അതെ ശ്രീകൃഷ്ണനായ എംബെരുമാൻ സ്വീകരിച്ചതെ മനസ്സിലാക്കാൻ പ്രയാസമുണ്ടോ?
- ഭട്ടർ യയാതി കഥാ പ്രസങ്ങഞ്ചെയ്തു. നൂറോളം അശ്വമേദ യാഗങ്ങൾ ചെയ്തു സ്വർഗഞ്ചെന്ന യയാതിയുവായി സ്വസ്ഥാനം പങ്കു വയിക്കാൻ സഹിക്കാത്ത ഇന്ദ്രൻ തന്ത്രപരമായി യയാതിയെ അപരാദം ചെയ്യാൻ പ്രേരിപ്പിച്ചു പദവി കുരയ്ച്ചു. ഈ ചരിത്രത്തിൻടെ താല്പര്യവും സാംഗത്യവും എന്താണുവെന്നു നംജീയർ ചോദിച്ചു. അന്യ ദേവതകൾക്കു ഇല്ലാത്ത എംബെരുമാൻടെ മാത്രവായ മഹിമയെ ഈ ചരിത്രം എടുത്തുപ്പരയുന്നുവെന്നു ഭട്ടർ വിളക്കി: ഇതര ദേവതകൾ നൂറോളം

അശ്വമേദ യാഗഞ്ചെയ്തു തന്നെ ത്രുപ്തിപ്പെടുത്തി ഉച്ച സ്ഥാനത്തിൽ എത്തിയവരെപ്പോലും എങ്ങിനെയെങ്ങിലും താഴേ പിടിച്ചുത്തള്ളുന്നു. ഇതിനെതിരായി തന്നിടത്ത് വെറുതെ ശരണാഗതി മാത്രം ചെയ്തവര്ക്ക് എംബെരുമാൻ സാമ്യാപതി മോക്ഷം (അഥവാ തനക്ക് സമവായ സ്ഥാനം) കൊടുക്കുന്നു. അതു കഴിഞ്ഞു കള്ളക്കളി കളിച്ചു ആ സ്ഥാനത്തിൽ നിന്നും താഴെ പിടിച്ചു തള്ളുകയും ചെയ്യുവില്ലാ.

അരുളിച്ചെയൽകളുടെയും ശാസ്ത്രങ്ങളുടെയും ആഴ്ന്ന പൊരുളെ അറിയിക്കിന്ന ഇത്തരം വിവാദങ്ങൾ ഒരുപാടു ഉണ്ടു.

നംജീയർ തൻടെ ഒൻപതിനായിരപ്പടിയുടെ കൈയെഴുത്തുപ്രതി ചെയ്യാൻ അവശ്യപ്പെട്ടപ്പോൽ നംബൂർ വരദാചാര്യാരെ നല്ലൊരു ലേഖകനായി തിരഞ്ഞെടുത്തു. നല്ലവണ്ണം പകർത്തി എടുത്തതിനെ തൃപ്തനായ നംജീയർ വരദാചര്യാർക്കു നമ്പിള്ളൈ എന്ന പേരിട്ടു. ദർശന പ്രവർത്തകരുവാക്കി. നമ്പിള്ളൈ തന്നെക്കാൾ ഉത്കൃഷ്ടമായ അർഥങ്ങളെ പറഞ്ഞപ്പോഴെല്ലാം നംജീയർ അവരെ കീർത്തിച്ചിരുന്നു. ഇതിലേ നംജീയരുടെ സൗമൻസ്യം നമുക്കു കാണാം.

നംജിയർ നമ്മുടെ സമ്പ്രദായത്തെ ബഹുഭംഗിയായി മനസ്സിലാക്കിയിരുന്നു. "മറ്റൊരു ശ്രീവൈഷ്ണവൻടെ സങ്കടത്തെ കണ്ടു ഒരു ശ്രീവൈഷ്ണവനെ സഹതാപം തോണിയാലു, അവൻ ഒരു ശ്രീവൈഷ്ണവൻ"എന്ന് നംജീയർ പറയുന്നു. അവരുടെ സമ കാലത്തു ശ്രീവൈഷ്ണവരെയും ആചാര്യരെയും ബഹുമതിച്ചിരുന്നു.

നംജീയർ തൻടെ അന്തിമ കാലത്തിൽ സുകമില്ലാതായപ്പോൽ പെറ്റി എന്ന സ്വാമിയൊരുവർ അവരിടത്ത് എന്തെങ്കിലും ആവശ്യമുണ്ടോവെന്ന് അന്വേഷിച്ചു. പെരിയ തിരുമൊഴി മൂണാം പത്തു ആരാന്തിരുമൊഴി കേഴ്ക്കാൻ ഇഷ്ടപ്പെട്ടു. ഈ തിരുമൊഴിയിൽ മുതൽ നാലു പാസുരങ്ങളിൽ തിരുമങ്കൈയാഴ്വാർ എംബെരുമാനുക്കു ദുത് വിടുന്നു. പിന്നേ വിരഹ താപം കൂടിപ്പോയതാല് സന്ദേശത്തെ സന്ദേശം തുടരാൻ പറ്റിയില്ലാ. ഇതേ അരയർ സ്വാമി നമ്പെരുമാള്ടെ അഭിനയിച്ചത് കണ്ടു നംജീയർ പരവശത്തിൽ മുങ്ങിത്തിളച്ചു.

ജീവിത അവശാനത്തെ സ്വയന്തിരുമേനി നമ്പെരുമാൾ കാണിക്കേണുവെന്നു അവരിടത്ത് യാചിച്ചു. നമ്പെരുമാൾ ഏകാന്ത ദർശനം നല്കി. സംതൃപ്തരായി, ശിഷ്യമ്മാർക്കു പല അന്തിമ ഉപദേശങ്ങൽ കൊടുത്തു, തൻ ചരമ തിരുമേനി വിട്ടു പരമപദം നേടി.




നമുക്കും നംജീയരെ പോലേ എംപെരുമാനിടത്തും ആചാര്യനിടത്തും ആശാപാശം ഉണ്ടാകണുവെന്നു നംജീയരുടെ ത്രുപ്പാദ താമരകളെ പ്രാർത്തിക്കാം.

**നംജീയരുടെ തനിയൻ**

*നമോ വേദാന്ത വേദ്യായ ജഗൻ മംഗള ഹേതവേ*
*യസ്യ വാഗമ്രുതാസാര ഭൂരിതം ഭുവനത്രയം*

**അർത്ഥം**

എവരുടെ അമൃത വാക്കുകൾ മൂണു ലോകങ്ങൾ മുഴുവനും നിറഞ്ഞു മംഗളമാക്കുന്നോ ആ വേദാന്തം അറിഞ്ഞവരായ നംജീയരെ വണങ്ങുന്നു.

അടുത്ത ബ്ലോഗില് നമ്പിള്ളൈ വൈഭവങ്കാണാം.




# നമ്പിള്ളൈ

ഓരാൺവഴി ആചാര്യ പരമ്പരയിലു നംജീയരെ അടുത്തു വന്നവർ നമ്പിള്ളൈ.



ചെന്നൈ തിരുവല്ലിക്കേണി ക്ഷേത്രത്തിലു നമ്പിള്ളൈ

**ത്രുനക്ഷത്രം -** വൃശ്ചികം, കാര്ത്തിക

**അവതാര സ്ഥലം –** നംബൂർ

**ആചാര്യൻ -** നംജീയർ

**ശിഷ്യമ്മാർ -** വടക്കു തിരുവീതി പിള്ളൈ, പെരിയവാച്ചാൻ പിള്ളൈ, പെരിയവാച്ചാൻ പിള്ളൈ, പിൻബഴകിയ പെരുമാൾ ജീയർ, ഈയുണ്ണി മാധവ പെരുമാൾ, നടുവിൽ തിരുവീതി പിള്ളൈ ഭട്ടർ മുതലായവർ

**പരമപദിച്ച സ്ഥലം -** ശ്രീരംഗം

**ഗ്രന്ഥങ്ങൾ -** തിരുവായ്മൊഴി മുപ്പത്തി ആരായിരപ്പടി ഈടു വ്യാഖ്യാനം, കണ്ണിനുൺ ചിരുത്താംബു വ്യാഖ്യാനം, തിരുവന്താദികൾക്കു വ്യാഖ്യാനങ്ങൾ, തിരുവിരുത്തം വ്യാഖ്യാനം.

**വേരു പേർകൾ -** വരദരാജൻ, തിരുക്കലികന്റി ദാസർ, കളിവൈരി ദാസർ, ലോകാചാര്യർ, സൂക്തി മഹാർണവർ, ജഗതാചാര്യർ മറ്റും ഉലഗാസിരിയർ

¨കന്നംകങ്കയുൾ കണ്ടുകൊണ്ടേൻ¨ എന്ന് തുടങ്ങും പെരിയ തിരുമൊഴിയിൽ (ഏഴാം പത്തു പത്താം തിരുമൊഴി പത്താം പാസുരം) പറഞ്ഞതു പോലേ തിരുക്കണ്ണമംഗൈ എംബെരുമാൻ തിരുമംഗൈയഴ്വാരിടത്ത് അവരുടെ പാസുരങ്ങളെ പഠിക്കാൻ ആശിച്ചു. അതുകൊണ്ട് കലിയൻ എന്ന തിരുമംഗൈയാഴ്വാർ നമ്പിള്ളയായും എംബെരുമാൻ പെരിയവാച്ചാൻ പിള്ളയായും അവതരിച്ചു താൻ ആഗ്രഹിച്ചതു പോലേ അരുളിച്ചെയൽകളുടെ അർത്ഥങ്ങളെ പഠിച്ചു.

തൻടെ ഒൻബതിനായിരപ്പടി വ്യാഖ്യാനത്തിനെ ഒരു നല്ല കൈയെഴുത്തു പ്രതി ഉണ്ടാക്കാൻ നംജീയർ അവശ്യപ്പെട്ടു. ശ്രീവൈഷ്ണവ ഘോഷ്ഠിയിലു ചോദിച്ചപ്പോൾ നംബൂർ വരദരാജർടെ പേരെയവര് പ്രസ്ഥാവിച്ചു. വരദരാജർ താൻ എഴുതി നംജീയരുടെ ത്രുമനസ്സു ത്രുപ്തിപ്പെടുത്തുവെന്നു നംജീയറിടത്തു പറഞ്ഞു. ആദ്യം ഒൻപതിനായിരപ്പടിയെ വരദരാജർക്കു കാലക്ഷേപഞ്ചൊല്ലി പിന്നെ അതിൻടെ ഒരേയൊരു കൈയെഴുത്തു പ്രതിയെയും നംജീയർ കൊടുത്തു. ഏകാഗ്രതയോടു വേഗം എഴുതി തീര്ക്കാൻ കാവേരി നദിയിന് അക്കരയിലുള്ള തൻ നാട്ടിലേക്കു വരദരാജർ പോയി. കാവേരിയാറ്റെ കടക്കുമ്പോൾ പെട്ടെന്ന് വെള്ളപ്പൊക്കം വന്നതാലു വരദരാജർ നീന്തി അക്കരെ പോയി. അപ്പോൾ നംജീയരുടെ ഗ്രന്ഥം വെള്ളത്തിൽ വീന്നു. വരദരാജർ തകര്ന്നു പോയി. തൻടെ നാട്ടിലെത്തിയ പിന്നെ സ്വാചാര്യനായ നംജീയരെ ധ്യാനിച്ചു അവര് പറഞ്ഞ കഥാ കാലക്ഷേപത്തെ ഓർത്തു ഒൻപതിനായിരപ്പടി വ്യാഖ്യാനത്തെ വീണ്ടുമെഴുതാൻ തുടങ്ങി. സ്വയം തമിഴ്പ്പണ്ഡിതൻ ആകയാലു ബംഗിയായ അർഥങ്ങളെ പൊരുത്തമായി ചേർത്തു ഒടിവില് നംജീയരിടത്തു സമർപ്പിച്ചു. വ്യാഖ്യാനത്തെ വായിച്ച നംജീയർ മാറ്റങ്ങളുണ്ടെന്നു മനസ്സില്ലാക്കി എന്താ സംഭവിച്ചെന്നു അന്വേഷിച്ചു. വരദരാജർ പറഞ്ഞ വ്രുത്താന്തത്തെ കേട്ടു നംജീയർ അതിപ്രസന്നരായി. വരദരാജരുടെ വാസ്തവമായ മേന്മയെ അറിഞ്ഞു നമ്പിള്ളൈ എന്നും തിരുക്കലികൻരി ദാസർ എന്നും നാമങ്ങൾ ചാർത്തി.

ഭട്ടർ നംജീയർ തമ്മിലുണ്ടായിരുന്ന അടുപ്പവും, സ്വാരസ്യമായ വിവാദങ്ങളും നംജീയർ നമ്പിള്ളൈ തമ്മിലുമുണ്ടായിരുന്നു. അതില് ചില -

- “ഉപായാന്തരമെന്നു അറിയപ്പെടുന്ന കർമ, ജ്ഞാന ഭക്തി വൈരാഗ്യങ്ങലക്ക് ഇത്രയും തെളിവുകൾ ഉണ്ടായിട്ടും ശരണാഗതിക്കത്രെ തെളിവുകൾ ഇല്ലാത്തതെന്താ?” എന്ന് നമ്പിള്ളൈ ചോദിച്ചു. പ്രത്യക്ഷവായി മനസ്സിലാക്കാൻ കഴിയുന്നതിനെ പ്രമാണം വേണോവെന്നു നംജീയർ ആദ്യം ചോദിച്ചു.

വെള്ളത്തിൽ മുങ്ങുന്നവൻ കരയിലുള്ളവനെ പറ്റുന്നത് പോലേ സംസാര ബന്ധത്തിൽ മുങ്ങിയവർ അങ്ങിനെ മുങ്ങാത്ത എംബെരുമാനെ ശരണാഗമിക്കിന്നതു ഉചിതമല്ലേ എന്നു നംജീയർ വിളക്കി. പിന്നിട് ശരണാഗതിയെ ഉറപ്പിക്കുന്ന ശാസ്ത്ര പ്രമാണങ്ങളെയും അനുരൂപിച്ചു. പ്രമാണങ്ങളുടെ എണ്ണം വയിച്ചു ഒരു പ്രമാണത്തിൻടെ സാധുതയെ നിശ്ചയിക്കാമ്പറ്റിയില്ലാ. ഉദാഹരണത്തിനു, മനുഷ്യരിൽ ഒരുപാടു സംസാരികളും ഒരുചില സന്യാസികളുവേ ഉള്ളതു കൊണ്ടു സംസാരം കൂടുതൽ നല്ലതാണൂവെന്നു തീരുമാനിക്കാൻ പറ്റുവില്ലാ എന്ന് നംജീയർ വിളക്കി. ഇതൊക്കെ കേട്ട നമ്പിള്ളൈ തൃപ്തിയായി.

- "തനിക്കു ശ്രീവൈഷ്ണവത്വം ഉണ്ടെന്നു എങ്ങിനെ ഒരുവൻ മനസ്സിലാക്കും?" എന്ന് നമ്പിള്ളൈ അന്വേഷിച്ചു. എവൻ അർച്ചാവതാരത്തിലു പരത്വത്തെ മനസ്സിലാകുന്നോ, എവൻ മറ്റ ശ്രീവൈഷ്ണവരെ സ്വന്തം ഭാര്യ മറ്റും കുട്ടികളെപ്പോൾ കാണുന്നോ, എവൻ മറ്റു ശ്രീവൈഷ്ണവർ തന്നെ അവഗണിക്കുന്നതെ സന്തോഷവായി ഏൽക്കുന്നോ അവൻ തനിക്ക് ശ്രീവൈഷ്ണവത്വം ഉണ്ടെന്നു കരുതാമെന്ന് നംജീയർ പറഞ്ഞു.
- തന്നിടത്തു നമ്പിള്ളൈ ശ്രീഭാഷ്യം വായിച്ചിരുന്ന കാലത്തു നംജീയർ തൻടെ എംബെരുമാനുക്കു തിരുവാരാധനഞ്ചെയ്യാൻ നമ്പിള്ളയിടത്ത് പറഞ്ഞു. നമ്പിള്ളൈ എങ്ങിനെ ചെയ്യണുവെന്നു അരിയില്ലാവെന്നു മരുപടി പരഞ്ഞു. നംജീയർ ഇങ്ങിനെ പഠിപ്പിച്ചു: ദ്വയ മഹാ മന്ത്രത്തിനു രണ്ടു പകുതികളാണു. ആദ്യത്തെ പകുതിയെ ചൊല്ലി പിന്നെ "സർവ മംഗള വിഗ്രഹായ" എന്ന് ചൊല്ലി അതു കഴിഞ്ഞു ദ്വയത്തിടെ രണ്ടാമത്തെ പകുതിയെ ചൊല്ലി ഭോഗത്തെ എംബെരുമാനുക്കു അര്പ്പിക്കുക. എവിടെയും നിറഞ്ഞ എംബെരുമാൻടെ സൌലഭ്യത്തെ സൂചിപ്പിച്ചു അഭിനന്ദിക്കാൻ വേണ്ടിയാ "സർവ മംഗള വിഗ്രഹായ" എന്ന പദം ചേർത്തതു. ഇതിൽ നിനും നമ്മുടെ പുരവാചാര്യർകൾ എല്ലാത്തിനെയും ദ്വയ മഹാ മന്ത്രത്തെ ആശ്രയിച്ചിരുന്നു എന്ന് ബോദ്യപ്പെടാം.
- "എംബെരുമാൻടെ അവതാരങ്ങൾടെ ലക്ഷ്യം ഏതാണ്?" എന്നു നമ്പിള്ളൈ ചോദിച്ചു. ഭാഗവതർക്ക് അപചാരഞ്ചെയ്തോരെ തക്കതായെ ശിക്ഷ കൊടുക്കാൻ എന്നു നംജീയർ പറഞ്ഞു. ഉദാഹരണത്തിനു ശ്രീകൃഷ്ണനായി അവതരിച്ചു തൻ ഭക്തരായ പഞ്ച പാണ്ഡവരെ പലവായി ഉപദ്രവിച്ച ദുര്യോദനനെ കൂടുത്തൽ ശ്രദ്ധയെടുത്ത് ധ്വംസിച്ചു.
- "ഏതാണും ഭാഗവത അപചാരം?" എന്ന് നമ്പിള്ളൈ ചോദിച്ചു. "മറ്റേ ശ്രീവൈഷ്ണവരെ നമുക്കു ***സമമായി*** കരുതുന്നതാ" എന്ന് നംജീയർ ഉത്തരം നല്കി. അവർ, മഹാ ഭാഗവതർടെ ശീലങ്കുരിച്ച പല ആഴ്വാർ പാസുരങ്ങളെ മേര്കോൾ കാണിച്ചു, നമ്മൾ എപ്പോഴും ഓരോരോ ഭാഗവതരെ, അവരുടെ കുലം, ജ്ഞാനം ഇതൊന്നും നോക്കാത്ത, നമ്മെക്കാൾ ഉയരവായി കാണേണും എന്ന് പറഞ്ഞു. ആഴ്വാർകളെയും പൂർവാചാര്യർകളെയും പോൽ നാമും ഭാഗവതരെ സദാ പ്രകീര്ത്തിക്കുക എന്നു നംജീയർ പറഞ്ഞു.

- ഭഗവദ് വിഷയത്തില് ആഴ്ന്നു പോയപിന്നെ ഐശ്വര്യം, അർത്ഥം, കാമം മുതലായ മറ്റേ ലോക വിഷയാനുഭവങ്ങളെ പൂർണമായി ത്യാഗഞ്ചെയ്യണുവെന്നു നംജീയർ വിളക്കി. പല ആഴ്വാർ പാസുരങ്ങളെ മേര്ക്കോൾ കാണിച്ചു. എംബെരുമാനെ മനസ്സിലാക്കിയ അപ്പത്തന്നെ എങ്ങിനെ തിരുമങ്കൈയാഴ്വാർ ബന്ധങ്ങളെ ഉപേക്ഷിച്ചു "വാടിനേൻ വാടി" എന്ന പാസുരത്തോടു (എംബെരുമാൻടെ ത്രുനാമത്തെ കണ്ടെത്തുന്ന വരെ സംസാരത്തിൽ അകപ്പെട്ടു പാടുപെടുകയായിരുന്നു എന്ന പെരിയ തിരുമൊഴി മുദൽ പത്തു ഒന്നാന്തിരുമൊഴി മുദൽ പാസുരം ) തൻ പ്രബന്ധത്തെ തുടങ്ങിയതെ നംജീയർ മാതൃകയാക്കി. ഇതെക്കേട്ട് സന്തോഷവായ നമ്പിള്ളൈ അന്നു തുടങ്ങി നംജീയരോടു കൂടെത്താമസിച്ചു, സദാസർവകാലവും അവർക്ക് സേവനഞ്ചെയ്തു അവരുടെ കാലക്ഷേപങ്ങളെ കേഴ്ക്കുകയായി.
- നംജീയർ ചെയ്ത നൂറോളം തിരുവായ്മൊഴി കാലക്ഷേപങ്ങളെയും കേട്ടു എല്ലാ പുർവാചാര്യ ഉപദേശങ്ങളെയും ഗ്രഹിച്ച നമ്പിള്ളൈ, നംജീയരുടെ ശതാഭിഷേക മഹോത്സവത്തെയും നടത്തി ആഘോഷിച്ചു.

നിരവദി പ്രത്യേക ഗുണങ്ങൾ തികഞ്ഞിരുന്ന നമ്പിള്ളൈയുടെ മഹത്വത്തെ അളക്കാനാവില്ലാ. തമിഴ് മറ്റും സംസ്ക്രുത ഭാഷകളിലും സാഹിത്യങ്ങളിലും അവർക്കു നല്ല പാണ്ഡിത്യമുണ്ടായിരുന്നു. തമിഴ് സാഹിത്യങ്ങളായ തിരുക്കുറൾ, നന്നൂൽ, കംബ രാമായണം മുതലായതിൽ നിന്നും, സംസ്ക്രുത വാങ്മയങ്ങളായ വേദാന്തം, വിഷ്ണു പുരാണം, ശ്രീ വാല്മീകി രാമായണം മുതലിയവറ്റിൽ നിന്നും ഉദാഹരണങ്ങളെ എളുപ്പവായി തൻ കഥാപ്രസങ്ങളിൽ എടുത്തുപ്പരയുകയായിരുന്നു അദ്ദ്യേഹം. ആഴ്വാർകളെയും ആരുളിച്ചെയൽകളെയും കുരിച്ചുള്ള സംസയങ്ങളെയും ചോദ്യങ്ങളെയും എല്ലാ വൈദീഹർകളും സമ്മതിച്ചിട്ടുള്ള വാല്മീകി രാമായണത്തെക്കൊണ്ടു ത്രുപ്തികരമായി തെളിയിക്കുന്നതിൽ നിപുണനായിരുന്നു. അവരുടെ മഹത്വത്തെയും വിനയത്തെയും കാണിക്കുന്ന ചില സംഭവങ്ങൾ -

- ശ്രീരംഗ ക്ഷേത്രത്തു പെരിയ കോയിലിൽ പെരിയ പെരുമാൾ ത്രുപ്പാതമുള്ള ദിശയിൽ, നാലംബലത്തുടെ കിഴക്കു പ്രാകാരത്തിൽ, നമ്പിള്ളൈ പതിവായി പ്രസങിച്ചിരുന്നു. ഇതുകൊണ്ടാ, സന്നിധിയിൽ നീനും പുരത്തെ വരുമ്പോൽ, നാം ഇന്നും അവിടത്തിൽ നമസ്കരിക്കിന്നു. ഒരിക്കിൽ, നമ്പിള്ളൈയുടെ ഉപന്യാസത്തെ കാണാൻ, പെരിയ പെരുമാൾ തൻടെ അർച്ചാവതാരശീലവായ അർചാ സമാധി നിർത്തി, എഴുന്തേൽകാൻ ശ്രമിച്ചു. എന്നാലും, സന്നിധിയിൽ ദീപ കൈങ്കരുയഞ്ചെയ്യുന്ന ത്രുവിളക്കു






പിച്ചൻ എന്ന കൈങ്കര്യപരൻ, പെരിയ പെരുമാളെ വേകം കിടക്കയിൽ തള്ളി, ന്തട ചെയ്തു.



- നമ്പിള്ളയുടെ പ്രസങ്ങത്തെ കേഴ്ക്കാൻ വന്ന നിറഞ്ഞ സദസ്സ് കണ്ടു ഇതു നമ്പെരുമാളെ കാണാൻ വന്ന ഘോഷ്ടിയാണോവെന്നു സകലരും സംശയിച്ചു. ഇത്രയും ജനംഗളെ തൻ പുരപ്പാടു മുതലായ വൈഭവങ്ങൾക്കു പെരിയ പെരുമാൾ ആകർഷിച്ചാപ്പോലേ നമ്പിള്ളയും തൻ ഉപന്യാസങ്ങൾക്കു ആകർഷിച്ചു.
- നമ്പിളൈളയുടെ വിനയം നിസ്തുലമായിരുന്നു. നംജീയരിടത്തിൽ നിന്നു പഠിച്ച ശ്രീവൈഷ്ണവത്വത്തുടെ മാത്രുകയായിരുന്നു അദ്യേഹം. ഒരിക്കിൽ, നമ്പിള്ളയുടെ പെരുമയരിയാത്ത മുതലിയാണ്ടാൻ വംശാവഴിയിൽ വന്ന കന്താടെ തോഴപ്പർ നമ്പെരുമാളുടെ ത്രുമുൻബിലേയേ, നമ്പിള്ളയിടത്തു ക്രൂരമായ വാക്കുകള് പ്രയോഗിച്ചു. നമ്പിളൈള മിണ്ടാതു അവഗണിപ്പേറ്റു അവിടനിന്നും തൻ ത്രുമാളികയ്ക്കു നീങി. പിന്നീടു തോഴപ്പർ നമ്പിള്ളയുടെ ത്രുമാളികയിലേക്കു ചെന്നപ്പോൽ, കേട്ടുകേള്വി വഴിയായി ഇതൊക്കെയരിഞ്ഞ നമ്പിള്ളയുടെ ഭാര്യ, തോഴപ്പർടെ ദുർനടവടി പാടില്ലാവെന്നു ശക്തമായി ഉപദേശിച്ചു, നമ്പിള്ളയുടെ മഹത്വത്തെ വിശതീകരിച്ചു. നമ്പിള്ളയെക്കണ്ടു തോഴപ്പർ മാപ്പു ചോദിക്കണുമെന്നു പരഞ്ഞു. തോഴപ്പർ അവശാനം രാത്രിയായപ്പോഴ് മാപ്പു ചോദിച്ചു തൻടെ തെറ്റെത്തിരുത്താൻ തീരുമാനിച്ചു, നമ്പിള്ളയുടെ ത്രുമാളികയിലേക്കു പോക്കാൻ തൻടെ വാതിൽ തുരന്നപോഴ്, അവിടെ ഒരുത്തർ നിൽപ്പുണ്ടായി. വേരാരുമല്ലാ. നമ്പിള്ള അദ്യേഹന്തന്നെ.

തോഴപ്പരെ കണ്ട അപ്പോഴ്തന്നെ സാഷ്ഠാങവായി നമസ്കരിച്ചു പരുക്കൻ വാക്കുകൾ പ്രയോകിക്കാൻ തൂണ്ടിയ തൻ തെറ്റു പൊരുക്കുക എന്നു ദയവായി ചോദിച്ചു. തോഴപ്പരുടെ തെറ്റെങിലും, മഹാമനസ്കതയാൽ മാപ്പുനൽകിയ നമ്പിള്ളയുടെ മഹനീയതയ ഉണർന്ന തോഴപ്പർ സ്തംഭിച്ചു. പെട്ടെന്നു സാഷ്ടാങവായി പ്രതിനമസ്കരിച്ച തോഴപ്പർ ഇത്രെയും വമ്പിച്ച വിനയമുള്ളതാലു ലോകാചാര്യർ എന്നു തന്നെ അന്നു മുതലു നമ്പിള്ളൈ അരിയപ്പെടുമെന്നത്രെ. ഒരുപാടു നിലയും വിലയും ഉണ്ടായിട്ടും ഇത്രെ വിനയമുള്ളവർക്കേ ഈ പേർ ചേരുവെന്നും അതുകൊണ്ടു നമ്പിള്ളൈയേ ഈ സ്ഥാനത്തിനെ അർഹനാണൂ എന്നും പരഞ്ഞു. നമ്പിള്ളയിടത്തു ദ്വേഷ്യത്തെയൊഴിച്ച തോഴപ്പർ, തൻ ഭാര്യ സഹിതം അവർക്കു സേവനഞ്ചെയ്തു സകല ശാസ്ത്രാർഥങളെയുങ്കൂടി അവരിടത്തിൽനിന്നും പഠിച്ചു. ഈ വ്രുത്താന്തം അഴഗിയ മണവാള മാമുനികൾ തന്നുടെ ഉപദേശരത്നമാലൈ അംബത്തിയൊണ്ണാം പാസുരത്തിൽ രേഖപ്പെട്ടുത്തി -

തുന്നുപുകഴ്ക്കന്താടൈത്തോഴപ്പർ തമ്മുകപ്പാൽ

എന്ന ഉലകാരിയനോ എന്രുരൈക്ക - പിന്നൈ

ഉലകാരിയൻ എന്നും പേർ നമ്പിള്ളൈക്കു ഓങി

വിലകാമൽ നിന്രതു എന്രും മേൽ

- ഈമേൽപ്പരഞ്ഞ പാസുരത്തിൽ നമ്പിള്ളയെയും തോഴപ്പരെയും കീർത്തിച്ചതു കൊണ്ടുതന്നെ നമ്പിള്ളയുടെ വിശുദ്ധി മനസ്സിലാക്കാം. ഈ സംഭവത്തിനു ശേഷം നമ്പിള്ളൈയുടെ സംഘം കൊണ്ടു തോഴപ്പരും പരിശുദ്ധനായി എന്നു അരിയാം.
- പരാശര ഭട്ടർ വംശാവഴിയിൽ വന്ന നടുവിൽ തിരുവീദി പിള്ളൈ ഭട്ടർക്കു നമ്പിള്ളയിടത്തു അസൂയയുണ്ടായിരുന്നു. ഒരിക്കിൽ അവർ രാജസഭയ്ക്കു പിൻബഴകിയ പെരുമാൾ ജീയരെയും കൂട്ടിക്കൊണ്ടു പോയി. രാജാവു രണ്ടു പേരെയും സ്വീകരിച്ചു സംഭാവനയും തക്ക ആസനവും കൊടുത്തു. ഭട്ടരിടത്തു ശ്രീരാമായണത്തിൽ സംശയഞ്ചോദിച്ചു. ശ്രീരാമാവതാരത്തിൽ തൻടെ പരത്വം കാട്ടുവില്ലാവെന്നു പ്രകടിപ്പിച്ച പെരുമാൾ ജടായുവെ ഉച്ച സ്ഥാനവായ പരമപദത്തിലേക്കു പോകാൻ (ഗച്ച ലോകാൻ ഉത്തമാൻ) അശീർവദിച്ചതു എന്തു കൊണ്ടെന്നു രാജാവു ചോദിച്ചു. മരുപടി ഉരപ്പിച്ചു പരയാൻ കഴിയാത്തെ ഭട്ടർ തന്നുടെ യശസ്സു നഷ്ഠപ്പെടുവോ എന്നു അസ്വസ്ഥമായപ്പോൽ രാജാവുടെ ശ്രദ്ധ വേരേ ചില കാര്യങ്ങളിൽ തിരിഞ്ഞു. ഈ സന്ദർഭം ഉപയോഗിച്ചു നമ്പിള്ളൈ ഈ ചോദ്യത്തിനു എങിനെ സമാധാനം പരയുവെന്നു ജീയരെ കേട്ടു. സത്യങ്കൊണ്ടു എല്ലാ ലോകങളെയും വിജയിക്കും (സത്യേന ലോകാൻ ജയതി) എന്ന സ്ലോകത്തെ അടിസ്ഥാനവാക്കി നമ്പിള്ളൈ മരുപടി പരയുവെന്നു ജീയർ ഉത്തരം നൽകി. ഭട്ടർ ആ

സ്ലോകത്തെ ദ്യാനിച്ചു അർത്ഥം മനസ്സിലാക്കി. സത്യം നിരഞ്ഞ ശ്രീരാമൻ ആ സത്യത്വത്തെ ഉപയോഗിച്ചു എവരെയും എവിടെ വേണെങ്കിലും അയ്ക്കും എന്നു രാജാവിനെ പ്രത്യുത്തരം കൊടുത്തു. ഈ വിളക്കങ്കേട്ടു സന്തോഷിച്ച രാജാവു ഒരുപാടു ഐശ്വര്യങ്കൊടുത്തു അവരുടെ അരിവെപുകഴ്ത്തി. ഇതൊക്കെ നമ്പിള്ളയുടെ ഒറ്റ വാകു കൊണ്ടു നേടിയതാണുവെന്നു പെട്ടെന്നു മനസ്സിലാക്കിയ ഭട്ടർ എല്ലാ ധനത്തെയും നമ്പിള്ളയ്ക്കു സമർപ്പിച്ചു. നമ്പിള്ളയിടം ശരണടഞ്ഞു ശിഷ്യനായി പിന്നീടു എന്നെന്നേക്കുമായി നമ്പിള്ളയ്ക്കു സേവനഞ്ചെയ്തിരുന്നു.

നമ്പിള്ളൈ തൻടെ ജീവിതത്തിൽ ശിഷ്യമ്മാർക്കു മഹാർഹമായ പാഠങ്ങളും നിർദേശങ്ങളും കൊടുത്ത ഒരുപാടു സംഭവങ്ങളിൽ ചില ഇപ്പോൾ നമുക്കു കാണാം -

- ഒരിക്കിൽ നമ്പിള്ളൈ ശിഷ്യരോടുകൂടി തിരുവെള്ളരയിൽ നിന്നു വള്ളത്തിൽ തിരിച്ചു പോരുവായിരുന്നു. വള്ളം പൊങ്ങിക്കിടക്കണുവെങ്ങിൽ യാരെങ്ങിലും ഒരു ആൾ പുരത്തുച്ചാടിയാലേ നമ്പിള്ളയെ രക്ഷിക്കാമ്പറ്റുവെന്നു തോണിക്കാരൻ പരഞ്ഞു. ഇതെക്കേട്ട ഒരു പ്രായഞ്ചെന്ന സ്ത്രീ പുരത്തേയ്ക്കു ചാടി. നമ്പിള്ളൈ ദു:ഖത്തിലാഴ്ന്നു. പക്ഷെ അവരെല്ലാവരും കര ചേർന്നപ്പോൾ അടുത്തുണ്ടായിരുന്ന ഒരു ദ്വീപത്തിൽ നിന്നും ആ അമ്മയുടെ കുരൽ കേട്ടു. നമ്പിള്ളൈ അവരുടെ മുൻബു പ്രസന്നവായി രക്ഷിച്ചതായി ആ അമ്മ പരഞ്ഞു. സ്വന്തം ജീവനെ കൊടുത്തെങ്ങിലും ആചാര്യനെ രക്ഷിക്കണുവെന്നു ആ അമ്മയും, ഏതു ദുരന്തത്തിൽ പെട്ടാലും ശിഷ്യനെ മോചിപ്പിക്കണുവെന്നു നമ്പിള്ളയും നമുക്കു കാണിച്ചു.
- നമ്പിള്ളയുടെ ത്രുമാളികയെ തൊട്ടടുത്ത അയൽവാസിയായിരുന്ന സ്ത്രീയിടത്തു അവരുടെ വീട്ടെ നമ്പിള്ളയ്ക്കു വിട്ടുത്തന്തു വലുത്ത ശ്രീവൈഷ്ണവ ഘോഷ്ഠി കുടാൻ സഹായിക്കണുവെന്നു ചില ശ്രീവൈഷ്ണവർ അവശ്യപ്പെട്ടു. ആദ്യം മടിച്ചാലും, പിന്നീടു ആ സ്ത്രീ നമ്പിള്ളയിടത്തു നേരിട്ടു ചെന്നു, പരമപദത്തിലേക്കു അനുമതി ചീട്ടിനു പകരവായി മാത്രം വീട്ടെ കൊടുക്കാൻ തയ്യാരാണുവെന്നു തെരിയിച്ചു. നമ്പിള്ളൈയും സന്തോഷവായി എഴുതിക്കൊടുത്തു. ഏതാനും ദിവശങ്ങളിൽ ആ സ്ത്രീ തൻടെ ചരമ ശരീരം വിട്ടു ആ ചീട്ടുപയോകിച്ചു പരമപദത്തിലേക്കു പോയി.
- നമ്പിള്ളയ്ക്കു രണ്ടു ഭാര്യമാർ. ഒണ്ണാം ഭര്യയയെ വിളിച്ചു തന്നെ എങ്ങിനെ കരുതുന്നുവെന്നു നമ്പിള്ളൈ ചോദിച്ചു. എംബെരുമാണ്ടെ അവതാരവായും തണ്ടെ ആചാര്യനായും കാണുന്നതായി പരഞ്ഞ അവരെ തന്നെ സന്ദർശിക്കാൻ വരുന്ന ശ്രീവൈഷ്ണവർക്കു തദീയാരാധനം ചെയ്യാൻ (ചോരുണ്ടാക്കി വിളംബുതൽ) നിർദേശിച്ചു. രണ്ടാമത്തെ ഭാര്യ നമ്പിള്ളയെ പ്രിയ ഭർതാവായി ക്കരുതുന്നുവെന്നു പരഞ്ഞു. രണ്ടാം ഭാര്യയയെ മുതൽ ഭാര്യക്കു സഹായഞ്ചെയ്തു ശ്രീവൈഷ്ണവർടെ പ്രസാദം കഴിക്കുകവെന്നു

പറഞ്ഞു. ശ്രീവൈഷ്ണവ ശേഷം അവരെ ശുദ്ധികരിച്ചു ശരീര സംബന്ദവായ കാഴ്ച്ചപ്പാടു മാറ്റി അദ്യാത്മികവായ നിഷ്ഠയെ കൂടുതലാക്കുവെന്നിട്ടാ.

- എംബെരുമാൻടെ ചൈതന്യം മനസ്സിലാക്കിയ ശ്രീവൈഷ്ണവൻ അതിനു ശേഷം ചിന്തികേണ്ടതു ഏതാണുവെന്നു മഹാഭാഷ്യ ഭട്ടർ നമ്പിള്ളയിടഞ്ചോദിച്ചു. അത്തരം ശ്രീവൈഷ്ണവർ നിരന്തരം എംബെരുമാനെ ഉപായവായും ഉപേയവായും ചിന്തിച്ചിരിക്കണുവെന്നും, അനാദികാലതൊട്ടേയുള്ള സംസാരമെന്ന വ്യാദിയെ സ്വസ്ഥ്യമാക്കിയ ആചര്യനുക്കു നന്നിയുടനിരിക്കണുവെന്നും, ശ്രീഭാഷ്യത്തിൽ സ്ഥാപിച്ച എംബെരുമാനാർ സിദ്ധാന്തത്തെ സത്യവായി കരുതണുവെന്നും, ശ്രീരാമായണ മുഖേന ഭഗവദ് ഗുണ അനുസന്ദാനം ചെയ്യണുവെന്നും, ആഴ്വാർ അരുളിച്ചെയൽകളിലേ നമ്മുടെ എല്ലാ സമയവും കഴിക്കണുവെന്നും, ഈ ജീവൻ പോയപ്പിന്നെ തീർച്ചയായി പരമപദം ചെല്ലുവെന്ന ദ്രുഢ വിസ്വാസിയായിരിക്കണുവെന്നും നമ്പിള൭ പറഞ്ഞു.
- പാണ്ഡ്യ ദേശത്തു ശ്രീവൈഷ്ണവർ ചിലർ നമ്മുടെ സമ്പ്രദായത്തുടെ ശാരാംശം എന്താണുവെന്നു അന്വേഷിച്ചു. കടപ്പുരത്തെ ഓർക്കുക വെന്നു നമ്പിളൈ മരുപടി പറഞ്ഞപ്പോൽ കുഴങ്ങിയ അവരു എന്തിനാണുവെന്നു കേട്ടു. നമ്പിളൈ വിശതമായി പറഞ്ഞു. ചക്രവർത്തി ത്രുമകനായ ശ്രീരാമൻ കടൽത്തീരത്തു വിരാമിച്ചപ്പോൽ അവരെ സംരക്ഷിക്കാനായി കുരങ്ങൻമ്മാർ കാവൽജോലി ചെയ്തു. ക്ഷീണിച്ച വാനരൻമ്മാർ ഉരങ്ങിപ്പോയ സമയത്തു ശ്രീരമനായ എംബെരുമാൻ തന്നേ നോട്ടം ചെയ്തു കാവൽ കാക്കുകയായി. ഉരക്കത്തിലാഴ്ന്ന നമ്മെ ക്കാക്കും എംബെരുമാൻ തന്നേ ഉണർന്നിരുക്കുമ്പോഴും നമ്മെ സൂക്ഷിക്കുമെന്ന പൂർണമായ വിശ്വാസം ഉണ്ടായിരിക്കണുവെന്നു നമ്പിളൈ പറഞ്ഞു. നമ്മ നാമേ പരിപാലിക്കുക എന്ന മനോ ഭാവം (സ്വ രക്ഷണേ സ്വ അന്വയം) നിർത്തണുവെന്നു നമ്പിളൈ വിളക്കി.
- ദേവതാന്തര ഭജനത്തിനു നമ്പിളൈ കൊടുത്ത അത്യദ്ഭുതവായ വിളക്കത്തെ കാണാം. "നിത്യ കർമങ്ങളുടെ ഭാഗവായി ഇന്ദ്രൻ, വരുണൻ, അഗ്നി, സൂര്യൻ മുതലായ മറ്റ്റയ ദേവതകളെ ഉപാസിക്കുന്ന താങ്ങൾ അവരുടെ അംബലങ്ങളിലു പൂജിക്കാത്തതെന്താ?" എന്നു ഓരാൾ നമ്പിള്ളയിടത്തു ചെന്നു ചോദിച്ചു. തത്ക്ഷണന്തന്നേ നമ്പിളൈ നൽകിയ ഭാസുരമായ മരുപടി - "യജ്ഞത്തിൽ അഗ്നിയെ ആരാധിക്കുന്ന താങ്ങൾ ശ്മശാനത്തിൽ അകന്നു നിൽക്കുന്നതെന്താ? അതുപോലേ ദേവതാന്തരങ്ങളിലും എംബെരുമാൻ അന്തര്യാമിയായ് ഉള്ളതാലും, ഭഗവദ് ആരാധനത്തെപ്പോലേ നിത്യ കർമാക്കളെ ചെയ്യണുവെന്നു ശാസ്ത്രം പരയുന്നതാലും നാം നിത്യ കർമാക്കളെ ചെയ്യുകയാണു. ആ ശാസ്ത്രന്തന്നേ എംബെരുമാൻ അല്ലാത്ത വേര് ഒരുത്തരെയും വന്ദിക്കല്ലെ എന്നു പരയുന്നതാലു മറ്റേ ദേവതകളുടെ അംബലത്തിലേക്ക് പോകുന്നില്ലാ. പുറമേ അംബല പ്രതിഷ്ഠയ്ക്കു ശേഷം അന്യ ദേവതകൾ രജോ ഗുണങ്കൂടി തന്നെത്താനെ പരമോന്നതമായി കരുതുന്നു. ആകയാൽ സത്വ ഗുണമുള്ള

ശ്രീവൈഷ്ണവമ്മാർ രജോ ഗുണമുള്ള ദേവതകളെ അര്ച്ചിക്കുന്നില്ലാ". ദേവതാന്തര ഭജനം നിർത്താൻ ഇതു മതിയാകുവില്ലേ?

- നമ്പിളൈള മുന്നെക്കാൾ മെലിഞ്ഞതായി ഒരു ശ്രീവൈഷ്ണവർ പറഞ്ഞു. ആത്മാ വർദ്ധിക്കുമ്പോൾ ദേഹം തന്നേ മെലിയുമെന്നു നമ്പിളൈള പ്രതികരിച്ചു.
- വേരോ ശ്രീവൈഷ്ണവർ നമ്പിളൈള അത്രയ്ക്കും ബലവാനായി കാണുന്നില്ലാ എന്നു പറഞ്ഞു. എംബെരുമാനെ ഭജിക്കാനുള്ള ബലം മതി. യുദ്ധത്തിനെ പോകാനത്രെ ബലം വേണ്ടെന്നു പറഞ്ഞു. ഒരു ശ്രീവൈഷ്ണവനെ ശരീര ബലങ്കൂടുതൽ അവശ്യമില്ലാ എന്നു ഇതിൽ നിന്നും നമുക്ക് മനസ്സിലാക്കാം.
- നമ്പിളൈള സുഖമില്ലാതായപ്പോൽ ഒരു ശ്രീവൈഷ്ണവർ ആകുലപ്പെട്ടു. "എംബെരുമാനെ ശരണടഞ്ഞവർ മൃത്യു ദേവനുടെ വരവെ സന്തോഷവായി കാത്തിരിക്കും" എന്ന ശാസ്ത്ര വാക്കു അനുസരിച്ചു പീഡാനുഭവം നല്ലതാണുവെന്നു ഓർത്തിരിക്കണു എന്നു നമ്പിളൈള പറഞ്ഞു. എങ്ങലഴ്വാൻ നിർദേശ പ്രകാരവും സ്വാഭിമാനങ്കൊണ്ടും ചില ശ്രീവൈഷ്ണവമ്മാർ നമ്പിള്ളയ്ക്കു ഒരു രക്ഷ ഘടിപ്പിക്കുവാൻ ശ്രമിച്ചു. നമ്പിളൈള സമ്മദിച്ചില്ലാ. "ഒരു ശ്രീവൈഷ്ണവൻ തന്നെ നോക്കാത്തതു സരിയെന്നാലും മറ്റൊരു ശ്രീവൈഷ്ണവനെ നോക്കുന്നതിൽ തെറ്റുണ്ടോ?" എന്നു എങ്ങളാഴ്വാൻ ചോദിച്ചു. തന്നത്താനെ ചികിത്സിക്കിന്നത് നാം എംബെരുമാനെ പറ്റി നിൽകുന്നവരാണു എന്ന സ്വരൂപം മനസ്സിലാക്കാത്തതു കൊണ്ടാ. മറ്റവരെ ചികിത്സിക്കിന്നതും എംബെരുമാൻടെ ജ്ഞാനത്തെയും ശക്തിയയും നന്നായി മനസ്സിലാക്കാത്തതു കൊണ്ടാ. മറ്റേ ഭക്തമ്മാരെ ഭേദമാക്കാനും എംബെരുമാനെത്തന്നേ ആശ്രയിക്കുക" എന്നു നമ്പിളൈള ബോദിപ്പിച്ചു.
- നമ്പിള്ളയ്ക്കു പല പൂർവാചാര്യ വംശ വഴിവന്നവരും ശിഷ്യരായിരുന്നു. അവർ ശ്രീരംഗത്തു ജീവിച്ചിരുന്ന കാലം നല്ലടിക്കാലം (ഏറ്റുവും നല്ലതായ കാലം) എന്നു ശ്ലാഘിക്കപ്പെടുന്നു. അവരുടെ ശിഷ്യരായ നടുവിൽ തിരുവീതി പിളൈള ഭട്ടരും വടക്കു തിരുവീതി പിളൈളയും തിരുവായ്മൊഴിക്ക് വ്യാഖ്യാനമെഴുതി. അവകൾ ക്രമേണ നൂറ്റി ഇരുപത്തഞ്ഞായിരപ്പടി മറ്റും ഈടു മുപ്പത്തി ആരായിരപ്പടി എന്ന ഗ്രന്ഥങ്ങളാണു. കൂടുതൽ വലിതായും വിശതമായും ഇരുന്ന ആദ്യം പറഞ്ഞ നൂറ്റി ഇരുപത്തി അഞ്ഞായിരപ്പടിയെ നമ്പിളൈള നശിപ്പിച്ചു. രണ്ടാവതായ ഈടു മുപ്പത്തി ആരായിരപ്പടിയെ വടക്കു തിരുവീതി പിള്ളയിടത്തിൽ നിന്നും എടുത്തു, സാക്ഷാത് നമ്മുടെ അഴകിയ മണവാള മാമുനികൾ മുഖേന പിങ്കാലത്തിൽ എവര്ക്കും പ്രകാശിപ്പിക്കാൻ, ഈയുണ്ണി മാധവർക്കു കൈമാറ്റിച്ചു. പെരിയവാച്ചാൻ പിള്ളയയും തിരുവായ്മൊഴിക്കു വ്യാഖ്യാനം എഴുതാൻ പറഞ്ഞു. പെരിയവാചാൻ പിളൈള നേരം കളയാത്തെ സ്വാചാര്യ ഇച്ഛയെ നിരവേറ്റാൻ എഴുതിയ ഇരുപത്തി നാലായിരപ്പടി വ്യാഖ്യാനത്തെ നമ്പിള്ളയും പ്രശംസിച്ചു.

- തിരുമങ്കൈയാഴ്വാർ പാസുരത്തിൽ ഉള്ള “കുലം തരും” എന്ന പദത്തിനെ പെരിയ കോയിൽ വള്ളലാരിടത്തു നമ്പിള്ളൈ അർത്ഥം ചോദിച്ചു. “ജ്ഞാൻ ജനിച്ച കുലത്തിൽ നിന്നും നമ്പിള്ളയുടെ ജനന കുലവായ നംബൂർ കുലത്തിലേക്കു ജ്ഞാൻ മാറുന്നതാ കുലം തരും എന്ന പദത്തുടെ പൊരുൾ” എന്നു വള്ളലാർ പറഞ്ഞു. പെരിയാഴ്വാർ ത്രുപ്പല്ലാണ്ടു എന്ന ശ്രീസൂക്തിയുടെ അഞ്ചാം പാസുരത്തിൽ പറഞ്ഞത് പോലാണു ഇത് -

“തൊണ്ടർ കുലത്തിൽ ഉള്ളീർ വന്തു അടി തൊഴുതു ആയിര നാമം ചൊല്ലി പണ്ടൈക്കുലത്തൈ തവിര്ന്തു”

| തമിഴ് പദം | അർത്ഥം |
|---|---|
| തൊണ്ടർ കുലത്തിൽ ഉള്ളീർ | അടിയർകളായിരിക്കിന്നവരുടെ ഘോഷ്ഠിയിൽ ചേർന്നവർകളേ! ആചാര്യ സംബന്ദവും കൈങ്കര്യശ്രീയുമായ ഐശ്വര്യങ്ങൾ നിരഞ്ഞവരേ! |
| വന്തു | അടിയർകളായ ജ്ഞങ്ങളോടു ചേർന്നു |
| അടി തൊഴുതു | ഭഗവാനുടെ ത്രുപ്പാദങ്ങളെ വന്ദിച്ചു |
| ആയിര നാമം ചൊല്ലി | എല്ലാ ത്രുനാമങ്ങളേയും അനുസന്ദിച്ചു |
| പണ്ടൈക്കുലത്തൈ തവിര്ന്തു | പ്രയോജനാന്തരത്തെ ഇഷ്ടപ്പെട്ടിരുക്കിന്ന പഴയ ശീലത്തെ കളഞ്ഞു |

ഇതാ നമ്പിള്ളയുടെ മഹത്വം.

ഒടുവായി, പെരിയവാച്ചാൻ പിള്ളൈ നമ്പിള്ളൈയെ കുറിച്ചു പറഞ്ഞതു എന്താണുവെന്നു നോക്കാം. പെരിയാഴ്വരുടെ പെരിയ തിരുമൊഴിയിലു

അഞ്ചാം പത്തിൽ "ഏഴൈ ഏതലൻ" എന്നു തുടങ്ങും എട്ടാം പതിഗത്തിലു "ഓതു വായ്മൈയും" എന്നു തുടങ്ങും ഏഴാം പാസുരത്തിൽ "അന്തണൻ ഒരുവൻ" എന്നുള്ള പദത്തിനു പെരിയവാച്ചാൻ പിള്ളൈ എഴുതിയ വ്യാഖ്യാനത്തെ തൻടെ ആചാര്യനായ നമ്പിള്ളയെ പ്രകീര്ത്തിക്കാൻ ഉപയോഗിച്ചതു കാണുക:

"മുർപട ദ്വയത്തൈക്കേട്ടു, ഇതിഹാസ പുരാണങ്ങളെയും അതികരിത്ത്, പരപക്ഷ പ്രത്ക്ഷേപത്തുക്കുടലാക ന്യായമീമാമ്സൈകളും അതികരിത്ത്, പോതുപോക്കും അരുളിച്ചെയലിലേയാമ്പടി പിള്ളൈയൈപ്പോലേ അതികരിപ്പിക്ക വല്ലവനൈയിരേ ഒരുവൻ എൻപതു"

ലളിത മലയാള ബാഷയിപ്പരഞ്ഞാൽ:

"ആദ്യം ദ്വയത്തെക്കേട്ടു, പിന്നെ ഇതിഹാസ പുരാണങ്ങളെപ്പഠിച്ചു, മറ്റു മദ വിശ്വാസികളെയും (ബാഹ്യർ) ശിദ്ധാന്തത്തിനെ ശരിയായ അർഥം ഒഴിച്ചു തനിക്കുത്ത്തോന്നിയ തെറ്റു വിളക്കം പരയുന്നവരെയും (കുദൃഷ്ഠികൾ) നേരിടാനായി ന്യായം മറ്റും മീമാംസ ശാസ്ത്രങ്ങളെയും വായിച്ചു, സദാ സർവ കാലവും അരുളിച്ചെയൾ എന്നു അറിയപ്പെടുന്ന ആഴ്‌വാർകളുടെ നാലായിര ദിവ്യ പ്രഭന്ദത്തിലെ നേരമ്പോക്കാനും കഴിയുന്ന ***നമ്പിള്ളയെപ്പോലെ ഒരുവൻ*** എന്നാണു അർത്ഥം"

നമ്പിള്ളൈ ഏറെക്കുറെ സാന്ദീപനി മുനി പോലാണുവെന്നു ഇവിടെ പെരിയവാച്ചാൻ പിള്ളൈ ഒത്തുനോക്കുകയാണു.
കണ്ണൻ എംബെരുമാൻ മോക്ഷംകൊടുക്കാൻ വല്ലവനാണു എന്നു അറിഞ്ഞിട്ടും സാന്ദീപനി മുനിവർ അവനിടത്ത് തൻടെ മരിച്ച കുഞ്ഞെത്തിരിയക്കൊണ്ടു തരിക എന്നു അപേക്ഷിച്ചു. നമ്പിള്ളൈ അങ്ങിനേയില്ലാത്തെ, ഭഗവദ് വിഷയത്തില് സദാ മുങ്ങിക്കിടന്നു. അതു കൊണ്ട് സാന്ദീപനി മുനിയെക്കാൾ ഉയർന്നവരായി.

നമ്പിള്ളൈ തൻടെ ആഴ്ന്ന തമിഴ് മറ്റും സംസ്കൃത ജ്ഞാനംകൊണ്ടു ഉപന്യാസ സദസ്യരെ വശീകരിക്കുവായിരുന്നു. തിരുവായ്മൊഴിയെ ഏറ്റുവും പ്രസിദ്ധമാക്കി അരുളിച്ചെയല്കളെ ഏവരും മനസ്സിലാക്കാൻ സഹായിച്ചതും ഇദ്യേഹന്തന്നെ.

ആരായിരപ്പടി വ്യാഖ്യാനം ഒഴിച്ചു മറ്റേ എല്ലാ തിരുവായ്മൊഴി വ്യാഖ്യാനങ്ങളും നമ്പിള്ളൈയുവായി ഭന്ദപ്പെട്ടവയാണു:

- ഒൻബതായിരപ്പടി - നംജീയർ ആദ്യം എഴുതിയാലും, നംബിളൈള വീണ്ടുമെഴുതിയെന്നു നേരത്തെ നാം നംജീയർ ചരിത്രത്തിൽ കണ്ടതെ ഇവിടെ ഓര്ക്കുക.
- ഇരുപത്തിനാലായിരപ്പടി - നമ്പിളൈളയുടെ ഉപദേശങ്ങൾ മറ്റും നിർദേശ പ്രകാരം പെരിയവാച്ചാൻ പിളൈള എഴുതി.
- മുപ്പത്താരായിരപ്പടി - നമ്പിളൈളയുടെ പ്രവചനങ്ങളുടെ അടിസ്ഥനത്തിലു വടക്കുത്തിരുവീതി പിളൈള എഴുതി.
- പന്ത്രണ്ടായിരപ്പടി - ഇതെ എഴുതിയ വാദികേശരി അഴകിയ മണവാള ജീയർ അവതരിപ്പിച്ചിട്ടുള്ള അർഥങ്ങളെ നോക്കിയാൽ മുപ്പത്താരായിരപ്പടിയെ വളരെയദികം പിന്തുടരുന്നത് മനസിലാക്കാം.

അത് മാത്രമല്ലാ. തൻടെ അപരിമിതവായ കാരുന്യങ്കൊണ്ടു, നമ്പിളൈള നമ്മുടെ സമ്പ്രദായത്തുടെ പ്രശസ്തിയുള്ള രണ്ടു തൂൺകളെ സ്ഥാപിക്കാൻ അസ്ഥിവാരം ഉണ്ടാക്കി. പുർവാചാര്യർകളുടെ വിഷയ ജ്ഞാനത്തിൽ നിന്നും ശ്രീ വചന ഭൂഷണം മറ്റും ആചാര്യ ഹൃദയം എന്ന ഗ്രന്ഥങ്ങളെ ക്രമേണ എഴുതിയ പിളൈള ലോകാചാര്യരും അഴകിയ മണവാള പെരുമാൾ നായനാരുവാണു ആ രണ്ടു തൂൺകൾ. അടുത്തു വരുന്ന വടക്കുത്തിരുവീതി പിള്ളയുടെ ചരിത്രത്തിൽ ഇതിനെ നമുക്ക് കാണാം.



ശ്രീരംഗ ക്ഷേത്രത്തിലു പിൻബഴകരാം പെരുമാൾ ജീയരോടെ നമ്പിള്ളൈ

തൻടെ ചരമ തിരുമേനിയെ ത്യാഗഞ്ചെയ്തു നമ്പിള്ളൈ പരമപദമെത്തി. അച്ചനോ അഥവാ ആചാര്യനോ പരപദഞ്ചെന്നാൽ ക്രമേണ മകനോ ശിഷ്യനോ തലയെപ്പറ്റെവടിക്കുവായിരുന്നു. അതുപോല നടുവിൽ തിരുവീതിപ്പിള്ളൈ ഭട്ടർ ചെയ്തു. ഇതെ ഇഷ്ടപ്പെടാത്ത അവരുടെ സഹോദരൻ നമ്പെരുമാളിടത്ത് കൂരെശരുടെ വംശത്തിൽ അവതരിച്ചും ഇങ്ങിനെ ചെയ്തല്ലോ എന്നു പരാതി വായിച്ചു. നമ്പെരുമാളും ഭട്ടരിടത്തു അന്വേഷിച്ചു. തൻടെ ഇല്ലത്തേക്കാൾ നമ്പിള്ളൈയുവായ ഭന്ദത്തെയാ കുടുതൽ അഭിമാനിക്കുന്നു എന്നു ഭട്ടർ പറഞ്ഞതെ കേട്ട നമ്പെരുമാൾ അതി സന്തുഷ്ടരായി.

നമുക്കും എംബെരുമാനിടത്തും അചാര്യനിടത്തും അങ്ങിനെ ഒരു സ്നേഹം ഉണ്ടാക്കനുവെന്നു നമ്പിള്ളയുടെ പത്മ പദങ്ങളെ പൂജിക്കാം.

**നമ്പിള്ളൈയുടെ തനിയൻ -**

*വേദാന്ത വേദ്യ അമൃത വാരിരാസേ:*
*വേദാർത്ഥ സാര അമൃത പൂരമഗ്ര്യം |*
*അദായ വര്ഷന്തം അഹം പ്രപദ്യേ*
*കാരുണ്യ പൂർണം കലിവൈരിദാസം ||*

***അർത്ഥം -***

വേദാന്തി നംജീയർ എന്ന അമൃത സാഗരത്തിൽ നിന്നും, വേദ സാരാർത്ഥവായ തിരുവായ്മൊഴിയെ ഏറ്റുവാങ്ങി, ലോകത്തിലുള്ള എവരും ഉജ്ജീവിക്കാൻ വർഷിക്കിന്ന, കൃപാപൂർണരും, ത്രുക്കലികന്രി ദാസർ എന്ന ദാസ്യ നാമകൊണ്ടവരുവായ, നമ്പിള്ളയെ ജ്ഞാൻ പറ്റിനിൽകുകയാണു.

അടുത്തതായി വടക്കു തിരുവീതി പിള്ളയുടെ ചരിത്രം എന്ന് ഒരിക്കിൽ കൂടി ഓര്മിപ്പിക്കിയാണു.

# വടക്കു തിരുവീതി പിള്ളൈ

ഓരാൺ വഴി ഗുരു പരമ്പരയിലു നമ്പിള്ളയെ തുടർന്നു വന്ന അടുത്ത ആചാര്യരുടെ ചരിത്രം ഇപ്പോൽ കാണാം.



ക്കഞ്ചീപുരം ക്ഷേത്രത്തിലു വടക്കു തിരുവീതി പിള്ളൈ

**ത്രുനക്ഷത്രം -** മിതുനം ചോതി

**അവതാര സ്ഥലം -** ശ്രീരംഗം

**ആചാര്യൻ -** നമ്പിള്ളൈ

**ശിഷ്യമ്മാർ -** പിള്ളൈ ലോകാചര്യർ, അഴകിയ മണവാള പെരുമാൾ നായനാർ ആദിയായോര്

**പരമപദിച്ച സ്ഥലം -** ശ്രീരംഗം

**ഗ്രന്ഥങ്ങൾ -** ഈടു മുപ്പത്താരായിരപ്പടി

ശ്രീ കൃഷ്ണ പാദർ എന്നാ ജനിച്ചപ്പോൾ കിട്ടിയ ത്രുനാമം. പിന്നീടു വടക്കു തിരുവീതി പിള്ളൈ എന്ന് പരസിദ്ധിയായി. നമ്പിള്ളയുടെ മുഖ്യ ശിഷ്യർകളിലെ ഒരുത്തരായിരുന്നു.

ആചാര്യ നിഷ്ഠയിലു മുങ്ങിയിരുന്ന വടക്കു തിരുവീതി പിള്ളൈ ഗൃഹസ്ഥനയിട്ടും സന്താന പ്രാപ്തിയിലു താല്പര്യം കാണിച്ചില്ലാ. അവരുടെ അമ്മ നമ്പിള്ളയിടത്തു ഈ സങ്കടം പറഞ്ഞു. നമ്പിള്ളൈ ദമ്പതി സമേതരെ വിളിച്ചു വരുത്തി ബുദ്ധി പറഞ്ഞു , തൻടെ പുരണ അനുഗ്രഹവും നൽകി. ഒരു കുഞ്ഞുണ്ടായി. ളോകാചാര്യർ എന്ന് പ്രസസ്ഥനായ നമ്പിള്ളയുടെ അനുഗ്രഹത്താൽ ജനിച്ചതിനായി, ആ കുഞ്ഞിനെ പിള്ളൈ ലോകാചാര്യൻ എന്ന നാമമ് വടക്കു തിരുവീതി പിള്ളൈ കൊടുത്തു. ഇതെക്കേട്ട നംബെരുമാൾ വടക്കു തിരുവീതി പിള്ളയ്ക്കു ഇന്നൊരു കുഞ്ഞിനെ അനുഗ്രഹിച്ചു. അഴകിയ മണവാളൻ എന്ന് പ്രസസ്ഥനായ നംബെരുമാൾ അനുഗ്രഹിത്താൽ പിറന്ന രണ്ടാം കുഞ്ഞിനെ അഴകിയ മണവാള പെരുമാൾ നായനാർ എന്ന നാമകൊടുത്തു. ഇങ്ങിനെ രണ്ടു മഹരത്നങ്ങളെ നമ്മുടെ സമ്പ്രദായത്തിനെ തന്ന നമ്പിള്ളയെ പെരിയാഴ്വാർക്കു ഒപ്പിടാം:

രണ്ടു പേരും അവതരിച്ചതു ആനി ചോതിയിലാ.

എംബെരുമാൻടെ കാരുണ്യകൊണ്ടു പെരിയാഴ്വാർ ത്രുപ്പല്ലാണ്ടും പെരിയാഴ്വാർ തിരുമൊഴിയും രചിച്ചു. നമ്പിള്ളയുടെ അനുഗ്രഹത്താലു വടക്കു തിരുവീതി പിള്ളൈ ഈടു മുപ്പത്താരായിരപ്പടി എഴുതി.

നമ്മുടെ സമ്പ്രദായത്തിനു വേണ്ടി പെരിയാഴ്വാർ ക്രുഷ്ണാനുഭവം ഊട്ടി ആണ്ടാളെ വളർത്തി. വടക്കു തിരുവീതി പിള്ളൈ പിള്ളൈ ലോകാചാര്യരെയും അഴകിയ മണവാള പെരുമാൾ നായനാരെയും ഭഗവദനുഭവം ഊട്ടി വളർത്തി നമ്മുടെ സമ്പ്രദായത്തില് ചേർത്തു.

നമ്പിള്ളയുടെ തിരുവായ്മൊഴി ഉപന്യാസങ്ങളെ പകലിൽ കേട്ടു രാത്രി ഓലച്ചുവടികളിലു രേഖപ്പെടുത്തുന്നതു വടക്കു തിരുവീതി പിള്ളയ്ക്കു പതിവായിരുന്നു. ഇങ്ങിനെയാ ഈടു മുപ്പത്താരായിരപ്പടി വ്യാഖ്യാനം നമ്പിള്ളൈ അറിയാത്ത തന്നെ തയ്യാരായതു.

ഒരിക്കിൽ വടക്കു തിരുവീതി പിള്ളൈ നമ്പിള്ളയെ തൻ തിരുമാളികയ്ക്കു ത്രുവാരാധനത്തിനു ക്ഷണിച്ചു. ആ വരവേല്പ് ഏറ്റു വന്ന നമ്പിള്ളൈ, വടക്കു തിരുവീതി പിള്ളൈ ത്രുമാളികയിലു സ്വയം ത്രുവാരാധനം തുടങ്ങി. കോയിലാഴ്വാരിൽ (പൂജ അലമാരയിൽ) ഒരു കെട്ട് ഓലച്ചുവടികൾ ഇരുന്നത് കണ്ടു. എടുത്തു വായ്ച്ചു നോക്കി. എന്താണുവെന്നു വടക്കു തിരുവീതി പിള്ളയെ അന്വേഷിച്ചു. വിവരം അറിഞ്ഞപ്പോൾ വടക്കു തിരുവീതി പിള്ളയെ ത്രുവാരാധനം തുടരാൻ പറഞ്ഞു ഒലച്ചുവടികളെ വായ്ക്കാൻ തുടങ്ങി.

പെരിയവാച്ചാൻ പിള്ളയയും ഈയുന്നി മാധവ പെരുമാളെയും ആ ചുവടികളെ വയ്ക്കാൻ പറഞ്ഞു. അവരും അതെ വായ്ച്ചു വളരെ പുകഴ്ത്തി.

തൻടെ അനുവാദമില്ലാത്തെ ചെയ്തതു എന്തിനാ എന്നും പെരിയവാച്ചാൻ പിള്ളൈ എഴുതുന്ന വ്യഖ്യാനമുവായി സാമർത്ഥ്യകാണിക്കാനോ എന്നും നമ്പിളൈള ചോദിച്ചു. നെട്ടിപ്പോയ വടക്കു തിരുവീതി പിള്ളൈ സാഷ്ഠാങ്ങവായി നമ്പിള്ളയുടെ താമര പദങ്ങളെ നമസ്കരിച്ചു പിൽകാലത്തു വേണ്ടിവന്നാൽ നോക്കാൻ ഒരു കുരുപ്പായി ചെയ്തു എന്ന് തെളിയിച്ചു.

ഈ വിളക്കങ്കൊണ്ടു ത്രുപ്തനായി, ഇങ്ങിനെ തൻടെ ഉപന്യാസങ്ങളിൽ പറഞ്ഞത് ഒരെണ്ണം പോലും വിടാത്തെ ഒരു കുരുപ്പെടുത്ത വടക്കു തിരുവീതി പിള്ളൈ ഒരു അവതാര വിശേഷവാണു എന്നു നമ്പിളൈള ശ്ലാഘിച്ചു. മാധവർ എന്നാ നംജീയരുടെ പൂർവാശ്രമ പേരു കൊണ്ട ഈയുണ്ണി മാധവ പെരുമാളിടത്ത് അവരുടെ പരമ്പരയ്ക്കു പഠിപ്പിക്കാൻ ഈ ഗ്രന്ഥത്തെ കൊടുത്തു. എംബെരുമാൻടെ അനുഗ്രഹത്താല് മണവാള മാമുനികൾ അവതാരത്തെ നമ്പിളൈള മുന്കൂട്ടിയരിഞ്ഞു. ഈയുണ്ണി മാധവ പെരുമളിടത്തു, അവരുടെ സന്തതികൾ വഴിയായി ഇതേ പഠിച്ചു മണവാള മാമുനികൾ ശരിയായ സമയത്ത് ലോകത്തിൽ എവര്ക്കും വെളിയിടുവെന്നു, നമ്പിളൈള പറഞ്ഞു.

നമ്പിളൈള പരപദിച്ച പിന്നീടു വടക്കു തിരുവീതി പിള്ളൈ നം സമ്പ്രദായത്തുടെ തലവനായി. പിള്ളൈ ലോകാചാര്യർ മറ്റും അഴകിയ മണവാള പെരുമാൾ നായനാർ രണ്ടു പേര്ക്കും എല്ലാ സമ്പ്രദായ അർത്ഥങ്ങളെയും പഠിപ്പിച്ചു. പിള്ളൈ ലോകാചാര്യർ ശ്രീവചന ഭൂഷണത്തിൽ ചില ഇടങ്ങളിൽ വടക്കു തിരുവീതി പിള്ളയുടെ ഉപദേശങ്ങളെ പരാമർശിക്കുകയാണു:

എഴുപത്തിയേഴാം സൂത്രം - അഹങ്കാരം വിട്ടൊഴിച്ചാൽ പിന്നേ അടിയൻ എന്നാൽ ആത്മാവു തന്നെയാണു. ഈ നിർദേശത്തെ വടക്കു തിരുവീതി പിള്ളൈ വിളക്കിയതായി യതീന്ദ്ര പ്രവണ പ്രഭാവത്തിൽ കാണാം.

നാനുറ്റിനാല്പത്തുമൂണാം സൂത്രം - സ്വ സ്വാതന്ത്ര്യം കാരണം അനാദി കാലവായി ഈ സംസാരത്തിൽ തന്നെ കഴിയുന്ന ജീവാത്മാക്കളിനെ, സദാചാര്യനെ ശരണങ്ങമിക്കിന്നതു മാത്രവാണും മുക്തി മാര്ഗം. ഇതേ വടക്കു തിരുവീതി പിള്ളൈ പറഞ്ഞതായി പിള്ളൈ ലോകാചാര്യർ രേഖപ്പെടുത്തിട്ടുണ്ടു.

കുറെ കാലം കഴിഞ്ഞു തൻടെ ആചാര്യൻ നമ്പിള്ളയെ ധ്യാനിച്ചു വടക്കു തിരുവീതി പിള്ളൈ ചരമ തിരുമേനി വിട്ടു പരമപദത്തിലേക്കേരി.

വടക്കു തിരുവീതി പിള്ളയെപ്പോലെ എംബെരുമാനാരെയും നമ്മുടെ ആചാര്യനെയും ഭക്തിയോടു പറ്റിനിൽകേണുമേ എന്ന് അവരുടെ ത്രുപ്പാദങ്ങളെത്തന്നെ ധ്യാനിക്കാം.

**തനിയൻ**

*ശ്രീ കൃഷ്ണ പാദ പാദാബ്ജേ നമാമി ശിരസാ സദാ|*

*യത് പ്രസാദ പ്രഭാവേന സർവ സിദ്ധിരഭൂന്മമ||*

**അർത്ഥം**

ശ്രീ കൃഷ്ണ പാദർ എന്ന വടക്കു തിരുവീതി പിള്ളയുടെ അതികമായ ദയ എനിക്കി എല്ലാ പുരുഷാർത്ഥവും കൊടുത്തു. അവരുടെ ത്രുപ്പാദങ്ങളെ എപ്പോഴും തലയാൽ വണങ്ങുകയാണു.

പിള്ളൈ ലോകാചാര്യർ ചരിത്രം കാണാൻ തയ്യാറാണോ?






# പിള്ളൈ ലോകാചാര്യർ

ഓരാൺ വഴി ഗുരു പരമ്പരയിലു വടക്കു തിരുവീതി പിള്ളയെ തുടർന്നു വന്ന അടുത്ത ആചാര്യരുടെ ചരിത്രം ഇപ്പോൽ കാണാം.



ശ്രീരംഗം ക്ഷേത്രത്തില് പിള്ളൈ ലോകാചാര്യർ

**ത്രുനക്ഷത്രം -** തുലാ ത്രുവോണം

**അവതാര സ്ഥലം -** ശ്രീരംഗം

ആചാര്യൻ - വടക്കു തിരുവീതി പിള്ളൈ

**ശിഷ്യമ്മാർ -** കൂര കുലോത്തമ ദാസർ, വിളാഞ്ചോലൈ പിള്ളൈ, തിരുവായ്മൊഴി പിള്ളൈ, മണപ്പാക്കത്തു നംബി, കോട്ടൂര് അന്നാർ, തിരുപ്പുട്കുഴി ജീയർ, തിരുക്കണ്ണങ്ങുടി പിള്ളൈ, കൊല്ലി കാവല ദാസർ

**പരപദിച്ച സ്ഥലം –** മടുരയെ അടുത്ത ജ്യോതിഷ്കുടി

**ഗ്രന്ഥങ്ങൾ -** യാത്രിചികപ്പടി, മുമുക്ഷുപ്പടി, ശ്രിയപ്പതിപ്പടി, പരന്തപ്പടി തനി പ്രണവം, തനി ദ്വയം, തനി ചരമം, അർഥ പഞ്ചകം, തത്വ ത്രയം, തത്വ ശേകരം, സാര സംഗ്രഹം, അർചിരാദി, പമേയ ശേകരം, സംസാര സാമ്രാജ്യം, പ്രപന്ന പരിത്രാണം, നവരത്ന മാലൈ, നവ വിദ സംബന്ധം, ശ്രീ വചന ഭൂഷണം എന്നു പല

നമ്പിള്ളയുടെ അനുഗ്രഹത്തൽ വടക്കു തിരുവീതി പിള്ളയ്ക്കു മകനായി ജനിച്ചതെ ഇതിനെ മുന്ബേ വടക്കു തിരുവീതി പിള്ളൈ ചരിത്രത്തില് പറഞ്ഞതെ ഓർക്കുന്നുണ്ടോ? അയ്യോദ്യയിലു ശ്രീ രാമ ലക്ഷ്മണരും (പെരുമാളും ഇളയ പെരുമാളും എന്നാ നം സമ്പ്രദായ പരിഭാഷയിപ്പരയുക) ഗോകുലത്തിലു ശ്രീ കൃഷ്ണ ബലരാമരും (കണ്ണൻ എംബെരുമാനും നംബി മൂത്ത പിരാനും എന്നാ നം സമ്പ്രദായ പരിഭാഷയിപ്പരയുക) വളർന്നതെപ്പോലെ ഇവരും ഇവരുടെ അനുജൻ അഴകിയ മണവാള പെരുമാൾ നായനാരും ശ്രിരംഗത്തു വളർന്നു വലിതായി.

നമ്മുടെ സമ്പ്രദായത്തിൻടെ മഹാചാര്യരായ നമ്പിള്ളൈ, പെരിയവാച്ചാൻ പിള്ളൈ, വടക്കു തിരുവീതി പിള്ളൈ എന്നീ പലരുടെ മാർഗോപദേശം ഒന്നിച്ചു രണ്ടു പേര്ക്കും കിട്ടുവാൻ ഭാഗ്യവല്ലേ? രണ്ടു പേരും നമ്മുടെ സമ്പ്രദായത്തെ പഠിച്ചതു അച്ചൻ വടക്കു തിരുവീതി പിള്ളയിടത്താണു.രണ്ടു പേരും ജീവിത കാലം മുഴുവനും നൈഷ്ഠിക ബ്രഹ്മചര്യ വ്രതം അനുഴ്ഠിച്ചു.

ചുഴന്നീടുന്ന സംസാരച്ചക്രത്തിലുഴന്നീടും നമുക്കരിഞ്ഞീടുവാനും, പെരിയ പെരുമാൾ സ്വപ്നത്തിൽ നിയമിച്ച പ്രകാരവും, അതുവരെ ഓരാണ്വഴി ഗുരു പരമ്പരയില് മാത്രമേ ഉപദേശിച്ചിരുന്ന പരമാർത്ഥങ്ങളെ, തൻടെ അപരിമിതമായ കാരുണ്യത്തല്, പിള്ളൈ ലോകാചാര്യർ പല ഗ്രന്ഥങ്ങളായി അരുൾ ചെയ്തിരിക്കിന്നു.

മണപ്പാക്കതു നംബിയെന്ന ശ്രീവൈഷ്ണവൻ കാഞ്ചീപുരം ക്ഷേത്രത്തിലുള്ള ദേവപ്പെരുമാളെ തൊഴാൻ പോയിരുന്നു. ദേവപ്പെരുമാൾ മഹാർഹമായ ഉപദേശങ്ങൾ പറയാൻ തുടങ്ങി. പൂർത്തിയാക്കാത്തെ നിർത്തി ശ്രീരംഗത്തിലു തുടരാമെന്ന് പറഞ്ഞു. ശ്രീരംഗത്തേ കാട്ടു അഴകിയ സിംഗർ സന്നിധിയിലെത്തിയപ്പോൽ പിള്ളൈ ലോകാചാര്യരുടെ പ്രഭാഷണ ഘോഷ്ഠിയെ കണ്ടു. സമ്പ്രദായ നേതൃത്വം ഏറ്റെടുത്ത പിള്ളൈ ലോകാചാര്യർ ശ്രീരംഗത്തിലു പതിവായി ശിഷ്യരെ പഠിപ്പിക്കുവായിരുന്നു. നംബി ഒരു തൂണിൻടെ പുറകില് ഒളിച്ചിരുന്നു നോക്കി. പിള്ളൈ ലോകാചാര്യർ ദേവപ്പെരുമാൾ പറഞ്ഞ വിഷയന്തന്നെ പറഞ്ഞത് മാത്രമല്ലാ പറയാത്തെ വിട്ടതെയും പൂരിപ്പിച്ചു.

അതിശയിച്ച നംബി "അവരോ നീർ" (താങ്ങൾ ദേവപ്പെരുമാളാണോ?) എന്ന് ചോദിച്ചു സാഷ്ഠാങ്ങവായി നമസ്കരിച്ചു. "ആവതു ഏതു?" (അതേ! ഇപ്പോൾ എന്ത് ചെയ്യാം?) എന്ന് പിള്ളൈ ലോകാചാര്യർ മറുപടി പറഞ്ഞു. ഇതിൽ നിന്നും ദേവപ്പെരുമാൾ തന്നേ പിള്ളൈ ലോകാചാര്യരായി അവതരിച്ചെന്ന് മനസ്സിലാക്കാം.



ഘോഷ്ഠി സഹിതം സ്രിരംഗത്ത് പിള്ളൈ ലോകാചാര്യർ

യതീന്ദ്ര പ്രവണ പ്രഭാവം എന്ന ഗ്രന്ഥത്തിൽ പറഞ്ഞ വേറൊരു സംഭവം കുടി പിള്ളൈ ലോകാചാര്യർ ദേവപ്പെരുമാൾ തന്നെയാണ് എന്ന് സാക്ഷ്യംപ്പെടുത്തുന്നു. പിള്ളൈ ലോകാചാര്യർ തൻടെ അന്തിമ ദശയിലു ജ്യോതിഷ്കുടിയിൽ താമസിച്ചിരുന്നപ്പോൾ നാലുർ പിള്ളൈ എന്ന ശിഷ്യരെ തിരുമലൈ ആഴ്വാർ (തിരുവായ്മൊഴി പിള്ളൈ എന്ന് പ്രസിദ്ധം) എന്ന മറ്റൊരു ശിഷ്യർക്കു വ്യാഖ്യാനങ്ങളെ പഠിപ്പിക്കാമ്പരഞ്ഞു. പിന്നീടു തിരുമലൈ ആഴ്വാർ ദേവപ്പെരുമാളെ മംഗളാസാസനം ചെയ്യാൻ കാഞ്ചീപുരത്തേക്കു പോയി. നാലൂർ പിള്ളയെ ദേവപ്പെരുമാളുടെ മുന്പേ കണ്ടു. "ജനാൻ നേരത്തെ ജ്യോതിഷ്കുടിയിലു പരഞ്ഞതെപ്പോലേ അരുളിച്ചെയൽകളുടെ (നാലായിര ദിവ്യ പ്രബന്ധത്തുടെ) എല്ലാ അർഥങ്ങളെയും തിരുമലൈ ആഴ്വാനെ പഠിപ്പിക്കുക" എന്ന് നേരിട്ടു ദേവപ്പെരുമാൾ നാലൂര് പിള്ളയെ ഓർമിച്ചു. ഇതിൽ നിന്നും രണ്ടു പേരും ഒന്നാണു എന്ന് തെളിയുക.

മുമുക്ഷുക്കളുടെ (ഭഗവദ് കൈങ്കര്യ മോക്ഷം കിട്ടാൻ കൊതിയുള്ളവർ) ഉജ്ജീവനത്തിനായി പിള്ളൈ ലോകാചാര്യർ പല ഗ്രന്ഥങ്ങളെ എഴുതിയെന്നു

നേരത്തേ പറഞ്ഞത് ഒന്ന് കുടി ഓർക്കുക. രഹസ്യ ത്രയം, തത്വ ത്രയം, അർഥ പഞ്ചകം മുതലായ മുഖ്യ സമ്പ്രദായ പരമാർഥങ്ങളെ തിരുവായ്മൊഴി ഉപയോഗിച്ചു വ്യാഖ്യാനിക്കുന്ന പതിനെട്ടു ഗ്രന്ഥങ്ങളെ അവർ എഴുതി. അവകളില് മുഖ്യമായവ:

- മുമുക്ഷുപ്പടി - അതിശ്രേഷ്ഠവായ രഹസ്യ ത്രയ വ്യാഖ്യാനം. മണവാള മാമുനികൾ ഇതിനെയൊരു വിശതവായ അർത്ഥ വിവരണം ചെയ്തിട്ടുണ്ട്. ഏതു ശ്രീവൈഷ്ണവനുക്കും പ്രാഥമീകമായ ഈ ഗ്രന്ഥമില്ലാത്തെ ത്രുമന്ത്രം, ദ്വയം മറ്റും ചരമ ശ്ലോകത്തെ മനസ്സിലാക്കാൻ കഴിയുവില്ലാ.
- തത്വ ത്രയം - കുട്ടി ഭാഷ്യം എന്നും പേരുണ്ട്. ചിത്, അചിത് പിന്നേ ഈശ്വരൻ എന്നീ മുന്നു തത്വങ്ങളെ ശ്രീഭാഷ്യതിനെ ചേരുന്നതായ വിളക്കങ്ങളെ പിള്ളൈ ലോകാചാര്യർ നൈപുണ്യത്തോടു ഭംഗിയായി പറയുന്നു. മണവാള മാമുനികൾ ഈ ഗ്രന്ഥത്തിനെ എഴുതിയ വ്യാഖ്യാനമില്ലാത്തെ നമുക്കിതു മനസ്സിലാകുവില്ലാ.
- ശ്രീവചന ഭൂഷണ ദിവ്യ ശാസ്ത്രം - ഈ ഗ്രന്ഥം മുഴുവനും ആഴ്വാർ അചാര്യന്മാരുടെ വാക്കു ഉപയോഗിച്ചു എഴുതിയതാണു. സത് സമ്പ്രദായ അർഥങ്ങളെ വിവരിക്കിന്ന ഈ ഗ്രന്ഥം പിള്ളൈ ലോകാചാര്യരുടെ പ്രകൃഷ്ട കൃതിയാണ്. നമ്മുടെ സമ്പ്രദായത്തുടെ ആന്തരാർത്ഥങ്ങളെ വെളിക്കൊണരും ഈ ഗ്രന്ഥത്തിനെ മണവാള മാമുനികൾ പ്രൗഢിയുള്ളൊരു വ്യാഖ്യാനം എഴുതിട്ടുണ്ട്. തിരുനാരായണപുരത്ത് ആയി കുടി ഒരു വ്യാഖ്യാനം എഴുതിട്ടുണ്ട്.
- ജീവിത കാലത്തു ഒരിക്കിലെങ്ങിലും ശ്രീവൈഷ്ണവർ ഈ ഗ്രന്ഥം വായിച്ചു നമ്മുടെ സമ്പ്രദായത്തെ നന്നായി മനസ്സിലാക്കുക എന്നത്രെ.

ആഗ്രഹമുള്ള എവരും വായിക്കാനായി, ഈ ഗ്രന്ഥത്തെ പിള്ളൈ ലോകാചാര്യർ എളുപ്പവായ മണിപ്രവാള ഭാഷയിലെഴുതി. തൻടെ ആചാര്യമ്മാരിടം കേട്ട സമ്പ്രദായ ദിവ്യാർത്ഥങ്ങളെ ഗ്രഹിക്കാൻ മുമുക്ഷു ജനങ്ങൾ പെടാപ്പാടുപെടുന്നത് കണ്ടു, അവരോടു ദയകൊണ്ടു കേട്ടതൊക്കെ അദ്ദേഹം രേഖപ്പെടുത്തി. ഇവരുടെ ഗ്രന്ഥങ്ങളിൽ പരഞ്ഞിട്ടുള്ളതൊക്കെ ഈടു മുപ്പത്താരായിരപ്പടി പോലെയുള്ള വ്യാഖ്യാനങ്ങളിലും അവർക്ക് മുന്പിൽ ഉണ്ടായിരുന്ന പുർവാചാര്യ ഗ്രന്ഥങ്ങളുടെ വ്യാഖ്യാനങ്ങളിലും നമുക്ക് കാണാം. ദയയോടെ ഇതെല്ലാം കൂട്ടിച്ചേർത്തു എലുപ്പ ഭാഷ കൃതികളായി രത്നമ്പോൾ ചുരുക്കിപ്പറഞ്ഞു. ഇത് കൊണ്ടു, ഇദ്ദേഹം, പ്രമാണ രക്ഷണം (ജ്ഞാന രക്ഷണം മറ്റും പോഷണം) ചെയ്ത പ്രദാന ആചാര്യരെന്നു മനസ്സിലാക്കാം.

ഇതു മാത്രമല്ലാത്തെ ഇദ്ദേഹം പ്രമേയ രക്ഷണവും (എംബെരുമാനെ രക്ഷിക്കുക അഥവാ പോഷിക്കുക) ചെയ്തു. ശ്രീരംഗത്തു എല്ലാം നന്നായിരുന്നപ്പോൾ മുസ്ലിം

ആക്രമണത്തെ കുറിച്ച വാർഥ കാട്ടു തീയായി വ്യാപിച്ചു. അംബലങ്ങളിലുള്ള തികച്ച ഐശ്വര്യത്തിനു കൊള്ളയടിക്കാൻ മുസ്ലിം രാജാക്കമ്മാാർ അമ്പലങ്ങളിൽ കടന്നുകയരുവെന്നു അറിയാവുന്ന ഏവരും വിഷമിച്ചു. അക്കാലത്തേ മൂപ്പരായ പിള്ളൈ ലോകാചാര്യർ താമസിക്കാത്തെ നേതൃത്വം ഏറ്റെടുത്തു. മൂലവരായ പെരിയ പെരുമാളുടെ ഒളിക്കാനായി അവരുടെ മുന്പിൽ ഒരു ചുവർ എഴുപ്പി. പിന്നിടു ഉൽസവരായ നമ്പെരുമാളെയും ഉബയ നാച്ചിമാരെയും തെക്കോട്ടു കൊണ്ടു പോയി. വയോ വൃദ്ധനായിട്ടും നംപെരുമാളുടെ കുടത്തന്നെ യാത്രയായി.

കാട്ടു വഴിയിൽ വയിച്ചു കള്ളമ്മാർ നംപെരുമാളുടെ ത്രുവാഭരണം മുഴുവനും കൊള്ളയടിച്ചു. മുന്നോട്ടു നീങ്ങിയിരുന്ന പിള്ളൈ ലോകാചാര്യർ ഇതെയരിഞ്ഞു അവിടമെത്തി കള്ളമ്മാരിടത്ത് മനമാറ്റമുണ്ടാക്കി. അവരെല്ലാവരും പിള്ളൈ ലോകാചാര്യർ കീഴടങ്ങി ത്രുവാഭരണങ്ങളെ തിരികെനൽകി.

പിന്നീടു മധുരയ്ക്ക് പുറമേയുള്ള ആനമല പ്രദേശത്തുള്ള ജ്യോതിഷ്കുടി എന്ന സ്ഥലത്തെത്തി. അസുഖം ബാദിച്ചതാലു വയസനായ പിള്ളൈ ലോകാചാര്യർ പരമപദതിലേക്കു പോകാൻ തീരുമാനിച്ചു. തിരുമലൈ ആഴ്വാർ (തിരുവായ്മൊഴി പിള്ളൈ) എന്ന തന്നുടെ ശിഷ്യരെ അടുത്ത ദർശന പ്രവർത്തകരാക്കേണും എന്നു ചിന്തിച്ചു. തൻടെ ശിഷ്യമ്മാരിടത്തു, പ്രത്യേകിച്ചും കൂര കുലോത്തമ ദാസരിടത്തു, തിരുവായ്മൊഴി പിള്ളയെ നിർവാക കാര്യങ്ങളിൽ നിന്നും വിടുവിച്ചു അടുത്ത ആചാര്യനായി മാറ്റിപ്പണിയുക എന്നത്രെ. ഒടിവില് ചരമ തിരുമേനി വിട്ടു അവിടത്തിൽ നിന്ന് തന്നെ പരപദമേരി.








പിള്ളൈ ലോകാചാര്യർ പരപദിച്ച ജ്യോതിഷ്കുടി ക്ഷേത്രം

പിള്ളൈ ലോകാചാര്യരെയും അവരെഴുതിയ ശ്രീവചന ഭൂഷണത്തെയും വാഴ്ത്താനായി മണവാള മാമുനികൾ ഉപദേശ രത്ന മാലൈ രചിച്ചു.

ആഴ്വാർകൾ അവതാരം, ആചാര്യമ്മാർ അവതാരം, ആശയുള്ളോരേവരെയും സമ്പ്രദായത്തിലേക്കു വിളിച്ചു കൂട്ടിയ എംബെരുമാനാരുടെ കൃപ, തിരുവായ്മൊഴിക്കു വ്യാഖ്യാനങ്ങൾ ഉണ്ടായതെങ്ങനെ എന്നിവകളെ ക്രമേണ പറഞ്ഞു. പിന്നീടു പിള്ളൈ ലോകാചാര്യാർ അവതാരം, അവരെഴുതിയ ശ്രിവചന ഭൂഷണ ശാസ്ത്രത്തുടെ മഹത്വം, അതില് പൊതിഞ്ഞിട്ടുള്ള പൊരുൾകൾ എല്ലാം വിവരിച്ചു അത് പോലേ പ്രവർത്തിച്ചാലു വേഗത്തിൽ എംബെരുമാനാരുടെ ദയയ്ക്കു പാത്രമാകാം എന്ന് അവശാനം പറയുന്നു.

മാമുനികൾ ഇതുവും കുടി പറഞ്ഞു: മൂർക്കമ്മാർ, പുർവാചാര്യമ്മാർ മൊഴിഞ്ഞ ക്രമങ്ങളെ ഗുരുജനങ്ങളിടത്തു തെറ്റാതെ കേട്ടു, പിന്നിടു ഓര്ത്ത് അതെ ആരായ്ഞു, അത് കഴിഞ്ഞു അവര് ആ ക്രമത്തെ മറ്റാളുകൾക്കു പറയാത്തെ, സ്വംമനസ്സിൽ തോന്നിയവശം പരഞ്ഞു, ഇങ്ങിനെ അവര് പരഞ്ഞതു ശുദ്ധമായ ഉപദേശപരമായി വന്ന വാക്കെന്നും പറയും. അപവാദം എവിടെയും പ്രയോഗിക്കാത്ത തീരെ ഒഴിച്ച മാമുനികൾ മൂർക്കമ്മാർ എന്ന ചീത്തവാക്ക്

ഉപയോഗിക്കിന്നതു കണ്ടോ? പൂർവാചാര്യമ്മാരെ വിശ്വസിക്കാത്തെ പറച്ചിലും പ്രവർതിയുവായ ക്രൂരത കണ്ടാ മൂർക്കരെന്നു വിളിച്ചതു.
ഇതാണു മാമുനികളുടെ അദ്ഭുതവായ ഉപദേശ രത്ന മാലൈയിൽ പരഞ്ഞിട്ടുള്ള ശ്രിവചന ഭൂഷണ ശാസ്ത്ര സാരം.

നിഗമാന്ത മഹാ ദേശികനെന്നും ശ്രീമാൻ വേങ്കഠനാഥാര്യർ പ്രശിദ്ധവായ ശ്രീ വേദാന്താചാര്യർ പിള്ളൈ ലോകാചാര്യർ വിഷയവായി ലോകാചാര്യ പഞ്ചാസത് എന്നും സംസ്കൃത കൃതി രചിച്ചിട്ടുണ്ടു. പിള്ളൈ ലോകാചാര്യരെക്കാൾ അമ്പതു വയസെങ്ങിലും ഇളയവരായ സ്വാമി ദേശികനുക്ക് എത്ര മാത്രം അവരിടത്ത് പ്രശംസ ഉണ്ടായിരിന്നുവെന്നു, ഇന്നും ത്രുനാരായണപുര ക്ഷേത്രത്തു പാരായണം ചെയ്യപ്പെടുന്ന ഈ ഗ്രന്ഥത്തിൽ നിന്നും മനസ്സിലാക്കാം. ശ്രീ ഉഭയ വേദാന്തി വീ.വീ.റാമാനുജൻ സ്വാമി തമിഴില് ഇതിനെയൊരു വ്യാഖ്യാനം രേഖപ്പെറ്റുത്തിട്ടുണ്ടു. അതെ അടിസ്ഥാനവാക്കി ശ്രീ.ഉബയ വേദാന്തി തി.ചു.അ.വെങ്കഠേശൻ സ്വാമി ലഘുവായ ആംഗലഭാഷാ മൊഴിമാറ്റം ചെയ്തിട്ടുണ്ടു.

ഇങ്ങിനെ ജീവിതത്തെ പ്രമാണ പ്രമേയ രക്ഷണത്തിനായി അർപ്പണിച്ച പിള്ളൈ ലോകാചാര്യരുടെ അപരിമിതവായ കീർത്തി നമുക്ക് മനസ്സിലാകി. ശ്രീവൈഷ്ണവൻ എന്ന് അവകാശം പറയുന്ന ഓരോ വ്യക്തിയും പിള്ളൈ ലോകാചാര്യർക്കു എപ്പോഴും നന്നിയോടിരിക്കണു. കാരണം? അവരില്ലാത്തെ ശ്രീരംഗ ക്ഷേത്രത്തു നമ്പെരുമാളെ ഇന്ന് നാം ദർശിക്കാൻ പദ്രുവില്ലാ. എംബെരുമാനാർ ദർശനത്തുടെ ആന്തരാർത്തവും മനസ്സിലാകാൻ കഴിയുവില്ലാ.

**തനിയൻ-**

ലോകാചാര്യായ ഗുരവേ കൃഷ്ണപാദസ്യ സൂനവേ |
സംസാരഭോഗിസന്ദഷ്ടജീവജീവാതവേ നമ: ||

**അർത്ഥം-**

സംസാരമായ പാമ്പുകടിച്ചിട്ടുള്ള ചേതനരെ ഉജ്ജീവിപ്പിക്കിന്നവരും വടക്കു തിരുവീതി പിള്ളയുടെ കുമാരരുവായ ലോകാചാര്യരെ നമസ്കരിക്കിന്നു.

എംബെരുമാനാരിടത്തും നമ്മുടെ ആചാര്യനിടത്തും പിള്ളൈ ലോകാചാര്യരെ പോലേ ബന്ധം വളര്ത്തിയെടുക്കാൻ സാദിക്കേണുവെന്നു അവരുടെ താമരപ്പദങ്ങളെത്തന്നെ കൂപ്പാം.

**പിള്ളൈ ലോകാചാര്യർക്കും അവരുടെ ഘോഷ്ഠിക്കുമായ മങ്ങളാശാസനം**

വാഴി ഉലകാസിരിയൻ വാഴി അവൻ മന്നു കുലം
വാഴി മുടുംബൈ എന്നു മാനകരം
വാഴി മണം ചൂഴ്ന്ത പേരിൻബ മൽകുമികു നല്ലാർ
ഇനം ചൂഴ്ന്തു ഇരുക്കും ഇരുപ്പു

**ലഘുവായ മൊഴിമാറ്റം-**

വാഴി ലോകാചാര്യാൻ വാഴി അവൻ വലിയ കുലം
വാഴി മുടുംബൈ എന്ന മഹാനഗരം
വാഴി മണം ചൂഴ്ന്ന പരമാനന്ദം നൽകും നൽമനുഷ്യർ
ഇനം ചൂഴ്ന്നു ഇരിക്കും പരിസ്ഥിതി.

ഇനി അടുത്തത് തിരുവായ്മൊഴി പിള്ളയുടെ വൈഭവം.

# തിരുവായ്മൊഴി പിള്ളൈ

ഓരാൺ വഴി ഗുരു പരമ്പരയിലു പിള്ളൈ ലോകാചാര്യരെ തുടർന്നു വന്ന അടുത്ത ആചാര്യരുടെ ചരിത്രം ഇപ്പോൽ കാണാം.



കുന്തീനഗരമെന്ന കൊന്തകൈ ക്ഷേത്രത്തിൽ തിരുവായ്മൊഴി പിള്ളൈ

**ത്രുനക്ഷത്രം - ഇടവം വിശാഖം**

**അവതാര സ്ഥലം - കുന്തീനഗരം എന്ന കൊന്തകൈ**

**ആചാര്യൻ -** പിള്ളൈ ലോകാചാര്യർ

**ശിഷ്യമ്മാർ -** അഴകിയ മണവാള മാമുനികൾ, ശഠകോപ ജീയർ (ഭവിഷ്യദാചാര്യൻ സന്നിധി), തത്വേശ ജീയർ മുതലായവര്

**പരപദിച്ച സ്ഥലം -** ആഴ്വാർ തിരുനഗരി

**ഗ്രന്ഥങ്ങൾ -** പെരിയാഴ്വാർ തിരുമൊഴി ശ്വാപദേശം

തിരുമലൈ ആഴ്വാരായി ജനിച്ചു, ശ്രീശൈലേശർ എന്നും ശഠകോപ ദാസർ എന്നും ആദ്യം അറിയപ്പെട്ട ഈ ആചാര്യൻ, പിന്നീടു, ആഴ്വാരുടെ തിരുവായ്മൊഴിയെ പ്രതിപത്തിയോടു പ്രചാരണം ചെയ്തതു കൊണ്ടു, തിരുവായ്മൊഴി പിള്ളൈ എന്ന് പ്രസിദ്ധിയായി.

ചെറുപ്പത്തിൽ തന്നെ പിള്ളൈ ലോകാചാര്യരുടെ താമര തൃുപ്പാദങ്ങളെ നമിച്ചു, തിരുമലൈ ആഴ്വാർ പഞ്ച സംസ്കാരം ശ്വീകരിച്ചു. ഇദ്യേഹത്തിനെ തമിഴ് മൊഴിയില് മഹാ പാണ്ഡിത്യവും നല്ല നിർവാഹ കഴിവും ഉണ്ടായിരുന്നു. മധുര രാജ്യത്തുടെ രാജാവു തൻടെ കുട്ടികളെ തിരുമലൈ ആഴ്വാരിടത്തു ഏൽപ്പിച്ചു മരിച്ചതാലു, തിരുമലൈ ആഴ്വാർ സമ്പ്രദായത്തിൽ നിന്നും വേര്പിരിഞ്ഞു മധുര രാജാവിൻടെ ഉപദേശകനായി. പിള്ളൈ ലോകാചാര്യർ, തൻടെ അന്തിമ കാലത്തില്, തിരുമലൈ ആഴ്വാരിടത്തു പരമ കരുണ കാണിച്ചു, കൂര കുലോത്തമ ദാസർ തുടങ്ങിയ ശിഷ്യമ്മാരെ വിളിച്ചു തിരുമലൈ ആഴ്വാരെ തിരുത്തി സമ്പ്രദായത്തുടെ മാർഗദർശകനായി വീട്ടെടുക്കാൻ നിർദേശിച്ചു. കൂര കുലോത്തമ ദാസരും ഇക്കാര്യമായി യാത്രയായി.

ഇവിടെ വേറൊ സംഭവം കേട്ടു ഓർമ്മയിൽ സൂക്ഷിക്കുക. കുറെ കഴിഞ്ഞു ഉപയോഗിക്കാം. കൂര ക്കുലോത്തമ ദാസർ യാത്രയായ അതേ സമയത്ത് നമ്മാഴ്വാരുടെ അർച്ചാ രൂപവും ആഴ്വാർ തിരുനഗരിയിൽ നിന്നും നീങ്ങി കോഴിക്കോട്ടിൽ നമ്പെരുമാളുടെ അർച്ചാ രൂപത്തുടൻ താമസിക്കാൻ തുടങ്ങി. ഇതിനെ തൊട്ടടുത്ത കാലത്തുണ്ടായ മുസ്ലിം ആക്രമണത്തിൽ അർച്ചാ രൂപങ്ങൾ കളവു പോകാതിരുക്കാൻ വേണ്ടിയാണു ഈ ഏർപ്പാട് എന്ന് പിള്ളൈ ലോകാചാര്യരുടെ ചരിത്രത്തിൽ വായിച്ചത് ഓർക്കുന്നുണ്ടോ?

കോഴിക്കോട്ടിൽ നിന്നും നമ്പെരുമാൾ മടക്കു യാത്രയിരങ്ങിയപ്പോൽ, നാട്ടുകാരിടത്തു ഉണ്ടായ അഭിപ്രായ വ്യത്യാസത്താലു, നമ്മാഴ്വാർ കൂട്ടത്തിൽ ഇരങ്ങിയില്ലാ. നമ്മാഴ്വാരെ ഒരു പെട്ടിക്കകത്താക്കി തെന്മേർക്കു ദിഗ്ഗിലുണ്ടായിരുന്ന മലപ്രദേശത്തിൽ ഒരു കുന്നിൻടെ താഴെ സൂക്ഷിച്ചു വയിച്ചു. കുറേ കാലത്തിനു ശേഷം നമ്മാഴ്വാരിടത്തു പ്രിയങ്കൊണ്ടിരുന്ന തോഴപ്പർ എന്ന ശ്രീവൈഷ്ണവർ, അവരെ വിട്ടെടുക്കാൻ സൈന്യകരെ അയച്ചു സഹായിക്കണുവെന്ന് മധുര രാജ്യത്തിൽ ഉണ്ടായിരുന്ന തിരുമലൈ ആഴ്വാരിടത്തു ആപേക്ഷിച്ചു. സന്തോഷവായി സമ്മദിച്ച തിരുമലൈ ആഴ്വാർ ശൈന്യകരോടു തോഴപ്പരുടെ കൂട്ടത്തിൽ പോയി. തോഴപ്പർ മുൻകൈയെടുത്ത അപ്പത്തന്നെ ആഴ്വാർ തിരുനഗരി ശ്രീവൈഷ്ണവരെല്ലാം അവരെ അഭിനന്ദിച്ചു അന്ന് മുതല് അവര്ക്ക് വിശേഷ മര്യാദയും പ്രസാദങ്ങളും ഉറപ്പിച്ചു. യന്ത്രപ്പിടി പോലൊരു സാദനമുണ്ടാക്കി, തോഴപ്പർതന്നെ അതിലേക്കേരി കുന്നിൻടെ അടിവാരത്തിലേക്കിറങ്ങിപ്പോയി, നമ്മാഴ്വാരെക്കേറ്റി അയച്ചു. പിന്നീടു രണ്ടാം തവണ തോഴപ്പർ മേലേക്കേരുമ്പോൽ എങ്ങിനെയോ തെറ്റിപ്പോയി താഴേ വിന്നു അപ്പത്തന്നെ പരമപദിച്ചു. നമ്മാഴ്വാരും പെട്ടെന്ന് തോഴപ്പരുടെ മകനെ അശ്വാസിപ്പിച്ചു, താൻ തന്നെ ഇനി അവര്ക്ക് അച്ചനായിരിക്കുവെന്നു ഉറപ്പിച്ചു.

ഇങ്ങിനേ തോഴപ്പരുടെ മുന്കൈയെടുപ്പും, തിരുമലൈ ആഴ്വാരുടെ സഹായവും കാരണം വീണ്ടു വന്ന നമ്മാഴ്വാരെ തിരുക്കണാംബി എന്ന ക്ഷേത്രത്തിൽ തൽക്കാലത്തേയ്ക്കായി പാർപ്പിച്ചു.

ഇനി മധുരയിലുള്ള തിരുമലൈ ആഴ്വാരുടെ ചരിത്രത്തിലേക്കു തിരികെ. പതിവ് പോലെ തിരുമലൈ ആഴ്വാർ ഒരു ദിവസം ആൾതോളിലേക്കേരി വലഞ്ചെയ്യുകയായിരുന്നു. ആഴ്വാരുടെ തിരുവിരുത്തം പാരായണം ചെയ്തു നില്കുന്ന കൂര കുലോത്തമ ദാസരെ കണ്ടു. പിള്ളൈ ലോകാചാര്യരുടെ പരിപൂർണ കഠാക്ഷം കിട്ടിയ കാരണം, ദാസരുടെ മഹത്വത്തെ പെട്ടെന്ന് തിരുമലൈ ആഴ്വാർ മനസ്സിലാക്കി. പല്ലക്കിൽ നിന്നും താഴേയിറങ്ങി തിരുവിരുത്തത്തുടെ അർത്ഥം പഠിപ്പിക്കണുമെന്നു ദാസരിടത്തു അവശ്യപ്പെട്ടു. ഇനിയും താൻ തയ്യാറല്ലാവെന്ന് മറുപടി പറഞ്ഞ ദാസർ തിരുമലൈ ആഴ്വാരുടെ മുകത്ത് തുപ്പി. സാത്വിക സ്വഭാവം നിറഞ്ഞ തിരുമലൈ ആഴ്വാർ, ദാസരെ ദണ്ഡിക്കാൻ തയ്യാറായ തൻ സേവകരെ തടഞ്ഞു നിർത്തി, അവിടം വിട്ടു നീങ്ങി. വളർത്ത അമ്മയിടത്തു ഈ വൃത്താന്തം അറിയിച്ചപ്പോൾ അവർക്ക് പിള്ളൈ ലോകാചാര്യയരിടത്തു ഉണ്ടായിരുന്ന ബന്ധത്തെ അമ്മ ഓർക്കാമ്പരഞ്ഞു. താൻ അതുവരെ ഇഴന്നതു എന്താണുവെന്നു പെട്ടെന്ന് ഉണര്ന്നു വിഷമിച്ചു.

വേറൊരിക്കല് ആനപ്പുറത്ത് യാത്രയായിരുന്നപ്പോൽ ദാസരെ പിന്നും കണ്ടു. ഇത്തവണ പെട്ടെന്ന് താഴെയിറങ്ങി ദാസരുടെ പദ്മപാദങ്ങളിൽ നിഷ്ഫലമായി. ദാസരും അവരെ ശ്വീകരിച്ചു എല്ലാ അർത്ഥങ്ങളെയും പഠിപ്പിക്കാൻ സമ്മദിച്ചു. തൃവാരാദനം മുതലായവ ചെയ്യാൻ പറ്റിയ ഒരു അഗ്രഹാരം പണിഞ്ഞു ദാസരെ അവിടെ പാർപ്പിച്ചു. രാജ്യ കാര്യ തെരെക്കിൽ പെട്ട് പോയതുകൊണ്ടു, താൻ ദിവസം തിരുമൺ കാപ്പിടുന്ന സമയം ദാസർ വന്നു ഉപദേശിക്കാൻ തിരുമലൈ ആഴ്വാർ അപേക്ഷിച്ചു. ദാസരും സമ്മദിച്ചു. അങ്ങിനെ ആദ്യമായിട്ടുള്ള വരവില്, പിള്ളൈ ലോകാചാര്യരുടെ തനിയൻ ഉച്ചരിച്ചു കൊണ്ടേ തിരുമലൈ ആഴ്വാർ തിരുമൺ കാപ്പിടുന്നതു കണ്ടു ദാസർ വളരെ സന്തോഷിച്ചു. അത് മുതലായി പിള്ളൈ ലോകാചാര്യരിടത്തു താൻ പഠിച്ചതെല്ലാം തിരുമലൈ ആഴ്വാർക്കു ഇടവിടാത്തെ പഠിപ്പിക്കാരായി.

ഒരിക്കൽ ജോലിത്തെരക്ക് കാരണം തിരുമലൈ ആഴ്വാർ വകുപ്പെ മറന്നു. അത് കൊണ്ടു ദാസർ പിറ്റ്റയ ദിവസങ്ങളില് വരാത്തെ നിർത്തി. ദാസരിടത്തിൽ വന്നു ക്ഷമ ചോദിച്ച തിരുമലൈ ആഴ്വാർക്കു ദാസർ ശേഷ പ്രസാദം നല്കി. അന്ന് തൊട്ടു, ലൌകിക കാര്യങ്ങളെ പൂർണമായും ഒഴിവാക്കി, രാജ്യഭാരത്തെ

യുവരാജനെ ഏൽപ്പിച്ചു, രാജ്യം വിട്ട തിരുമലൈ ആഴ്വാർ, സദാ സർവ കാലവും ദാസർടെ കൂട്ടത്തിൽ താമസിക്കാൻ തുടങ്ങി.

തൻടെ അന്തിമ ദശയിലു, തിരുമലൈ ആഴ്വാരെ, തിരുക്കണ്ണംകുടി പിള്ളയിടത്തു വിശതമായി തിരുവായ്മൊഴിയും, വിളാഞ്ചോലൈ പിള്ളയിടത്തു എല്ലാ രഹസ്യ അർത്ഥങ്ങളെയും പഠിക്കാൻ ദാസർ നിർദേശിച്ചു. പിള്ളൈ ലോകാചാര്യരെ ദ്യാനിച്ചപടിത്തന്നെ ദാസർ പരപദിച്ച പിന്നെ, അവരുടെ ചരമ കൈങ്കര്യങ്ങളെ ഗംബീരമായ രീതിയിലു ചെയ്തു.

തിരുമലൈ ആഴ്വാർ തിരുക്കണ്ണംകുടി പിള്ളയിടത്തു ചെന്ന് തിരുവായ്മൊഴി പഠിക്കാൻ തുടങ്ങി. പിള്ളൈ ശാരത്തെ പഠിപ്പിച്ചു. അതുകൂടാത്തെ p അറിയാൻ ആവശ്യപ്പെട്ടു. അതെ പഠിക്കാനായി പിള്ളൈ അവരെ തിരുപ്പുട്കുഴി ജീയരിടത്തു അയച്ചു. തിരുമലൈ ആഴ്വാരും കാഞ്ചീപുരത്തെ അടുത്ത തിരുപ്പുട്കുഴിക്കുപ്പോയി. പക്ഷേ ഭാഗ്യദോഷത്താലു അവിടെ എത്തുന്നതിനു മുൻബേതന്നെ ജീയർ പരമപദിച്ചു. തകിടം മരിച്ചിട്ടും തിരുമലൈ ആഴ്വാർ കാഞ്ചീപുരത്തു ദേവപ്പെരുമാളെ മംഗളാശാസനം ചെയ്യാൻ തീരുമാനിച്ചു. അവിടം എത്തിയ അവരെ ഏവരും സ്വാഗതംപറഞ്ഞു. ദേവപ്പെരുമാൾ ശഠകോപം, മാലൈ മറ്റും ചാറ്റുപ്പടി (ഉടുത്തു കളഞ്ഞ പീതാംബരം) എന്നിവ പ്രസാദിച്ചു. ആ സമയത്ത് നാലൂർ പിള്ളയും അവിടമുണ്ടായിരുന്നു.

ഇവിടെ നമ്പിള്ളൈ ചരിത്രത്തെ ഓര്ക്കുക. നമ്പിള്ളൈ, വടക്കു തിരുവീതി പിള്ളൈ രേഖപ്പെടുത്തിയ ഈടു വ്യാഖ്യാനത്തെ ഈയുണ്ണി മാധവ പെരുമാളിടത്തു കൊടുത്തു. അവർ തൻടെ മകൻ ഈയുണ്ണി പദ്മനാഭ പെരുമാളെ പഠിപ്പിച്ചു. അവരിടത്തിൽ നിന്നും അവർടെ സ്വന്തം ശിഷ്യരായ നാലൂർ പിള്ളൈ പഠിച്ചു തൻടെ മകൻ നാലൂർ ആച്ചാൻ പിള്ളയ്ക്കും പഠിപ്പിച്ചു.

ഇവിടെ പിള്ളൈ ലോകാചാര്യരുടെ ചരിത്രത്തെയും ഓര്ക്കുക. ജ്ഞാൻ ജ്യോതിഷ്കുടിയില് (പിള്ളൈ ലോകാചാര്യരായി) പരഞ്ഞാപ്പോലെ, തിരുപ്പുട്കുഴി ജീയരിടത്തു തിരുമലൈ ആഴ്വാർ പഠിക്കാത്തെ അരുളിച്ചെയൽകളുടെ എല്ലാ അർത്ഥങ്ങളെയും, താങ്ങൾ പഠിപ്പിക്കണുമെന്നു, ദേവപ്പെരുമാള് നാലൂർ പിള്ളയിടത്തു നേരിട്ടു പറഞ്ഞു. ഇതെക്കേട്ട നാലൂർ പിള്ളൈ അതിനെ താൻ ഭാഗ്യം ചെയ്തവനാണു എന്നു മരിപടി പറഞ്ഞു. എന്നാലും തൻടെ മുതിര്ന്ന വയസു അതിനു സഹായിക്കുവോ എന്നും സംശയിച്ചു. തങ്ങൾടെ മകൻ നാലൂർ ആച്ചാൻ പിള്ളൈ പഠിപ്പിച്ചാൽ അത് താങ്ങൾ തന്നെ പഠിപീച്ചത്തിനു സമവാണു എന്ന് ദേവപ്പെരുമാൾ ഉത്തരം

നല്കി. നാലൂർ പിള്ളൈ, ഈ ദൈവ നിയമനം കേട്ടു, സന്തോഷവായി തിരുമലൈ ആഴ്വാരെ ശീകരിച്ചു, നാലൂർ ആചാൻ പിള്ളൈയിടത്തു കൂട്ടിച്ചെന്നു, ഈടും അതുകൂടാത്തെ മറ്റു അരുളിചെയൽകളുടെ അർത്ഥങ്ങളെയും പഠിപ്പിക്കാമ്പരഞ്ഞു.

ദേവരാജർ എന്നും അറിയപ്പെട്ട നാലൂർ ആച്ചാൻ പിള്ളൈ അദ്യാപകം തുടങ്ങി. ഇതെക്കേട്ട തിരുനാരായണപുരത്ത് ആയി, തിരുനാരായണപുറത്ത് പിള്ളൈ ഇന്നും ഇതരര്, അവർകളും വിശതമായി വായ്ക്കാൻ ഹേതുവായി, നാലൂർ ആച്ചാൻ പിള്ളയും തിരുമലൈ ആഴ്വാരും തിരുണരായണപുരത്തിൽ താമസിച്ചു ഈ കാലക്ഷേപം ചെയ്യാൻ പ്രാർത്തിച്ചു. ഈ അഭ്യർത്ഥന ശീകരിച്ചു, അവര് രണ്ടു പേരും ത്രുനാരായണപുരത്ത് എത്തി, എംബെരുമാനാർ, യതുഗിരി നാച്ചിയാർ, സെല്വ പിള്ളൈ മറ്റും തിരുനാരണൻ എന്നെല്ലോർക്കും മങ്ങളാശാസനം ചെയ്തു, അവിടത്തന്നെ കാലക്ഷേപം മുഴുവനും പൂർത്തിയാക്കി. ഈടു മുഴുവനും സംശയമോ കുഴപ്പമോ ഇല്ലാത്തെ പഠിച്ച തിരുമലൈ ആഴ്വാരുടെ കൈങ്കര്യ മനോഭാവം കണ്ടു സന്തോഷിച്ചു, താൻ തിരുവാരാധനം ചെയ്തിരുന്ന ഇനവായർ തലൈവൻ എന്ന പെരുമാളെത്തന്നെ സമ്മാനിച്ചു. ഇങ്ങിനെ നാലൂർ ആച്ചാൻ പിള്ളയിടത്തിൽ നിന്നും തിരുമലൈ ആഴ്വാർ, തിരുനാരായണപുറത്ത് ആയി മറ്റും തിരുനാരായണപുറത്ത് പിള്ളൈ എന്നീ മുന്ന് മഹാ വിദ്വാൻമാര് ഈടു മുപ്പത്താരായിരത്തെ പ്രചരിപ്പിച്ചു.

പിന്നീടു തിരുമലൈ ആഴ്വാർ, ആഴ്വാർ തിരുനഗരിയില് സ്ഥിരവാസഞ്ചെയ്യാൻ പോയി. നമ്മാഴ്വാർ കോഴിക്കോടു പോയ പിന്നെ ആഴ്വാർ തിരുനഗരി കാടു പോലായി. തിരുമലൈ ആഴ്വാർ അവിടം വന്നതും മരങ്ങളെയും കുട്ടികാടുകളെയും കളഞ്ഞു വൃത്തിയാക്കി. അത് കൊണ്ടു അവര്ക്ക് കാടുവെട്ടി ഗുരു എന്ന പേറായി. ഇതിനു ശേഷം കേരളത്തു ത്രുക്കണാംബിയിൽ നിന്ന് നമ്മാഴ്വാരെ തിരികക്കൊണ്ടുവന്നു ആലയ വഴിപാട് പുനര് നിർമ്മാണിച്ചു. അത് കൂടാത്തെ, ആഴ്വാർ തിരുനഗരിയുടെ പടിഞ്ഞാറോട്ട് എംബെരുമാനാർക്കു ഒരു അമ്പലം പണിഞ്ഞു അതില് ഭവിഷ്യദാചാര്യൻ തിരുമേനിയെ സ്ഥാപിച്ചു. നമ്മാഴ്വാർ പറഞ്ഞത് അനുശരിച്ചു താമ്രപരണി നദി നിരെ കായ്ച്ചിയപ്പോൽ ഉണ്ടായി പിന്നെ നാഥമുനികൾ വഴിയായി വന്നതാണു ഈ ഭവിഷ്യദാചാര്യൻ തിരുമേനി എന്ന് മധുരകവി ആഴ്വാർ ചരിത്രത്തിലേ വായിച്ചതു ഓർക്കുക. അംബലത്തെ ചുറ്റി ചതുർവേദിമംഗലം എന്ന നാലു തെരുക്കളെയും നിർമ്മാണിച്ചു. അവിടെ പത്തു കുടുംബങ്ങളെയും അംബലത്തുടെ കൈങ്കര്യപരയായി വിധവയായ ഒരു ശ്രീവൈഷ്ണവ അമ്മയെയും പാർപ്പിച്ചു. എപ്പോഴും നമ്മാഴ്വാരെ ആരാദിച്ചും






തിരുവായ്മൊഴിയെ പഠിപ്പിച്ചും കഴിഞ്ഞതിനാല് ഇദ്ദ്യേഹം തിരുവായ്മൊഴി പിള്ളൈ എന്നുതന്നെ പ്രസിദ്ധവായി.

കുറെ കാലങ്കഴിഞ്ഞു, എല്ലാ രഹസ്യ അർഥങ്ങളെയും പഠിക്കാനായി പിള്ളൈ ലോകാചാര്യരുടെ പ്രിയ ശിഷ്യരിലൊരുവരായ വിളാഞ്ചോലൈ പിള്ളയെ കാണാൻ തിരുവനന്തപുരം പോയി. എപ്പോഴും പിള്ളൈ ലോകാചാര്യരെത്തന്നെ ദ്യാനിച്ചിരുന്ന വിളാഞ്ചോലൈ പിള്ളയും സന്തോഷവായി തിരുവായ്മൊഴി പിള്ളയെ ശ്വീകരിച്ചു. എല്ലാ ആഴ്ന്ന പൊരുളെയും പഠിപ്പിച്ചു അനുഗ്രകഹിച്ചു. തിരുവായ്മൊഴി പിള്ളൈ ആഴ്വാർ തിരുനഗരിയിലേക്കു മദങ്ങി വന്നു. പിന്നീടു വിളാഞ്ചോലൈ പിള്ളൈ നിത്യ വിഭൂതിയിലു തൻടെ ആചാര്യനെ ശേവ ചെയ്യാൻ തീരുമാനിച്ചു ചരമ തിരുമേനിയെ വിട്ടു നീങ്ങി. ഇതെ കേട്ട തിരുവായ്മൊഴി പിള്ളൈ അവർക്കു എല്ലാ ചരമ കൈങ്കര്യങ്ങളെയും ചെയ്തു.

ഇനിയും കുരെ കാലത്തിനു ശേഷം പല ജീവന്മാരെ പരമപദത്തിലേക്കു കൊണ്ടു വരാനായി ആദിശേഷനെ ഈ സംസാരത്തിൽ എംബെരുമാൻ ഒരിക്കൽ കൂടി അവതരിപ്പിച്ചു. തുലാ മൂലത്തിലെ, ആഴ്വാർ തിരുനഗരിയിലേ, തിരുവനന്താഴ്വാൻ അഴകിയ മണവാള പെരുമാൾ നായനാരായി അവതരിച്ചു പിന്നീടു അഴകിയ മണവാള മാമുനികളായി. അച്ചൻ തികഴ കിടന്താൻ തിരുനാവീരുടയ പിരാൻ, എംബെരുമാനാരുടെ എഴുപത്തിനാലു സിംഹാസനാധിപതികളീൽ ഒരുവരായ ഗോമടത്താഴ്വാൻ വംശവഴിയിൽ വന്നവരാണു. അമ്മ പേർ ശ്രീരംഗ നാച്ചിയാർ. സിക്കിൽ കിടാരം എന്ന അമ്മയുടെ നാട്ടിലെ ചില കാലം സാമാന്യ ശാസ്ത്രം വായിച്ചു അച്ചനിടത്തു വേദ അധ്യയനവും ചെയ്തു.

തിരുവായ്മൊഴി പിള്ളയെ കുരിച്ചു കേട്ട അഴകിയ മനവാള പെരുമാൾ നായനാർ, ആഴ്വാർ തിരുനഗരിയിലെത്തി, അവരുടെ ശിഷ്യരായി, അവർക്കു കൈങ്കര്യഞ്ചെയ്തു, അരുളിച്ചെയൽകളെയും അവകളുടെ അർത്ഥങ്ങളെയും പഠിക്കാൻ തുടങ്ങി. തിരുവായ്മൊഴി പിള്ളൈ കാണിച്ചതെപ്പോലേ മികച്ച പ്രീതിയോടും ശ്രദ്ധയോടും ഭവിഷ്യദാചാര്യനെ (എംബെരുമാനാരെ) തിരുവാരാധനം ചെയ്തിരുന്നു. എംബെരുമാനാരെ സ്തുതിച്ചു യതിരാജ വിംശതിയും എഴുതി. അഴകിയ മണവാള പെരുമാൾ നായനാരിടത്തു ആചാര്യൻ ഇത്തരയും പ്രത്യേക വാത്സല്യം കാണിക്കിന്നതെന്താണു എന്നു മറ്റുള്ള ശിഷ്യമ്മാർ അതിശയിച്ചപ്പോൽ, അവർ വേരാരുമല്ലാ സാക്ഷാത് ആദിസശേഷൻ തന്നെയാണു എന്നു തിരുവായ്മൊഴി പിള്ളൈ തെളിയിച്ചു.





അന്തിമ കാലത്തിലു, തനിക്കു പിന്നീടു സമ്പ്രദായത്തെ പ്രവർത്തിക്കാൻ പിൻഗാമി യാരാണോവെന്നു തിരുവയ്മൊഴി പിള്ളൈ വ്യാകുലരായപ്പോൽ, താൻ ചെയത് അവരുടെ ആശകളെ നിരവേറ്റാമെന്നു അഴകിയ മണവാള പെരുമാൾ നായനാർ വാക്കു കൊടുത്തു. സന്തോഷിച്ച തിരുവായ്മൊഴി പിളൈള അവർ ഒരിക്കൽ മാത്രം ശ്രീഭാഷ്യം വായിച്ചു ശേഷ ജീവിതത്തെ തിരുവായ്മൊഴി മറ്റും അതിൻടെ വ്യാഖ്യാനങ്ങളിൽ മാത്രം കഴിച്ചു ശ്രീരംഗത്തു പെരിയ പെരുമാളെ മംഗളാശാസന ചെയ്യുന്നതേ കുരിയായിരിക്കണുവെന്നു നിർദേശിച്ചു.

തൻടെ ശിഷ്യരെല്ലാം അഴകിയ മനവാള പെരുമാൾ നായനാരെ വളരെ ബഹുമാനിക്കണുമെന്നും അവരെ അസാദാരണമായ അവതാരമായി കാണണുവെന്നും പറഞ്ഞു. പിന്നെ പിളൈള ലോകാചാര്യർ ത്രുപ്പാദങ്ങളെ ദ്യാനിച്ചുകൊണ്ടേ ചരമ തിരുമേനി നീങ്ങി പരപദമേരി. അഴകിയ മണവാള പെരുമാൾ നായനാരും മറ്റു ശിഷ്യമ്മാരും ചരമ കൈങ്കര്യങ്ങളെ ഗംബീരമായി നടത്തി. പരാങ്കുശ ദാസർ എന്ന പെരിയ നംബിയിടത്തു ശരണം ഗമിച്ച എംബെരുമാനാരെപ്പോൽ, അഴകിയ മണവാള പെരുമാൾ നായനാർ ശഠകോപ ദാസർ എന്ന തിരുവായ്മൊഴി പിള്ളയെ ആശ്രയിച്ചു.

ഇന്ന് നാം കാണുന്ന ആഴ്വാർ തിരുനഗരി ക്ഷേത്രവും, ആതിനാഥർ ആഴ്വാർ കോയിലും, ഭവിഷ്യദാചാര്യർ (എംബെരുമാനാർ) കോയിലും തിരുവായ്മൊഴി പിളൈള അധ്വാനിച്ചു ഉണ്ടാക്കിയതാ.
ജീവനെത്തന്നെ നമ്മാഴ്വാർക്കും തിരുവായ്മൊഴിക്കും സമർപ്പിച്ചു, പിളൈള ലോകാചാര്യർ പറഞ്ഞത് പോലേ ഒരുപാടു സ്ഥലങ്ങൾക്കും ചെന്ന് പല ആചാര്യമ്മാരിടത്തും പഠിച്ചു, ഒടിവില് അതൊക്കെ അഴകിയ മണവാള മാമുനികൾ എന്ന് പ്രസിദ്ധമാകാനുള്ള അഴകിയ മണവാള പെരുമാൾ നായനാരെ പഠിപ്പിച്ചു. മാത്രമല്ല, അഴകിയ മണവാള മാമുനികൾ പ്രാപിച്ചു പിന്നും ഉയര്ത്തിച്ച ഈടു മുപ്പത്താരായിരപ്പടി, തിരുവായ്മൊഴി പിള്ളയുടെ പരിശ്രമം കൊണ്ടാ നമുക്കുക്കിട്ടി.

നമുക്കും അങ്ങെയെപ്പോലെ എംബെരുമാനാരിടത്തും നമ്മുടെ ആചാര്യരനിടത്തും അഭിമാനം ഉണ്ടാകേണുമേ!

തനിയൻ-

*നമ: ശ്രീശൈലനാഥായ കുന്തീനഗരജന്മനേ|*

*പ്രസാദലബ്ദപരമപ്രാപ്യകൈങ്കര്യശാലിനേ ||*

അർത്ഥം-

കുന്തീ നഗരത്തു അവതരിച്ചു, തിരുമലൈ ആഴ്വാരെന്ന നാമന്ധരിച്ചു, കാടുപിടിച്ചിരുന്ന ആഴ്വാർ തിരുനഗരി എന്ന തിരുക്കുരുകൂരെ മരങ്ങളെയും കുട്ടികാടുകളെയും കളഞ്ഞു നാടാക്കി, അവിടെ കുടിയേറി, നമ്മാഴ്വാരെയും പാർപ്പിച്ചു, സകല കൈങ്കര്യങ്ങളെ ചെയ്തവരുവായ തിരുവായ്മൊഴി പിള്ളയെ കൂപ്പുന്നു.

അഴകിയ മണവാള മാമുനികളുടെ ചരിത്രം അടുത്ത് വരുന്നു.

# അഴകിയ മണവാള മാമുനികള്

തിരുവായ്മൊഴി പിള്ളൈയുടെ ചരിത്രത്തിൽ തന്നെ നമുക്ക് മനസ്സിലായി ആരാണു അടുത്ത ആചാര്യനെന്നു. അഴകിയ മണവാള മാമുനികൾ.



കോയിൽ എന്ന ശ്രീരംഗം, തിരുമലൈ, പെരുമാൾ കോയിൽ എന്ന കാഞ്ചീപുരം മറ്റും തിരുനാരായണപുരം എന്ന നാലു ക്ഷേത്രങ്ങളിലും ഉള്ള മണവാള മാമുനികൾ

**ത്രുനക്ഷത്രം -** തുലാം തൃമൂലം (മൂല നക്ഷത്രം)

**അവതാര സ്ഥലം -** ആഴ്‌വാർ തിരുനഗരി

**ആചാര്യൻ –** തിരുവായ്മൊഴി പിള്ളൈ

**ശിഷ്യമ്മാർ -**

**അഷ്ട ദിഗ് ഗജങ്ങൾ -** പൊന്നടിക്കാൽ ജീയർ, കോയിൽ അണ്ണൻ, പതംഗി പരവസ്തു ഭാട്ടര്‍പിരാൻ ജീയർ, തിരുവേങ്കഠ ജീയർ, എരുംബിയപ്പാ, പ്രതിവാദി ഭയങ്കരം അണ്ണൻ, അപ്പിള്ളൈ മറ്റും അപ്പിള്ളാർ

**നവ രത്നങ്ങൾ -** സേനൈ മുതലിയാണ്ടാൻ നായനാർ, ശഠകോപ ദാസർ (നാലൂർ സിറ്റ്രാത്താൻ), കന്താടൈ പോരേറ്റു നായൻ, യേട്ടൂർ സിംഗരാചാര്യർ, കന്താടൈ അണ്ണപ്പൻ, കന്താടൈ തിരുക്കോപുരത്തു നായനാർ, കന്താടൈ നാരണപ്പൈ, കന്താടൈ തോഴപ്പരപ്പൈ മറ്റും കന്താടൈ അഴൈത്ത് വാഴ്‌വിത്ത പെരുമാൾ.

ഇദ്ദേഹത്തിനെ പല വേരു തിരുവംശങ്ങൾ, തിരുമാളികകൾ മറ്റും ദിവ്യ ദേശങ്ങളിൽ നിന്നും ശിഷ്യമ്മാർ ഉണ്ടായിരുന്നു.

**പരമപദിച്ച സ്ഥലം -** ശ്രീരംഗം

**ഗ്രന്ഥങ്ങൾ -**

**പ്രബന്ധങ്ങൾ -** ശ്രീ ദേവരാജ മംഗളം, യതിരാജ വിംശതി, ഉപദേശ രത്ന മാലൈ, തിരുവായ്മൊഴി നൂറ്റന്താദി, ആർത്തി പ്രബന്ധം

**വ്യാഖ്യാനങ്ങൾ -** മുമുക്ഷുപ്പടി, തത്വ ത്രയം, ശ്രീവചന ഭൂഷണം, ആചാര്യ ഹൃദയം, പെരിയാഴ്‌വാർ തിരുമൊഴി (പെരിയവാച്ചാൻ പിള്ളയുടെ വ്യാഖ്യാനത്തിൽ വിട്ടുപ്പോയ പകുതി) മറ്റും രാമാനുജ നൂറ്റന്താദി മുതലായവകൾക്കു വ്യാഖ്യാനം എഴുതി.

**പ്രമാണ തിരട്ടു (ഒരു ഗ്രന്ഥത്തിൽ ഉള്ള ശ്ലോകങ്ങളുടെയും ശാസ്ത്ര വാക്യങ്ങളുടെയുമായ സങ്കലിനഗ്രന്ഥം) -** ഈടു മുപ്പത്താരായിരപ്പടി, ജ്ഞാന സാരം, പ്രമേയ സാരം, തത്വ ത്രയം മറ്റും ശ്രീവചന ഭൂഷണം.

ആദിശേഷനുടെയും, ഈ ലോകന്തന്നെ വാഴപ്പിരന്ന യതിരാജരുടെയും അവതാരമായി, തികഴ കിടന്താൻ തിരുനാവീരുടൈയ പിരാനുക്കും ശ്രീരംഗ നാച്ചിയാർക്കും മകനായി, പിറന്ന

അഴകിയ മണവാള പെരുമാൾ നായനാർക്ക് പല പേര്കൾ ഉണ്ടായിരുന്നു: അഴകിയ മണവാള മാമുനികൾ, സുന്ദര ജാമാത്രു മുനി, രമ്യ ജാമാത്രു മുനി, രമ്യ ജാമാത്രു യോഗി, വരവരമുനി, യതീന്ദ്ര പ്രവണർ, കാന്തോപയന്താ, രാമാനുജൻ പൊന്നടി, സൗമ്യ ജാമാത്രു യോഗീന്ദ്രർ മറ്റും കോയിൽ സെല്വ മണവാള മാമുനികൾ എന്ന് പല.

മാത്രമല്ല പെരിയ ജീയർ, വെള്ള ജീയർ, വിശതവാക് ശികാമണി മറ്റും കള്ളമില്ലാ മണവാള മാമുനി എന്ന് പല തലക്കെട്ടുകളും ഉണ്ടു.

## ജീവചരിതച്ചുരുക്കം

- പെരിയ പെരുമാളുടെ അനുഗ്രഹത്താല് ആദിശേഷൻടെ ഒരു അവതാരമായി ആഴ്വാർ തിരുനഗരിയില് ജനനം.



തൃപ്പാദത്തിൽ അഷ്ട ദിഗ് ഗജങ്ങളോടേ ആഴ്വാർ തിരുനഗരി ക്ഷേത്രത്തിൽ മാമുനികൾ

- അമ്മയുടെ നാടായ സിക്കിൽ കിടാരത്തിൽ സാമാന്യ ശാസ്ത്രങ്ങളെ പഠിച്ചു. അച്ചാൻ വേദ അധ്യയനത്തിനു വഴികാട്ടി.
- തിരുവായ്മൊഴി പിള്ളൈയുടെ വൈഭവം കേട്ടു, ആഴ്വാർ തിരുനഗരിക്ക് തിരിക വന്നു അവരെ ആശ്രയിച്ചു.
- ഇതൊക്കെ തിരുവായ്മൊഴി പിള്ളൈ ചരിതത്തിൽ നേരത്തെ പറഞ്ഞതു ഒര്ക്കുന്നുണ്ടാകും.
- ഇദ്ദേഹത്തുടെ ഭാര്യ മകനെ പ്രശവിച്ചപ്പോൽ തിരുവായ്മൊഴി പിള്ളയിടത്തു ചെന്ന് പേർ വയിക്കാൻ അപേക്ഷിച്ചു. രാമാനുജൻ എന്ന

പേർ രാമാനുജ നൂറ്റന്താദിയിലു നൂറ്റെട്ടു തവണ ആവർത്തിക്കിന്നതാല്, അതാ ശരിയായ പേരെന്ന് തിരുവായ്മൊഴി പിള്ളൈ പറഞ്ഞു. എന്നിട്ട്, മകനെ "എമ്മയ്യൻ രാമാനുജൻ" എന്ന നാമം കൊടുത്തു. എൻടെ പ്രഭു രാമാനുജൻ എന്നാ അർത്ഥം.

- തിരുവായ്മൊഴി പിള്ളൈ പരപദിച്ച പിന്നേ ദർശന പ്രവർത്തകരായി ചുമതല ഏറ്റെടുത്തു.
- അരുളിച്ചെയൽകളിൽ, പ്രത്യേകിച്ചു തിരുവായ്മൊഴിയിലും ഈടു മുപ്പതാരായിര വ്യാഖ്യാനത്തിലും, വൈദഗ്ദ്ധ്യനായിരുന്നു. അത് കൂടാതെ ഈടു വ്യാഖ്യാനത്തെ ബലപ്പെടുത്തുന്ന പ്രമാണങ്ങളെയും ശേഖരിച്ചു രേഖപ്പെടുത്തി.
- ഇവരുടെ നേട്ടങ്ങൾ കേട്ടു, അഴകിയ വരദർ ഇവരുടെ ആദ്യത്തെ ശിഷ്യരായി. മാത്രമല്ല ഇടവിടാത്തെ ആചാര്യ ശേവനഞ്ചെയ്യാൻ സന്യാസ ആശ്രമവും ശ്വീകരിച്ചു. വാനമാമലൈ നാട്ടുകാരനായതാൽ അഴകിയ വരദർക്കു വാനമാമലൈ ജീയരെന്നു പേർ കിട്ടി. ആദ്യത്തെ ശിഷ്യരായതു കൊണ്ടും മാമുനികൾക്കു ഇവരെത്തുടര്ന്നു പല ശിഷ്യമ്മാർ വന്നു ചേരുന്നതിനു നൽ തുടക്കമായി അടിസ്ഥാനം ഇട്ടതിനാലും പൊന്നടിക്കാൽ ജീയരെന്ന പേരുമായി.
- തിരുവായ്മൊഴി പിള്ളൈ ശ്രീരംഗത്തു താമസിച്ചു സമ്പ്രദായ പ്രവർത്തി ചെയ്യാൻ നിർദേശിച്ചതെ ഓര്ത്ത് നമ്മാഴ്വാരിടത്തു ഉത്തരവ് വാങ്ങി ശ്രീരംഗത്തിലേക്കു യാത്രയായി.
- ഇടയില് ശ്രീവില്ലിപുത്തൂർ ക്ഷേത്രത്തിൽ ആണ്ടാൾ മറ്റും രംഗമന്നാർക്കും തിരുമാലിരുഞ്ചോലൈ ക്ഷേത്രത്തില് അഴകര്ക്കും മങ്ങളാശാസനം ചെയ്തു.
- ശ്രീരംഗം എത്തി കാവേരി നദിയില് നിത്യകർമാക്കളെ അനുഷ്ഠിച്ചു. എല്ലാ ശ്രീവൈഷ്ണവമ്മാരും വന്നു സ്വാഗതം ചെയ്തു. നാട്ടുകാരായ ശ്രീവൈഷ്ണവരുടെ പുരുഷകാരത്താലു എംബെരുമാനാർ, നമ്മാഴ്വാർ, പെരിയ പിരാട്ടിയാർ, സേന മുതലിയാർ, പെരിയ പെരുമാൾ മറ്റും ഉഭയനാച്ചിമാർ സമേത നംബെരുമാൾ എന്നിവരെ ക്രമേണ മാമുനികൾ മങ്ങളാശാസനം ചെയ്തു. എംബെരുമാനാരെ ശ്വീകരിച്ചതു പോലെ ഇവരെയും പെരുമാൾ ശ്വീകരിച്ചു പ്രത്യേകമായി പ്രസാദവും ശ്രീ ശഠകോപവും അനുഗ്രഹിച്ചു.
- പിന്നീടു പിള്ളൈ ലോകാചാര്യർ തിരുമാളികൈക്ക് ചെന്ന് പിള്ളൈ ലോകാചാര്യരും അവരുടെ അനുജൻ അഴകിയ മണവാള പെരുമാൾ നായനാരും നമ്മുടെ സമ്പ്രദായത്തിനെ സഹായിച്ചതെല്ലാം പറഞ്ഞു കീർത്തിച്ചു.
- സ്ഥിരവായി ശ്രീരംഗത്തു വസിക്കുകവെന്നും സമ്പ്രദായത്തുടെ ആഴ്ന്ന പൊരുളെല്ലാം ഉപദേശിക്കാണുവെന്നും നംബെരുമാൾ നിയമിച്ചു.

സന്തോഷവായി സമ്മദിച്ചു എന്ന് പറയണോ? പിന്നീടു മുസ്ലിം ആക്രമണത്തിൽ കാണാതുപോയ ഗ്രന്ഥങ്ങളെ ശേകരിക്കാൻ തുടങ്ങി.

- ഒരിക്കൽ പൊന്നടിക്കാൽ ജീയർ ഉത്തമ നംബി എന്ന ശിഷ്യര്യുടെ കൈങ്കര്യ ദോഷങ്ങളെ ശ്രദ്ധയില്പ്പെടുത്തിയപ്പോൾ, ഉത്തമ നംബിയെ സംസ്കരിച്ചു ശരിയായി എംബെരുമാനുടെ സേവനത്തിലേക്കു അവർടെ ശ്രദ്ധയെ ആകർഷിക്കാൻ ജീയരെത്തന്നെ നിർദേശിച്ചു.
- തിരുവേങ്കം (തിരുമല തിരുപതി) ക്ഷേത്രഞ്ചെല്ലാൻ ആഗ്രഹിച്ചു പൊന്നടിക്കാൽ ജീയർടെ കൂട്ടത്തിൽ യാത്രയായി. പോകുന്ന വഴിയില് തിരുക്കോവലൂർ മറ്റും തിരുക്കടികൈ ക്ഷേത്രങ്ങളിൽ മങ്ങളാശാസനം ചെയ്തു.
- ഇവര് രണ്ടു പേരും ഇങ്ങിനെ യാത്ര ചെയ്യുമ്പോൾ എംബെരുമാനാർ സ്ഥാപിച്ച സിംഹാസനാധിപതിയും തിരുമലവാസിയുമായ പെരിയ കേളി അപ്പൻ ജിയർ ഒരു സ്വപ്നങ്കണ്ടു. പെരിയ പെരുമാളെ പോൽ ഉറങ്ങുന്ന ഒരു ശ്രീവൈഷ്ണവ ഗൃഹസ്ഥരുടെ ത്രുപ്പാദങ്ങളിൽ ഒരു സന്യാസി നില്ക്കുന്നത് കണ്ടു, അവിടെ അടുത്തുള്ളോരെ ജീയർ ഇവര് രണ്ടു പേരും ആരാണുവെന്നു അന്വേഷിച്ചു. തിരുവായ്മൊഴി ഈട്ടുപ്പെരുക്കർ അഴകിയ മണവാള പെരുമാൾ നായനാർ കിടക്ക അവരുടെ പ്രാണ സുഹൃത്തായ പൊന്നടിക്കാൽ ജീയർ നില്കുന്നു എന്നും അവരെല്ലോരും മറുപടി പറഞ്ഞു. ഈ ശുഭ സ്വപ്നത്തെ ചിന്തിച്ചുകൊണ്ടേ അപ്പൻ ജീയർ ഉണർന്നപ്പോൾ അവര് രണ്ടു പേരും തിരുമലയെ സമീപിച്ചെന്ന വാർത്ഥ കേട്ടു. കീഴ്ത്തിരുപതിയിലെത്തിയ അവര് തിരുവേങ്കം മലൈ, ഗോവിന്ദരാജ പെരുമാൾ, മലയടിവാരാത്തു നൃസിംഹ പെരുമാൾ എല്ലാവരെയും തൊഴുതു ഒടിവില് തിരുമലയിലെത്തി. പെരിയ കേളി അപ്പൻ ജീയർ ഗംഭീരമായ വരവേൽപ്പ് ചെയ്തു രണ്ടു പേരെയും തിരുവേങ്കംമുടയോനിടത്തു മങ്ങളശാസനം ചെയ്യാൻ കുട്ടിക്കൊണ്ടു പോയി. സന്തുഷ്ടരായ തിരുവേങ്കംമുടയോൻ അവര്ക്ക് പ്രസാദവും ശ്രീ ശഠകോപവും അനുഗ്രഹിച്ചു. രണ്ടു പേരും അങ്ങെയിടത്തു യാത്ര പറഞ്ഞു.
- മടക്കു യാത്രയിൽ കാഞ്ചീപുരം ക്ഷേത്രത്തിൽ ദേവരാജ പെരുമാളെ മങ്ങളാശാസനം ചെയ്തു. നായനാർ (മാമുനികൾ) എംബെരുമാനാർ തന്നേയാണ് എന്ന് ദേവപ്പെരുമാൾ അറിയിച്ചു പ്രസാദവും ശ്രീ ശഠകോപവും അനുഗ്രഹിച്ചു.



കാഞ്ചീപുരം ക്ഷേത്രത്തില് മാമുനികൾ

- അടുത്ത് ശ്രീപെരുമ്പുദൂർ ക്ഷേത്രത്തില് എംബെരുമാനാരെ അനുഭവിച്ചു മയങ്ങി മങ്ങളാശാസനം ചെയ്തു.
- കാഞ്ചീപുരത്തു തിരിക വന്നു കിടാംബി ആച്ചാൻടെ വംശ വഴിയിലായ കിടാംബി നായനാരിടത്തു ശ്രീഭാഷ്യം കേഴ്ക്കാൻ തുടങ്ങി. ശ്രീവൈഷ്ണവർ തര്ക്കിക്കാൻ വന്നപ്പോൾ ആദ്യം, ആചാര്യൻ ഭഗവദ് വിഷയത്തിൽ മാത്രം ശ്രദ്ധിക്കണുവെന്നു പറഞ്ഞതെക്കാട്ടി, അവരെ ഒഴിവാക്കി. സുഹൃതർ ബോദ്ധ്യപ്പെടുത്തിയ പിന്നീടു, വാദികൾകു തക്ക മറുപടി കൊടുത്തു. വാദികളെല്ലാം ഇവരുടെ പത്മപാദങ്ങളെ നമിച്ചു കുറെയേറെ കീർത്തിച്ചു.
- അഴകിയ മണവാള പെരുമാൾ നായനാര്ടെ ബുദ്ധിചാതുര്യം കണ്ടു അതിശയിച്ച കിടാംബി നായനാർ അവരുടെ നിജ സ്വരൂപം കാണാൻ അപേക്ഷിച്ചു. ശ്രീഭാഷ്യം ബോദിക്കിന്ന ആചാര്യൻ കേട്ടാൽ ഉപേക്ഷിക്കാൻ പറ്റുവോ? തൻടെ ആദിശേഷ സ്വരൂപത്തെ കാണിച്ചു. അത് മുതലായി ഹർഷോന്മത്തനായ ആചാര്യൻ ശിഷ്യനിടത്ത് കൂടുതൽ വാത്സല്യങ്കാണിച്ചു. ശ്രീഭാഷ്യ കാലക്ഷേപം കഴിഞ്ഞ പിന്നെ യാത്ര പറഞ്ഞു ശ്രീരംഗം തിരിച്ചെത്തി.
- തിരിക വന്നവരെക്കണ്ടു ആനന്ദം നിറഞ്ഞ പെരിയ പെരുമാൾ ഇനി യാത്രയൊന്നും പോകാത്തെ ശ്രീരംഗത്തിൽ സ്ഥിരവാസം ചെയ്യുകവെന്നു നിയോഗിച്ചു.
- സദാസമയം അവർടെ ബന്ധുക്കൾ ഏതാനും അശൗചം കുറിച്ചു പറഞ്ഞതു അവർടെ കൈങ്കര്യത്തെ തടസ്സപ്പെടുത്തി. ഇനി ഇങ്ങിനെയുള്ള കൈങ്കര്യ വിഘ്നങ്ങളെ ഒഴിവാക്കാനായി തിരുവായ്മൊഴി പിള്ളയുടെ ശിഷ്യനും സഹപാഠിയുമായ ശഠകോപ ജീയരിടത്തിൽ നിന്നും സന്യാസ ദീക്ഷ യേറ്റുവാങ്ങി. ഉടന്തന്നെ പെരിയ പെരുമാളെ കണ്ടു തെര്യപ്പെടുത്തി. അവരെ സ്വാഗതം ചെയ്ത പെരിയ പെരുമാൾ പഴയ ത്രുനാമം തന്നെ തുടരാൻ അവശ്യപ്പെട്ടു. (കാരണം ഭാവിയില് തനിക്ക് ആചാര്യനാകാൻ

പോകുന്നവവർടെ പേർ മാറ്റാൻ ത്രുമനസ്സില്ലാന്നിട്ടാ). താമസിക്കാനും കാലക്ഷേപങ്ങൾ ചെയ്യാനും പല്ലവ രായൻ മഠത്തെയും കൊടുത്തു. ഇങ്ങിനെ അഴകിയ മണവാള പെരുമാൾ നായനാർ, അഴകിയ മണവാള മാമുനികളായി. എല്ലാ ശ്രീവൈഷ്ണവമ്മാരും ഉത്തമ നംബിയുടെ കൂട മാമുനികളുടെ മഠത്തിലേക്കു ച്ചെന്നു, "മണവാള മാമുനിയേ ഇന്നുമൊരു നൂറ്റാണ്ടിരും" എന്ന് സമാപിക്കുന്ന വാഴി ത്യനാമപ്പാട്ടെ സന്തോഷവായിപ്പാടി.

- പൊന്നടിക്കാൽ ജീയർ തുടങ്ങിയ ശിഷ്യമ്മാരെക്കൊണ്ടു മഠത്തെ പുതുക്കിപ്പണിയിച്ചു. പിള്ളൈ ലോകാചാര്യർ തിരുമാളികയിൽ നിന്നും മണ്ണ് കൊണ്ടു വന്നു ഒരു സുന്ദര മണ്ഠപം നിർമ്മാണിച്ചു അതിൽ പതിവായി പ്രഭാഷണം ചെയ്തു. ശിഷ്യമ്മാർക്കും അഭിമാനികൾക്കും തിരുവായ്മൊഴി (ഈടു) മറ്റയ പ്രബന്ധങ്ങൾ, എംബെരുമാനാർടെ മഹിമകൾ മറ്റും ശ്രീവചന ഭൂഷണ ദിവ്യ ശാസ്ത്രം എന്നിവകളെ എല്ലാ ദിവസവും ഉപന്യസിച്ചു.
- അവർടെ കീർത്തി കാട്ടുത്തീ പോലെ പരക്കേ വ്യാപിച്ചു. പല ശ്രീവൈഷ്ണവമ്മാർ മാമുനികളെ ആശ്രയിച്ചു. പെരിയ പെരുമാളുടെ നിത്യ കൈങ്കര്യ പരനായ തിരുമന്ജനം അപ്പാ, അവർടെ മകൾ ആയ്ച്ചിയാർ മറ്റും ഭട്ടർപിരാൻ ജീയർ ശിഷ്യരായി.
- അരികെയുണ്ടായിരുന്ന വള്ളുവ രാജെന്ദ്രം ഗ്രാമവാസിയായ സിംഗരയ്യർ മാമുനികൾ മഠത്തിനെ ചില പച്ചക്കറികളെ എത്തിച്ചു കൊടുത്തിരുന്നു. അവരിടത്തു ഇഷ്ടപ്പെട്ട പെരിയ പെരുമാൾ മാമുനികൾ സാക്ഷാത് ആദിശേഷൻടെ അംശവാണുവെന്നും അവരെ ആശ്രയിക്കണുവെന്നും സ്വപ്നത്തിൽ സാദിച്ചു. എന്നിട്ട് ശ്രിരംഗമെത്തി കോയിൽ കന്താടൈ അണ്ണൻ തിരുമാളികയിൽ തങ്ങിയപ്പോൾ അണ്ണനിടത്തും പറഞ്ഞു.
- ഇതെച്ചിന്തിച്ചു ഉറങ്ങിയ അണ്ണൻടെ സ്വപ്നത്തിൽ തോന്നിയ എംബെരുമാനാരും മുതലിയാണ്ടാനും മാമുനികൾ താൻ തന്നെയാണുവെന്നു എംബെരുമാനാർ പറഞ്ഞു. അതേ സ്വപ്നത്തിൽ മുതലിയാണ്ടാനും കോയിൽ അണ്ണനെയും ഉത്തമ നംബിയെയും മാമുനികളെ ആശ്രയിക്കാൻ പറഞ്ഞു. ഉണർന്നപിന്നെ അണ്ണൻ തൻടെ സഹോദരർ സഹിതം മാമുനികൾ മഠത്തിലേക്കു പോയി, പൊന്നടിക്കാൽ ജീയർടെ പുരുഷകാരത്താല് മാമുനികളിടത്തു ശരണം പ്രാപിച്ചു. മാമുനികൾ അവരെ സന്തോഷവായി സ്വീകരിച്ചു പഞ്ച്സംസ്കാരം ചെയ്തു.
- തിരുമന്ജനം അപ്പാവുടെ മകളായ ആയ്ച്ചിയാർടെ മകൻ അപ്പാച്ചിയാരണ്ണാവും മാമുനികളെ ആശ്രയിക്കാൻ വന്നു. വളര സന്തുഷ്ടരായ മാമുനികൾ, തൻടെ പ്രാണ സുഹൃത്തായ പൊന്നടിക്കാൽ ജീയരെ വിളിച്ചു, തൻടെ സ്വന്തം സിംഹാസനത്തിലെ അമർത്തി, തൻടെ സ്വന്തം തിരുവാഴിയെയും തിരുച്ചക്രത്തെയും കൊടുത്തു, പഞ്ചസംസ്കാരം ചെയ്യാൻ പറഞ്ഞു. ആദ്യം വിസമ്മദിച്ചാലും, ആചാര്യൻടെ ത്രുമനസ്സു തള്ളിക്കളയാനാവാത്തെ, അപ്പാച്ചിയാരണ്ണാവിനെ പഞ്ചസംസ്കാരം ചെയ്തു.

- ആഴ്വാർ തിരുനഗരിയില് വാഴ്ന്ന മാമുനികളുടെ പൂർവാശ്രമ മകനായ എമ്മയ്യൻ രാമാനുജൻ കല്യാണം കഴിച്ചു രണ്ടു ആൺ മക്കൾകു ജന്മകൊടുത്തു. മുതൽ മകൻടെ പേർ മാമുനികളുടെ പൂർവാശ്രമ പേർതന്നെ - അഴകിയ മണവാള പെരുമാൾ നായനാർ. പിന്കാലത്ത്, മാമുനികളിടത്തു കൊണ്ടിരുന്ന അഭിമാനവും അവർക്കുച്ചെയ്ത കൈങ്കര്യവും കാരണം ജീയർ നായനാർ എന്ന് പ്രസിദ്ധമായി. രണ്ടാം മകൻടെ പേർ പെരിയാഴ്വാർ അയ്യൻ.
- നമ്മാഴ്വാർക്കു മങ്ങളാശാസന ചെയ്യാൻ ആഴ്വാർ തിരുനഗരി ചെല്ലാൻ പെരിയ പെരുമാളിടത്തു അനുമതി വാങ്ങി. അവിടെ എത്തിയ പിന്നെ താമ്രബരണി തീരത്തു നിത്യ കർമാക്കളെ അനുഷ്ടിച്ചു, ഭവിഷ്യദാചാര്യൻ (എംബെരുമാനാർ), തിരുവായ്മൊഴി പിള്ളൈ, അവരുടെ ത്രുവാരാധന പെരുമാളായ ഇനവായർ തലൈവൻ, നമ്മാഴ്വാർ മറ്റും പൊലിഞ്ഞു നിന്ന പിരാൻ എന്നേവർക്കും മങ്ങളാശാസനഞ്ചെയ്തു.
- ആചാര്യ ഹൃദയമെന്ന ഗ്രന്ഥത്തിലൊരു ചൂർണക മനസ്സിലാകാത്തപ്പോൾ തിരുവായ്മൊഴി പിള്ളയുടെ സഹതീർത്ഥനായ തിരുനാരായണപുരത്ത് ആയിയ ചോദിക്കാമെന്നിട്ട് മാമുനികൾ യാത്രയായി. ആഴ്വാർ തിരുനഗരി തൊട്ടു പുറമേ യദൃച്ഛയായി തിരുനാരായണപുരത്തിൽനിന്നും തന്നെക്കാണാൻ വരുന്ന ആയിയെ കണ്ടു. രണ്ടു പേരും സന്തോഷവായി പരസ്പരം കെട്ടിപ്പിടിച്ചു വാഴ്ത്തി. മാമുനികൾ അയിയക്കുരിച്ചു ഒരു തനിയൻ (വന്ദന കവിത) എഴുതി. പകരം ആയി മാമുനികളെക്കുരിച്ചൊരു പാസുരമെഴുതി (മാമുനികൾ എംബെരുമാനാരോ? നമ്മാഴ്വാരോ? അഥവാ എംബെരുമാൻ തന്നെയാണോ? എന്ന് ചോദിക്കിന്നു ഈ പാസുരത്തിൽ). ആയി മടങ്ങിപ്പോയ ശേഷം മാമുനികൾ ആഴ്വാർ തിരുനഗരിവാസം തുടര്ന്നു.
- മാമുനികളുടെ മഹത്വം താങ്ങാത്തെ, അസൂയക്കാർ, അവർ അകത്തുണ്ടായിരുന്നപ്പോൽ തന്നെ അവരുടെ ആഴ്വാർ തിരുനഗരി മഠത്തെ കത്തിയ്ച്ചു. ആദിശേഷ രുപവായി പുറത്തേക്ക് വന്നു പിന്നു തൻടെ സ്വരുപത്തിലേക്കു തിരിക വന്നു. ഇതെക്കേട്ട രാജാവു വിഷമികളെ ദണ്ഡിക്കാൻ തീരുമാനിച്ചു. മാമുനികൾ അവര്ക്ക് മാപ്പു തരാൻ അപേക്ഷിച്ചു. ഈ കാരുണ്യം കണ്ടു അവരും മാമുനികളെ ആശ്രയിച്ചു. മാത്രമല്ലാ രാജാവും മാമുനികളിടത്തു പഞ്ച സംസ്കാരം ശ്വീകരിച്ചു, ആഴ്വാർ തിരുനഗരി മറ്റും തിരുക്കുരുങ്ങുടി ദിവ്യ ദേശങ്ങളിലുള്ള ക്ഷേത്രങ്ങലക്ക് പല കൈങ്കര്യങ്ങളെ ചെയ്തു.
- ശ്രീരംഗത്ത് മടങ്ങി വന്ന മാമുനികൾ തൻടെ കൈങ്കര്യങ്ങളെ തുടര്ന്നു. അവരെക്കുരിച്ചു കേട്ട എരുംബി എന്ന ഗ്രാമീയനായ എരുംബിയപ്പാ അവരെ ദർശിച്ചു. പ്രസാദങ്കഴിക്കാത്തെ തിരിച്ചു പോയി. സ്വന്തം നാട്ടിലെത്തിയപ്പോൾ, സ്വന്തം എംബെരുമാൻ ചക്രവർത്തി തിരുമകൻടെ സന്നിധി വാതില് തുരക്കാൻ കഴിയുന്നില്ലാ. പ്രസാദങ്കഴിക്കാത്തെ ആദിശേഷാവതാരമായ മാമുനികളുടെ തൃപ്പാദങ്ങളിൽ അപചാരിയായി

എന്നും, അവര്ക്ക് സേവനഞ്ചെയ്തു പ്രസാദം ശ്വീകരിച്ചാലെ കതക് തുരക്കുമെന്നും അശരീരി വാക്കുകേട്ടു. ശ്രീരംഗം തിരികെ വന്ന എറുംബിയപ്പാ മ്മമുനികളുടെ ത്രുപ്പാദങ്ങളെ ആശ്രയിച്ചു. രണ്ടു ഭാഗമുള്ള അദ്ഭുത ഗ്രന്ഥമൊന്നു എഴുതി. പുരവ ദിനചര്യൈ എന്ന ഭാഗം മാമുനികളുടെ രാവിലെത്തെ പരിപാടികളെയും ഉത്തര ദിനചര്യൈ സായങ്കാല പരിപാടികളെയും വിസ്തരികുന്നതാണ്.

- വളരെ ചെറുപ്പത്തിൽ തന്നെ വിതുരനെന്നു നിരൂപിച്ച കന്താടൈ നായനെ ജീയർ അഭിനന്ദിച്ചു.
- അപ്പിള്ളയും അപ്പിള്ളാരും പൊന്നടിക്കാൽ ജീയരുടെ പുരുഷകാരങ്കൊണ്ടു മാമുനികളെ ആശ്രയിച്ചു. എറുംബിയപ്പാവും മാമുനികളിടത്തു വിട വാങ്ങി സ്വന്തം നാട്ടിൽ ചെന്ന് അവരുടെ മഹത്വത്തെ പ്രചരിപ്പിച്ചു.
- ഒരിക്കൽ, മുഖ്യ ശ്രീവൈഷ്ണവരായ ഉത്തമ നംബി, പെരിയ പെരുമാളിന് അന്തരംഗവായി താലവ്രുന്തം വീശുന്ന വേളയില് മാമുനികൾ മങ്ങളാശാസനഞ്ചെയ്യാൻ അകത്തേയ്ക്കേരി. ഉത്തമ നംബി തക്ഷണന്തന്നെ പുറത്തേയ്ക്ക് പോകാൻ പറഞ്ഞു. മാമുനികളും സമ്മദിച്ചു പെട്ടെന്ന് സ്ഥലം വിട്ടു. തളർന്നുപോയ ഉത്തമ നംബി പെരിയ പെരുമാളെയടുത്തു തന്നെ അല്പം വിശ്രമിച്ചു. നംബിയുടെ സ്വപ്നത്തിൽ തോന്നിയ പെരിയ പെരുമാൾ ആദിശേഷനെ ചുണ്ടിക്കാണിച്ചു, മാമുനികൾ സാക്ഷാത് അടിശേഷൻ തന്നെയാണ് എന്ന് പറഞ്ഞു. ഉണര്ന്നതും, തൻടെ അപചാരം മനസ്സിലാക്കിയ നംബി, മാമുനികളുടെ മഠത്തിലേക്കു ഓടിച്ചെന്നു അപരാധ ക്ഷമ ചോദിച്ചു. അതിന് പിന്നീടു, അവർക്ക് പ്രിയത്തോടെ ശേവനഞ്ചെയ്തു.
- ശഠകോപ കൊട്ട്രി എന്ന ശ്രീവൈഷ്ണവ അമ്മ തിരുനാരായണപുരത്തു ആയ്ച്ചിയാരിടം അരുളിചെയൽ പഠിച്ചു. ഉച്ചവേള മാമുനികൾ ഏകാന്തമായി വിശ്രമിച്ചപ്പോൾ താക്കോൽദ്വാര വഴിയായി ഒളിഞ്ഞുനോക്കി മാമുനികളുടെ ആദിശേഷ സ്വരുപത്തെ കണ്ടു. ഒച്ച കേട്ടു പുറത്ത് വന്ന മാമുനികൾ കണ്ടതെന്താണുവെന്നു ആ അമ്മയിടത്തു അന്വേഷിച്ചു. അമ്മ സത്യമ്പരഞ്ഞു. കണ്ടതെ രഹസ്യവായി സൂക്ഷിക്കുകവെന്നു മാമുനികൾ പുഞ്ചിരിയോടു പറഞ്ഞു.
- രഹസ്യ ഗ്രന്ഥങ്ങൾക്കു വ്യാഖ്യാനമെഴുതാൻ തീരുമാനിച്ച മമുനികൾ, ആദ്യം വേദ വേദാന്ത ഇതിഹാസ ഉപനിഷത്ത് മറ്റും അരുളിച്ചെയൽകളെ അടിസ്ഥനവാക്കി മുമുക്ഷുപ്പടി, തത്വത്രയം മറ്റും ശ്രീവചന ഭുഷണം എന്ന് തുടങ്ങിയവകൾക്കു വൈദഗ്ദ്ധ്യമുള്ള വ്യാഖ്യാനമെഴുതാൻ തുടങ്ങി. പിന്നീടു ആചാര്യനെ മനസ്സിലാക്കുന്നതൊണ്ണെ സർവവും എന്ന് ഭോദിക്കും ചരമോപായ നിഷ്ടയെ ഉപദേശിക്കുന്ന രാമാനുജ നൂറ്റന്താതി, ജ്ഞാന സാരം മറ്റും പ്രമേയ ശാരത്തിന് വ്യാഖ്യാനങ്ങളയെഴുതി.
- ശ്രീവൈഷ്ണവമ്മാർ തിരുവായ്മൊഴിയുടെ രത്നച്ചുരുക്കം ചോദിച്ചപ്പോൾ മാമുനികൾ തിരുവായ്മൊഴി നൂറ്റന്താതി രചിച്ചു. അദ്വിതീയമായ ഈ ഗ്രന്ഥത്തുടെ മഹത്വങ്ങൾ-






- കാനാപ്പഠിക്കാൻ എളുപ്പവും, പക്ഷേ കവി പുനയാൻ കഠിനവായ വെൺപാ രീതിയിലായതു.
- തിരുവയ്മൊഴിയുടെ ഓരോ ദശകത്തിനും ഒരു പാസുരം (വെൺപാ) വീതം.
- പാസുരത്തുടെ ആദ്യത്തെ എഴുത്തും ഒടിവിൽ ഉള്ള എഴുത്തും പതികത്തുടെ പ്പോലത്തന്നെ.
- വെൺപാവായ ഒരു പാസുരത്തിനു മൊത്തം നാലടികളാണ്. മുതൽ രണ്ടിൽ ഒരു ദശകത്തെ ചുരുക്കിപ്പറയും. പിൻ രണ്ടിൽ നമ്മാഴ്വാരുടെ മഹത്വംത്തെ ചുരുക്കിപ്പറയും.
- പൂരുവർകളുടെ ഉപദേശങ്ങളെ രേഖപ്പെടുത്താൻ ശ്രീവൈഷ്ണവമ്മാർ അപേക്ഷിച്ചതു കൊണ്ടു ഉപദേശരത്നമാലൈ എഴുതി. ഇതിനംശങ്ങളായവ -
- ആഴ്വാമ്മാർ ജന്മ നക്ഷത്രങ്ങൾ, അവതാര സ്ത്ഹലങ്ങൾ, മഹത്വം.
- എംബെരുമാനാരുടെ അതിരില്ലാത്ത കാരുണ്യം
- തിരുവായ്മൊഴിയുടെ ഈടു വ്യാഖ്യാനങ്ങൾ സൃഷ്ടിച്ചു പ്രചരിപ്പിച്ച വിവരങ്ങൾ
- പിള്ളൈ ലോകാചാര്യർടെ അവതാരവും അവർടെ പ്രകൃഷ്ട കൃതിയായ ശ്രീവചന ഭൂഷണ മാഹാത്മ്യം.
- ഒടിവില്, ശ്രീവചന ഭൂഷണത്തുടെ അർഥം പറഞ്ഞു തിരുവായ്മൊഴിയുടെ ശാരമെന്നും സ്ഥാപിച്ചു.
- മായവാദിയര് വാദത്തിന് വിളിച്ചപ്പോൾ പതിവുപോലെ വാദത്തിന് തയ്യാരല്ലാവെന്നു പറഞ്ഞു, പകരം ശിഷ്യൻ വേദലപ്പയെ അയച്ചു. വേദലപ്പൈ അവരെ എളുപ്പം തോൽപ്പിച്ചു വിജയം നേടി. പക്ഷേ അത് കഴിഞ്ഞു ഉടനേ വേദലപ്പൈ നാട്ടിലേക്കു യാത്രയായി.
- അതേ സമയത്ത് കാഞ്ചിപുരത്തുകാരനും മഹാ വിദ്വാനുവായ പ്രതിവാദി ഭയങ്കരം അണ്ണാ, തിരുവേങ്കഠമുടയാനിടത്തു ഉള്ള പ്രേമയാല്, തൻ ഭാര്യയോടു തിരുമല തിരുപതിയില് താമസിച്ചു, തിരുമംജന തീർത്ത കൈങ്കര്യ ചെയ്യുവായിരുന്നു. ഒരിക്കിൽ ശ്രീരംഗത്തിൽ നിന്ന് വന്ന ഒരു ശ്രീവൈഷ്ണവൻ അവരിടത്തു മാമുനികളുടെ മഹത്വത്തെ വിശതമായി അറിയിച്ചു. ഇതെകേട്ടു മാമുനികളെ കാണാൻ അന്നാവിന് കൊതിയായി. എന്നിട്ട് അശ്രദ്ധനായി ഏലം മതലായവയുള്ള തീർത്ത പരിമളം ചേർക്കാത്ത തിരുമംജന തീർത്തത്തെ അർച്ചകരിടങ്കൊടുത്ത്. പിന്നിട് ഓർത്തു വേഗഞ്ചെന്നു ക്ഷമ ചോദിച്ചു. പക്ഷേ തിർത്തം എന്നുമില്ലാത്ത പരിമളമായിരുന്നുവെന്നു അർച്ചകർ പറഞ്ഞു. വെറുതെ മാമുനികളുടെ പേർ കേട്ട മാത്രം തീർത്തം പരിമളിച്ചതു ഉണര്ന്നു അവരെക്കാണാൻ ശ്രീരംഗം പോയി. മാമുനികളുടെ മഠത്തിലെത്തിയപ്പോൽ, മാമുനികൾ തിരുവായ്മൊഴി നാലാന്ദശകത്തിൽ “ഒന്റും തേവും” എന്ന് തുടങ്ങും പത്താവതു പാട്ട് സ്ഥാപിക്കുന്ന എംബെരുമാൻടെ പരത്വത്തെ കാണിക്കുക്കുകയായിരുന്ന്. പുഴ പോലേ സകല ശാസ്ത്രാർഥങ്ങളെയും പ്രമാണീകരിച്ചു പാസുരങ്ങളെ വ്യാഖ്യാനിച്ച മാമുനികളുടെ ജ്ഞാനവും





അവതരണവും നോക്കി അണ്ണാ സ്ഥംഭിച്ചു. മൂന്നാം പാസുരത്തിലേ നിർത്തിയ മാമുനികൾ, ഓരാൺ വഴി ആചാര്യ പരംപര വഴിയായി ആഴ്വാരുടൻ സംബന്ധപ്പെട്ടാലെ അണ്ണാ ഇതേ കേഴ്ക്കാം എന്ന് മാമുനികൾ പറഞ്ഞു. ഉടൻ അണ്ണാ പെരിയ പെരുമാളെ മങ്ങളാശാസനഞ്ചെയ്യാൻ പോയി. ഈ വിലക്ഷണ സംബന്ധം കിട്ടാൻ മാമുനികളെ അണ്ണാ ആശ്രയിക്കണുവെന്നു പെരിയ പെരുമാൾ അർച്ചകമുഖേന അറിയിച്ചു. അണ്ണാവും പൊന്നടിക്കാൽ ജീയർടെ പുരുഷകാരത്താല് മാമുനികളെ ആശ്രയിച്ചു, അവിടെ കുറെ കാലം താമസിച്ചു.

- ഒരിക്കൽ കൂടി മാമുനികൾ തിരുമലൈക്കു യാത്രയായി. പോകുന്ന വഴിയില് കാഞ്ചിപുരം ക്ഷേത്രത്തിലേ കാഞ്ചി പേരരുളാളനെ മംഗളാശാസനഞ്ചെയ്തു കുറെ കാലം അവിടെ താമസിച്ചു പല ശ്രീവൈഷ്ണവമ്മാരെ നല്വഴിപ്പെടുത്തി. തൻടെ പ്രതിനിധിയായി അപ്പാച്ചിയാരണ്ണാവെ അവിടെ പാർപ്പിച്ചു തിരുക്കടികൈ, എറുംബി, തിരുപ്പുട്കുഴി ക്ഷേത്രങ്ങൾ വഴിയേ തിരുമലൈയ എത്തി. അവിടെയും മംഗളാശാസനഞ്ചെയ്തു, ചെറിയ കേള്വി അപ്പൻ ജിയരെ, എംബെരുമാനാർ തന്നേ നിയമിച്ച പെരിയ കേള്വി അപ്പൻ ജീയരുടെ കൈങ്കര്യങ്കൾക്കു ഒത്താശയായി നിയമിച്ചു. മടങ്ങി വരുന്ന വഴിയില് തിരുവേവ്വ്ള് ക്ഷേത്രത്തു വീരരാഘവര്ക്കും തിരുവല്ലിക്കേണി ക്ഷേത്രത്തു വേങ്കടകൃഷ്ണനുക്കും വേര് പല ദിവ്യദേശ എംബെരുമാൻകളുക്കും മങ്ങളാശാസനഞ്ചെയ്തു. മധുരാന്തകം ചെന്ന് പെരിയ നംബി രാമനുജർക്കു പഞ്ച സംസ്കാരം ചെയ്ത ഇടത്തില് തൊഴുതു. പിന്നീടു തിരുവാലി തിരുനഗരി ക്ഷേത്രത്തേ തിരുമങ്കൈ ആഴ്വാരെ ദർശിച്ചു, അവർടെ രൂപ സൗന്ദര്യങ്കുരിച്ച വടിവഴകു പാശുരത്തെ അർപ്പിച്ചു, ചുറ്റുപാടുകളിൽ ഉണ്ടായിരുന്ന ദിവ്യ ദേശങ്ങളിലെയൊക്കെ മംഗളാശാസനഞ്ചെയ്തു. പിന്നും പല ദിവ്യ ദേശങ്ങളേ വന്ദിച്ചു ഒടിവില് ശ്രീരംഗത്ത് ചെന്ന് താമസിക്കാരായി.
- നേരത്തേ തീരുമാനിച്ചതു പോലേ അപ്പാച്ചിയാരണ്ണാവെ കാഞ്ചീപുരത്തിലേക്കു ചെല്ലാൻ പറഞ്ഞപ്പോൾ, അദ്ഭുതവായ ഘോഷ്ഠിയെ പിരിയാൻ മനസ്സില്ലാത്തെ അവർ ദു:ഖിതനായതു കണ്ടു, പൊന്നടിക്കാൽ ജീയർ വണങ്ങി വന്ന തൻടെ സൊംബു രാമനുജമെന്ന തിർത്ത പാത്രത്തെ ഉരുക്കി, തന്നെപ്പോലെ രണ്ടു വിഗ്രഹം പണിഞ്ഞു. ഒരെണ്ണത്തെ ജിയരിടത്തും മറ്റൊണ്ണെ അണ്ണാവിടത്തും സ്വയം മാമുനികൾത്തന്നെ കൊടുത്തു. ജീയ്യരിടം കൊടുത്തത് വാനമാമലൈ ക്ഷേത്രത്തിലുള്ള വാനമാമലൈ മഠത്തിലും, അണ്ണാവിടം കൊടുത്തത് സിങ്ങപ്പെരുമാൾ കോവിൽ ക്ഷേത്രത്തിലുള്ള മുതലിയാണ്ടാൻ സ്വാമി തിരുമാളികയിലും ഇന്നും പുജിക്കുന്നത് നമുക്ക് കാണാം. മാമുനികൾ അണ്ണാവിനെ കൊടുത്ത "എന്നൈ തീമനം കെടുത്തായ്" എന്ന തിരുനാമമുള്ള മറ്റൊരു തിരുവാരാധന വിഗ്രഹവും സിങ്ങപ്പെരുമാൾ കോവിലിൽ ഉള്ള മുദലിയാണ്ടാൻ തിരുമാളികയിലു ഇന്നും ദർശിക്കാം.

- പ്രതിവാദി ഭയങ്കരം അണ്ണനെ ശ്രീഭാഷ്യ ആചാര്യരായും, കന്താടൈ അണ്ണനെയും ശുദ്ധ സത്വം അണ്ണനെയും ഭഗവദ് വിഷയ ആചാര്യർകളായും പ്രധാനസ്ഥാനം നല്കി. കന്താടൈ നായനെയും ഈടു മുപ്പത്താരായിരപ്പടിയിനെ അരുമ്പദം എഴുതാൻ നിർദേശിച്ചു.
- മാമുനികളിടത്തു ഭഗവദ്വിഷയ കാലക്ഷേപം ഇടവിടാതെ കേഴ്ക്കാനും അവരെത്തന്നെ ആചാര്യനായി വരിക്കാനും പെരിയ പെരുമാളിനെ കൊതിയായി. പവിത്രോൽസവ ആരാട്ടിനെ ഒരിക്കൽ ത്രുപ്പവിത്രോൽസവ മണ്ഠപത്തിലേ പെരിയ പെരുമാൾ എഴുന്നരുളി. മാമുനികളും അങ്ങെയേ മംഗളാശാസനഞ്ചെയ്യാൻ അവിടെ വന്നു. എല്ലാ കൈങ്കര്യക്കാർ, ആചാര്യപുരുഷ്മ്മാർ, ജിയർമ്മാർ, ശ്രീവൈഷ്ണവമ്മാർ മുൻബിൽ വയ്ച്ചു, എന്തൊരു മുടക്കവോ തടസ്സമോ കാരണം നിർത്താതെ, ഈടു മുപ്പത്താരായിരപ്പടി വ്യാഖ്യാനത്തോടെ തിരുവായ്മൊഴി പ്രഭാഷണം ചെയ്തു തീർക്കണൂവെന്നു സാക്ഷാത് നമ്പെരുമാൾ തന്നെ ഉത്തരവിട്ടു. എംബെരുമാൻ തന്നെത്തിരഞ്ഞെടുത്തതു ഓർത്തു സന്തുഷ്ടിയോടും വിനയത്തോടും മാമുനികൾ സമ്മതിച്ചു.
- മരുദിവശം, പെരിയ പെരുമാൾ സന്നിധിയുടെ ദ്വാര ബാലകർക്ക് പുറത്തുള്ള വലിയ ത്രുമണ്ഠപത്തില് (ഇന്നും ഉണ്ടു) പ്രഭാഷണത്തിന് മാമുനികൾ എത്തിയപ്പോൽ, ഉബയ നാച്ചിമാരോടെ കുടി നംബെരുമാളും ത്രുവനന്താഴ്വാനും പെരിയ തിരുവടിയും സേന മുതലിയാരും എല്ലാ ആഴ്വാമ്മാരും എല്ലാ ആചാര്യമ്മാരും കാലക്ഷേപ ശ്രുംഖല തുടങ്ങാനായി കാത്തു നിൽക്കുകയായിരുന്നു. ധന്യനായി എന്നോർത്തു മാമുനികളും ഈടു മുപ്പത്താരായിരപ്പടി വ്യാഖ്യാനത്തെ ആരായിരപ്പടി, ഓൻപതിനായിരപ്പടി, പന്തീരായിരപ്പടി മറ്റും ഇരുപത്തിനാലായിരപ്പടി എല്ലാത്തിനോടും ചേർത്ത് കാലക്ഷേപഞ്ചൊല്ലാൻ തുടങ്ങി. ശ്രുതി, ശ്രീഭാഷ്യം, ശ്രുതപ്രകാശികാ, ശ്രീ ഗീതാ ഭാഷ്യം, ശ്രീ പാഞ്ചരാത്രം, ശ്രീ രാമായണം, ശ്രീ വിഷ്ണു പുരാണം എന്ന് പല പരിപ്രേക്ഷ്യങ്ങളിൽ നിന്നും ആഴ്ന്ന പൊരുളെ തെളിയിച്ചു. മാത്രമല്ലാ. പദം പദമായിട്ടുള്ള അരുമ്പൊരുൾ, രഹസ്യാർത്ഥങ്ങൾ എന്ന് പലതും വിശതീകരിച്ചു.
- ഇങ്ങിനെ പത്തു മാസങ്കഴിഞ്ഞു ഒടിവില് മിഥുന മൂലം ആറാട്ടു ദിവശവുമെത്തി. ആരാട്ടിൻടെ അവശാന പരിപാടിയായ ചാറ്റുമുറൈ കഴിഞ്ഞതും, നംബെരുമാൾ അരംഗനായകമെന്ന കൊച്ചു കുട്ടൻ രൂപത്തില്, പലരും തടഞ്ഞീട്ടും കേഴ്ക്കാതെ, ഘോഷ്ഠി മുൻവരിശയിലെത്തി. കൈകൂപ്പി "ശ്രീശൈലേശ ദയാപാത്രം" എന്ന് തുടങ്ങീട്ടൂ നിർത്തി. തുടരാൻ പറഞ്ഞപ്പോൾ "ദീഭക്ത്യാദി ഗുണാർണവം" എന്നിട്ട് പിന്നും നിർത്തി. ഒരിക്കിൽ കൂടി ഉൽസാഹിപ്പിച്ചപ്പോൽ "യതീന്ദ്ര പ്രവണം വന്ദേ രമ്യ ജാമാതരം മുനിം" എന്നിട്ടു സ്ഥലം വിട്ടു. ശിഷ്യമ്മാർ ആ സ്ലോകത്തെ ഓലയില് രേഖപ്പെടുത്തി, ആ കൊച്ചനെ കണ്ടെത്തി ഘോഷ്ഠിയിലേക്കു തിരികെ കൊണ്ടു വന്നു, അവനെ കൈയിൽ വായിച്ചു കാണിക്കാൻ പറഞ്ഞപ്പോൾ, വായിക്കാൻ കഴിയാത്തെ അവിടെ നിന്നും പിന്നും

ഓടിപ്പോയി. അരംഗനായകൻ എന്നാ കുട്ടൻ വേരാരുമല്ലാ. സ്വന്തം ആചാര്യനെ സ്ലോകം സമർപ്പിക്കാൻ വന്ന സാക്ഷാത് നമ്പെരുമാൾ തന്നെയാണു എന്ന് എവരും മനസ്സിലാക്കി. തക്ഷണന്തന്നെ ആ തനിയനെ എംബെരുമാൻ മറ്റെല്ലാ ദിവ്യ ദേശങ്ങൾക്കും അയക്കുകയും അത് കാട്ടു തീയായി വ്യാപിക്കുകയുമായി. അത് കുടാതെ, ശ്രീവൈഷ്ണവമ്മാർ ആജ്ഞ പ്രകാരം അപ്പിള്ളൈ എന്ന ശിരോമണി മാമുനികളെ കിർത്തിച്ചു ഒരു വാഴി തൃനാമ പാട്ടും എഴുതി. (വാഴി ത്രുവായ്മൊഴിപ്പിള്ളൈ മാതകവാൽ വാഴും മണവാള മാമുനിവൻ എന്ന് തുടങ്ങുന്നതാണ്).



മിഥുന മൂല ആറാട്ട് ദിവശ ഘോഷ്ഠിയിലു ശ്രീശൈലേശ തനിയൻ

- തിരുവേങ്കഠമുടൈയാനും തിരുമാലിരുഞ്ചോലൈ അഴകരും ഈ തനിയൻ അരുളിച്ചെയൽ പാരായണത്തിനു മുന്നും പിന്നും അനുസന്ദിക്കാൻ ഉത്തരവ് കൊടുത്തു. ഭദ്രികാശ്രമം മുതലായ മറ്റു ദിവ്യ ദേശങ്ങളിലും മാമുനികളെ ഇങ്ങിനെ ബഹുമാനിക്കാൻ എംബെരുമാൻ നിയമിച്ചു.
- മാമുനികൾ വടക്കേ ദിഗ്ഗിലുള്ള ദിവ്യദേശങ്ങളെ താൽപ്പര്യങ്കാണിക്ക ശിഷ്യമ്മാർ വട ദേശ യാത്രയായി.
- മാമുനികൾ എരുംബിയപ്പാവിന് തൻടെ ദിവ്യ പാദുകകളെ പൂജിക്കാൻ കൊടുത്തു.
- തൻടെ ത്രുവാരാധന പെരുമാളായ ആറംഗനഗരപ്പനെ പൊന്നടിക്കാൽ ജീയർക്കു കൊടുത്തു, വാനമാമലൈ ക്ഷേത്രത്തിൽ ഒരു മഠം സ്ഥാപിച്ചു, ദെയ്വനായഗ പെരുമാളിനെ ഇടവിടാത്തെ സേവ ചെയ്യാൻ നിർദേശിച്ചു.
- ഒരിക്കൽ കുടി മാമുനികൾ പാണ്ട്യദേശ യാത്ര ചെയ്തപ്പോൾ, ആ പ്രദേശത്തു രാജാവായ മഹാബലി വന നാഥ രായൻ, അവർടെ ശിഷ്യനായി. അവർടെ ത്രുമനസ്സു പ്രകാരം പല ദിവ്യ ദേശങ്ങൾക്കും കൈങ്കര്യങ്ങളെ നിർവഹിച്ചു.






- യാത്രയിനിടൈക്കു മധുരയ്ക്ക് സമീപം ഒരു പുളിയ മരത്തടിയില് വിശ്രമിച്ചു. ആ മരത്തെ സ്പർശിച്ചു മോക്ഷംകൊടുത്തു യാത്ര തുടര്ന്നു. പല ദിവ്യ ദേശങ്ങളിലും മങ്ങളാശാസനഞ്ചെയ്തു ഒടിവില് ശ്രീരംഗമെത്തി.
- ശിഷ്യമ്മാരെക്കൊണ്ടു പല കൈങ്കര്യങ്ങളെയും നിർവഹിച്ചു. തിരുമാലിരുഞ്ചോലൈ ക്ഷേത്രത്തിലുള്ള അഴകർ എംബെരുമാനെ ശേവനഞ്ചെയ്യാൻ ഒരു ജീയരെ അങ്ങോട്ടു അയച്ചു.
- പെരിയാഴ്വാർ തിരുമൊഴിക്കു പെരിയവാച്ചാൻ പിള്ളൈ വ്യാഖ്യാനം എഴുതിയിരുന്നു. അതിലെ ചില പകുതികളെ കാണാനില്ലാ. കാണാതു പോയ പകുതി വരെ, കൃത്യമായി ചൊല്ല് പര്യന്തം മാത്രം, എഴുതി പൂരിപ്പിച്ചു.
- സുഖക്കേടിനിടൈക്കും ലേഖന കൈങ്കര്യം മുടക്കാത്തെ തുടരുകയായിരുന്നു. ആചാര്യ ഹൃദയ വ്യാഖ്യാനം എഴുതുന്ന സമയത്ത്, സുഖമില്ലാത്തപ്പോൾ ആര്ക്ക് വേണ്ടിയാ ഈ ബുദ്ധിമട്ടെന്നു ചോദിച്ച ശിഷ്യമ്മാരിടത്തു, അവർടെ മക്കൾക്കും പേരമക്കൾക്കുമെന്ന് മറുപടി കൊടുത്തു.
- സ്വന്തം ത്രുമേനി വിട്ടു പരപദം ചെല്ലാൻ മാമുനികൾ വളര ഇഷ്ടപ്പെട്ടു. തന്നെ ചരമ ത്രുമേനിയിൽ നിന്നും മോചിപ്പിക്ക് എന്ന് ആർത്തി പ്രബന്ധം എഴുതി എംബെരുമാനാരെ കരഞ്ഞു പ്രാർത്ഥിച്ചു. മാമുനികൾ എംബെരുമാനാർറ്റെ മറു അവതാരമല്ലേയോ? എന്തിനീ പ്രാർത്ഥന? നമുക്ക് ഒരു മാതൃക എന്നത്രെ.
- അവശാനം ലീല വിഭൂതിയിൽ എല്ലാ വ്യവഹാരങ്ങളെയും നിർത്തി നിത്യവും എംബെരുമാനെ ശേവനഞ്ചെയ്യാൻ പരമപദം മടങ്ങിപ്പോകാൻ തീരുമാനിച്ചു. ഒരിക്കൽ അരുളിച്ചെയൽകൾ എല്ലാത്തെയും കേഴ്ക്കാൻ അവര് ആഗ്രഹിച്ചതു പോലേ, ശിഷ്യമ്മാർ വളരെ പ്രീതിയോടെയും ശ്രദ്ധയോടെയും സംവിദാനം ചെയ്തു. തൃപ്തിയായ മാമുനികൾ ഗംബീരവായൊരു സദ്യ നടത്തി ഏവരിടത്തും ക്ഷമ ചോദിച്ചു. കളങ്കമില്ലാത്ത അവർ ക്ഷമ ചോദിക്കാൻ ആവശ്യമില്ലാ എന്ന് എല്ലാരും മറുപടി പറഞ്ഞു. അതു കഴിഞ്ഞു എല്ലാരും മുഴു സ്നേഹത്തോടെ പെരിയ പെരുമാളുക്കും നംബെരുമാളുക്കും, അവരെ മാത്രം ശ്രദ്ധിച്ചു ശേവനഞ്ചെയ്യണുവെന്നു അപേക്ഷിച്ചു.
- ഇതിന് പിൻബു "പിള്ളൈ തിരുവടികളേ ശരണം", "വാഴി ഉലകാചിരിയൻ" മറ്റും "എംബെരുമാനാർ തിരുവടികളേ ശരണം" എന്ന് ഉച്ചരിച്ചു. അകലേ തുറന്ന മിഴികളോടെ എംബെരുമാനെ കാണാൻ ആഗ്രഹിച്ചു. ഉടൻ തന്നെ ഗരുഡാരൂഢനായി പ്രത്യക്ഷവായി എംബെരുമാൻ അവരെ കൂട്ടിക്കൊണ്ടു പോയി. ഇങ്ങിനെ അതിശ്രേഷ്ഠമായി ഈ വിഭുതിയിൽ അവർടെ ലീലയെ അവശാനിച്ചു. ശ്രീവൈഷ്ണവമ്മാരെല്ലാരും ഒരു പാടു കരഞ്ഞു. ഉണ്ടായ ശൂന്യത താങ്ങാത്തെ പെരിയ പെരുമാളും ഒരു ഭോഗവും ശ്വീകരിച്ചില്ലാ. ഒരുപോലെ തമ്മിൽ സമാദാനിപ്പിച്ചു കൊണ്ട ശ്രീവൈഷ്ണവമ്മാർ അന്തിമ കൈങ്കര്യങ്ങളെ തുടങ്ങി. പെരിയ പെരുമാളുടെ ഉത്തരവുപ്പടി, അവർടെ ബ്രഹ്മോത്സവത്തേക്കാൾ




ഗാംഭീര്യവായി, മാമുനികളുടെ ത്രുവാരാധന മഹോത്സവത്തെ ആഘോഷിച്ചു.

- വട നാട്ടിലേക്കുള്ള യാത്രയിൽ നിന്ന് മടങ്ങി വന്ന പൊന്നടിക്കാൽ ജീയരും മാമുനികളുടെ ചരമ കൈങ്കര്യങ്ങളെ പൂർത്തിയാക്കി.

## മാമുനികളുടെ നിർദേശങ്ങൾ

- ഒരിക്കൽ രണ്ടു ശ്രീവൈഷ്ണവമ്മാർ തമ്മിൽ അഭിപ്രായ വ്യത്യാസം ഉണ്ടായി. അവര് രണ്ടു പേർടെ മുൻബിൽ അപ്പോൾ രണ്ടു തെരുപ്പട്ടികൾ തമ്മിൽ ഏറ്റുമുട്ടി. പട്ടികൾക്കു പറയുന്നത് പോലെ മാമുനികൾ "ഇത്തരെയും അഹങ്കാരം എന്താണു? ഈ രണ്ടു ശ്രീവൈഷ്ണവമ്മാരെപ്പോലേ ശ്രീവചനഭുഷണം ഇത്യാതി പഠിച്ചോ?" എന്ന് പറഞ്ഞു. പെട്ടെന്ന് തമ്മുടെ തെറ്റു ഉണര്ന്ന രണ്ടു പേരും അത് കഴിഞ്ഞു ശുദ്ധരായി.
- ഒരു വട ദേശക്കാരൻ കുറെ സമ്പത്ത് സമ്മാനിച്ചു, അത് ശ്വീകരിച്ച പിന്നെ, നേർ വഴിയിൽ സമ്പാദിച്ചതല്ലാ എന്ന് മനസ്സിലാക്കിയ അപ്പത്തന്നെ മാമുനികൾ അതേ തിരിച്ചു വിട്ടു. ഐശ്വര്യത്തിൽ ഒട്ടും താല്പ്പര്യമില്ലത്ത്തവരാണ്. കൈങ്കര്യം എന്നാലും, അതിന് സ്വീകരിക്കുന്ന പണമോ പൊരുളോ ശ്രീവൈഷ്ണവമ്മാരിടത്തിൽ നിന്ന് മാത്രവേ ശ്വീകരിക്കുവായിരുന്നു.
- ഒരു പ്രായഞ്ചെന്ന സ്ത്രീ മഠത്തിൽ താമസിക്കാൻ അനുമതി ചോദിച്ചു. അതിനെ സമ്മദിച്ചില്ലാ; വയസായ അണ്ണാനും മരം കേറും എന്ന് പറഞ്ഞു. എന്ന് വച്ചാല്, വയസായ അമ്മച്ചി മഠത്തിൽ താമസിച്ചാലും യരെങ്ങിലും ഒരാൾ മാമുനികളുടെ വൈരഗ്യത്തിനെ കുറിച്ചു അപവാദം പരയുവല്ലോ? എന്നിട്ട് ഒരുത്തർടെ മനസ്സിലും സംശയം തോന്നിപ്പിക്കുന്ന ഏതയും ഒഴിവാക്കുവായിരുന്നു.
- പച്ചക്കറി തുരുക്കുന്ന ഒരു ശ്രീവൈഷ്ണവമ്മാ ശരിയായ ഭക്തി ഭാവത്തോടു ചെയ്തില്ലെന്നു, മാമുനികൾ അവരെ ആരു മാസത്തിനെ വരേണ്ടാമെന്ന് വയ്ച്ചു. കൈങ്കര്യക്കാരിടത്തു മാമുനികൾ പൂർണ്ണമായ ഭഗവദ് മറ്റും ഭാഗവത നിഷ്ട്ടെയെ പ്രദേക്ഷിച്ചു.
- ഒരിക്കൽ വരം തരും പിള്ളൈ എന്ന ശ്രീവൈഷ്ണവർ തന്നെ കാണാൻ ഒറ്റയ്ക്ക് വന്നപ്പോൾ എംബെരുമാനേയോ ആചാര്യനേയോ ശ്രീവൈഷ്ണവമ്മാർ ഘോഷ്ഠിയായി മാത്രവേ ദർശിക്കണു എന്നത്രെ.
- ഭാഗവത അപചാരത്തുടെ മഹാക്രൂരതയെ പലപ്പോഴും തെളിയിച്ചു. മാത്രമല്ലാ. ശ്രീവൈഷ്ണവമ്മാർ തമ്മിൽ പരസ്പരം ബഹുമാനിക്കുന്നതെ കരുതിയിരുന്നു.
- മാമുനികളുടെ ശിഷ്യമ്മാർ തന്നെ ശരിയായി ബഹുമാനിക്കുന്നില്ലാ എന്നൊരു കീഴ്ശാന്തി അവരിടത്ത് പരാതിപ്പെട്ടു. പെരുമാളും

പിരാട്ടിയും കീഴ്ഴാന്തിയിനകത്തേ വാസഞ്ചെയ്യുകയാണു എന്നോർത്ത് അവരെ ശരിയായി ബഹുമാനിക്കണുവെന്നു നിർബന്ധിച്ചു.

- വടക്കോട്ടുള്ള ദിവ്യ ദേശത്തിൽനിന്നു വന്ന അമ്പന്നനായ ഒരു ശ്രിവൈഷ്ണവർ, ശ്രീവൈഷ്ണവ ലക്ഷണം ഏതാണുവെന്നു ചോദിച്ചു. മാമുനികൾ പറഞ്ഞത്: "അശലായ ഒരു ശ്രീവൈഷ്ണവനെ എംബെരുമാനെ ആശ്രയിക്കുക, ശങ്ക ചക്ര ലാഞ്ചനമുഖേന എംബെരുമാൻടെ സംഭന്ധം സ്വികരിക്കുക, എംബെരുമാൻടെ ത്രുവാരാധനം ചെയ്യുക, ആചാര്യൻടെ പരതന്ത്രനാവുക (പൂർണ്ണ അടിമ ചെയ്യുക), ഭാഗവതർക്ക് കൈങ്കര്യം ചെയ്യുക എന്നിവ മാത്രം മതിയാകുവില്ലാ. ഇവകൾക്കും മേലായി എംബെരുമാനെ ഇഷ്ടവായ കൈങ്കര്യങ്ങളെ തക്ക സമയത്ത് ചെയ്യുക, ശ്രീവൈഷ്ണവമ്മാർ തനിക്കു തോന്നിയ സമയത്ത് തൻടെ വീട്ടിനകത്ത് കേരി തോന്നിയത് ഒക്കെ ചെയ്യാൻ അനുമതിക്കുക, "എന്തമ്മൈ വിര്കവും പെരുവാർകളേ" എന്ന് പെരിയാഴ്വാർ പരഞ്ഞാപ്പോലേ തന്നെ അടിമയായി വിലക്കാനും സമ്മതിക്കുക എന്നിവകളേയും പതിവാക്കേണം.
- ഭാഗവത ശേഷത്വം മനസ്സിലാക്കിയാ പിന്നെ സകല സമ്പ്രദായ അർത്ഥങ്ങളും എംബെരുമാൻ, ആഴ്വാമ്മാർ മറ്റും ആചാര്യമ്മാർ കൃപയാല് തന്നെ എലുപ്പവായി പ്രാപിക്കും. ഈ നിഷ്ഠയുള്ള ശ്രീവൈഷ്ണവമ്മാർക്ക് പ്രത്യേകിച്ചൊരു ആദ്യയനവും വേണ്ടാ. കാരണം അവർ ഒന്നും പഠിക്കാത്തതന്നെ ആ ചരമ നിഷ്ഠൈ അനുശരിക്കുകയല്ലേ?
- നമ്മൾ പ്രവര്ത്തിക്കാത്ത ഒന്നേ ഉപദേശിക്കുന്നതു, ഒരു വേശി പതിവ്രതാത്വത്തെ ഉപദേശിക്കുന്നതു പോലെ വ്യർത്ഥമാണു.
- ശ്രീവൈഷ്ണവമ്മാരെ ഉപചരിക്കുന്നതേക്കാൾ മഹാ കൈങ്കര്യമില്ലാ. അവരെ അപചരിക്കുന്നതേക്കാൾ മഹാ അപരാധമില്ലാ".

ഇതെ കേട്ട ആ വടനാട്ടു ശ്രിവൈഷ്ണവർകു, മാമുനികളിടത്തു കുടുതൽ ഭക്തി എല്പ്പെട്ടു. നാട്ടിലേക്കു മടങ്ങിയ പിന്നും അവരെ സദാ ധ്യാനിക്കുകയായി.

## മാമുനികളുടെ പ്രത്യേകത

പൊതുവേ ഒരു ആചാര്യർടെ ചരിത്രത്തെ വിശ്തരിച്ചു പറഞ്ഞു പിന്നെ ചുരുക്കാൻ എലുപ്പവാണും. പക്ഷേ മാമുനികളുടെ ചരിത്രം അതിരുകവിഞ്ഞതാ. സ്വയം ആദിശേഷനായ അദ്യേഹന്തന്നെ, തൻടെ ആയിരം നാവു കൊണ്ടും പറയാൻ കഴിയാത്തെ, അവർടെ വൈഭവത്തെ, നമ്മൾ പറഞ്ഞു തൃപ്തിപ്പെടാൻ ഒക്കുവോ? ഏതോ അവരെക്കുരിച്ചു ഇന്ന് വായിച്ചു, ഒരുപാടു ഭാഗ്യന്നേടി എന്ന് തന്നെത്താനെ തൃപ്തിപ്പെടാനല്ലാത്തെ, വേറെന്തു ചെയ്യാനാ?

- സ്വയം പെരിയ പെരുമാൾ തന്നെ അവരെ ആചാര്യനായി ശ്വീകരിച്ചതാലു ആചാര്യ രത്ന ഹാരത്തെയും ഓരാൺ വഴി ഗുരു പരംപരയെയും മാമുനികൾ പൂർത്തിയാക്കി.
- പെരിയ പെരുമാൾ സ്വന്തം ആചാര്യനായ മാമുനികൾക്കു തൻടെ ശേഷ പര്യങ്കത്തെ കൊടുത്തു. മാമുനികൾ അല്ലാത്തെ വേറോ ആഴ്വാർക്കോ ആചാര്യർക്കോ ഇങ്ങിനെ ഒരു പാമ്പ് വീരാസനം ഇല്ലാത്തതേ ഇന്നും നമ്മൾ കാണാം.
- പെരിയ പെരുമാൾ, ഒരു തനിയൻ രചിച്ചു, തൻടെ സ്വന്തം ആചാര്യനായ മാമുനികൾക്കു സമപ്ര്‌പ്പിച്ചു. മാത്രമല്ലാ. ക്ഷേത്രങ്ങളിലോ, മഠങ്ങളിലോ, ത്രുമാളീക എന്ന ശ്രീവൈഷ്ണവർറ്റെ വീടുകളിലോ, എവിടെയായാലും, അരുളിച്ചെയൽ പാരായണത്തിൻടെ തുടക്കത്തിലും ഒടിവിലും ആ തനിയനെ പാരായണം ചെയ്യാൻ ഉത്തരവിട്ടു.
- മാമുനികളുടെ ഓരോ പിറന്നാളന്നു (തുലാ മൂലം), ആഴ്വാർ തിരുനഗരി ക്ഷേത്രത്തില്, ആഴ്വാർ ത്രുമജ്ജനം കഴിഞ്ഞു, ത്രുമൺ കാപ്പു (നെറ്റിയിലു ഊർധ്വ പുൺഡ്രം) പോലും ധരിക്കാത്തെ, തൻടെ സ്വന്തം പല്ലക്ക്, കുട, ചാമരം, വാദ്യം മുതലിയവ സഹിതം മാമുനികളെ തൻടെ സന്നിധിയ്ക്ക് കൂട്ടിക്കൊണ്ടു വരുന്നതൊരു പതിവാണ്. മാമുനികൾ എത്തിയ പിന്നീടാണു ആഴ്വാർ നെത്യയില് ത്രുമൺ കാപ്പു ധരിച്ചു അവര്ക്ക് പ്രസാദം കൊടുക്കുന്നതു.
- നമ്മുടെ എല്ലാ പൂർവാചാര്യമ്മാർ ത്രുവധ്യയനങ്ങളില് ഏവരും ആഘോഷിക്ക്ന്നതു മാമുനികളുടെ ത്രുവധ്യധനം മാത്രവാണു. പൊതുവേ ശിഷ്യമ്മാരും മക്കൾമാരും ത്രുവധ്യയനത്തെ ആഘോഷിക്കും. ശ്രീരംഗനാഥനും ഒരു ശിഷ്യനല്ലേ? അവരും തൻടെ ആചാര്യൻടെ തീർത്ഥത്തേ ഇന്ന് പര്യന്തം ഗംബീരവായി ആഘോഷിക്കുകയാണ്. സ്വന്തം അർച്ചകര്, പരിചാരകര്, വട്ടിൽ, കുട, ചാമരം ഇത്യാദി രാജചിഹ്നങ്ങളെ ഈ മഹോൽസവത്തിലേക്കു അയക്കുന്നത് പതിവാണു.
- തനിക്കെന്നു ഐശ്വര്യങ്ങളോ / ആഘോഷങ്ങളോ ഒട്ടും വേണ്ടെന്നു വയിച്ചു മാമുനികൾ. ശ്രീരംഗം, ആഴ്വാർ തിരുനഗരി രണ്ടു ക്ഷേത്രത്തും, തൻടെ ത്രുമേനികൾ ചെരുതായാൽ മതിയെന്നും പുറപ്പാടു മുതലിയവ വേണ്ടെന്നു വായിച്ചു. കാരണം രണ്ടു ക്ഷേത്രത്തും ക്രമേണ നമ്പെരുമാളും ആഴ്വാരുമാ പ്രധാനം. എന്നിട്ടാണ് ഈ രണ്ടു ദിവ്യ ദേശത്തും സൗന്ദര്യമുള്ള തന്നെചെറിയ ത്രുമേനികളായി.
- വിനയമും യോഗ്യവും നിറഞ്ഞ മാമുനികൾ എവരെക്കുരിച്ചും ദ്വേഷ്യം എഴുതുവില്ലാ. പുരുവർടെ വ്യാഖ്യാനങ്ങളില് വിരുദ്ധമായ വാക്ക്കൾ ഉണ്ടായാലും അതൊഴിഞ്ഞ് മാരി ഒരു പക്ഷത്തും കുറ്റം പരയുവില്ലാ.
- ആരുളിച്ചെയലെ കേന്ദ്രീകരിച്ചു അരുളിച്ചെയൽ പാസുരങ്ങൾ ഉപയോഗിച്ചു വേദാന്തത്തെ വിളക്കുവായിരുന്നു അദ്യേഹം. അവർ അവതരിച്ചില്ലെങ്കില് തിരുവായ്മൊഴിയും അതിൻടെ അർത്ഥങ്ങളും പുഴയിലേ ക്ഷയിച്ച പുളി പോലേ മായ്ഞ്ഞു പോയ്ക്കാണും.

- എല്ലാ ഗ്രന്ഥങ്ങളെയും ശേഖരിച്ചു താൻ തന്നെ എഴുതി വയിച്ചതു കൊണ്ടല്ലേ ഇത്തരയും തലമുര കഴിഞ്ഞിട്ടും ഇന്നും നമ്മൾപോലും വായിക്കുന്നു.
- അപാര കരുണാ സാഗരനായിരുന്ന അദ്ദേഹം, തന്നെ ഉപദ്രവിച്ചവരെ, അവഗണിച്ചവരെ പ്പോലും ബഹുമാനിച്ചു സൌമ്യമായി സത്കരിച്ചിരുന്നു.
- മാമുനികളുടെ ത്രുപ്പാദങൾ ജീവർടെ തലയെ സ്പർശിച്ചാൽ മതി. അവര് ഈ മൃദദേഹം വിട്ട പിന്നെ, അമാനവൻ എന്ന ദൈവ പുരുഷൻ തൻടെ കൈ കൊണ്ടു അവരെ പിടിച്ചു, അവരെ ഈ സംസാരത്തിൽ നിന്നും രക്ഷപ്പെടുത്തി, വ്രജാ നദി അക്കരയിലെ കാത്തിരിക്കുന്ന, അവർടെ മൂത്തോരോടെ ചേര്ക്കും. (എരുംബിയപ്പാ എഴുതിയ മാമുനികളുടെ ത്രുപ്പാദ മഹിമ പാസുരത്തുടെ അർത്ഥം. ഉപദേശരത്നമാലൈ പാരയണത്തിൻ ശേഷം ഇന്നു പര്യന്തം പാരായണം ചെയ്യപ്പെടുന്നു).
- എംബെരുമാനാര്ടെ അതിരില്ലാത്ത ഒരു ഭക്തനായി ജീവിച്ചു നമുക്കെല്ലാം ഒരു നല് മാതൃകരായി മാമുനികൾ.
- ശ്രിവൈഷ്ണവമ്മാർടെ പെരുമാറ്റ ചട്ടമായി പൂരുവർ രേഖപ്പെടുത്തിയതൊക്കെ അദ്ദ്യേഹത്തുടെ ജീവിത രീതിയായി. സാരതി തോതാദ്രി സ്വാമികൾ ശ്രീവൈഷ്ണവ ലക്ഷണം എന്ന പുസ്തകത്തിൽ ഇതേ വിശതമായി രേഖപ്പെറ്റുതിട്ടുണ്ടു.

**മാമുനികളുടെ തനിയൻ-**

*ശ്രീശൈലേശദയാപാത്രം ധീഭക്ത്യാദിഗുണാർണവം |*
*യതീന്ദ്രപ്രവണം വന്ദേ രമ്യജാമാതരം മുനിം ||*

**അർത്ഥം-**

തിരുമലൈ ആഴ്വാർ എന്ന തിരുവായ്മൊഴി പിള്ളയുടെ കൃപയ്ക്ക് പാത്രമായവരും ജ്ഞാനം ഭക്തി മുതലായ സത് ഗുണങ്ങളുടെ സമുദ്രവും എംബെരുമാനാരിടത്തു പ്രാവീണ്യം ഉള്ളവരുമായ അഴകിയ മണവാള മാമുനികളെ എപ്പോഴും വണങ്ങുകയാണു.

ഓരാൺ വഴി ആചാര്യ പരമ്പര ഇവിടെ പുർത്തിയായി. ഈലോകത്തിലും (ലീല വിഭൂതി) പരലോകത്തിലും (നിത്യ വിഭൂതി) ഏറ്റുവും മധുരവായ മാമുനികളുടെ ചരിത്രത്തോടു ഓരാൺ വഴി പരമ്പര ആനന്ദവായി സമാപിക്കുകയാണ്.

ആഴ്വാർ തിരുനഗരി, ശ്രീരംഗം, കാഞ്ചീപുരം, ശ്രീവില്ലിപുത്തൂർ, തിരുവഹീന്ദ്രപുരം, വാനമാമലൈ, തിരുനാരായണപുരം മുതലായ പല ദിവ്യ

ദേശങ്ങളിലു മാമുനികളുടെ ത്രുനക്ഷത്ര മഹോത്സവം പതിവായി ആഘോഷിക്കുകയാണ്. നമ്മളും ഈ മഹോൽസവങ്ങളിൽ പങ്കെടുത്തു, സ്വയം ശ്രീരംഗനാഥൻടെ പ്രിയങ്കരനായ ആചാര്യനായ, നമ്മുടെ ആചാര്യൻടെ മുൻബിൽ നമ്മെ പരിശുദ്ധിക്കാം.

അടുത്തു വരുന്ന ലേഖനങ്ങൾ മറ്റേ മഹാചാര്യമ്മാരെ കുരിച്ചായിരിക്കും. അതിനു മുൻപ് മാമുനികളുടെ തൃപ്പാദ പീഠവും പ്രാണ സുഹൃത്തുവായ പൊന്നടിക്കാൽ ജീയർ വൈഭവത്തെ ആസ്വദിക്കാം.

# പൊന്നടിക്കാൽ ജീയർ



വാനമാമലൈ ക്ഷേത്രത്തില് പൊന്നടിക്കാൽ ജീയർ



തിരുവല്ലിക്കേണി ക്ഷേത്രത്തില് വാനമാമലൈ ജീയർ




**ത്രുനക്ഷത്രം** - കന്നി പുനര്തം

**അവതാര സ്ഥലം** - വാനമാമലൈ

**ആചാര്യൻ** - അഴകിയ മണവാള മമുനികൾ

**പരമപദിച്ച സ്ഥലം** - വാനമാമലൈ

**ഗ്രന്ഥങ്ങൾ** - തിരുപ്പാവൈ സ്വാപദേശം തുടങ്ങിയവ

പൊന്നടിക്കാൽ ജിയ്യർടെ പൂർവാശ്രമ (സന്യാസിയാകുന്നതിനെ മുൻപ്) നാമം അഴകിയ വരദർ. വാനമാമലൈ ജീയർ, വാനാദ്രി യോഗി, രാമാനുജ ജീയർ, രാമാനുജ മുനി എന്ന് ഇദ്ദേഹത്തിനു പല പേര്കളും ഉണ്ടായിരുന്നു. അഴകിയ മ്മണവാള മാമുനികളുടെ ആദ്യത്തെ മാത്രവല്ലാ പ്രദാന ശിഷ്യരുങ്കുടിയാണു.

മാമുനികൾ ഗ്രുഹസ്തരായിരുന്ന കാലത്തില് തന്നെ അഴകിയ വരദർ അവരുടെ ശിഷ്യരായി. പെട്ടെന്ന് സന്യാസ ആശ്രമം സ്വീകരിച്ചു എപ്പോഴും മാമുനികളുടെ കുട താമസിച്ചു അവര്ക്ക് കൈങ്കര്യം ചെയ്യുവായിരുന്നു. മാമുനികളുടെ ശിഷ്യ സമ്പത്തിന് അടിസ്ഥാനവായതിനാല്, പൊന്നടിക്കാൽ ജീയരെന്നു പേരായി. ഭാരത നാട് മുഴുവനും തോതാദ്രി മഠങ്ങളെ നിർമിച്ചു നമ്മുടെ സമ്പ്രദായത്തെ വിസ്തറിച്ചു.

തിരുവേങ്കഠ (തിരുമല തിരുപതി) ക്ഷേത്രഞ്ചെല്ലാൻ ആഗ്രഹിച്ച മാമുനികൾ പൊന്നടിക്കാൽ ജിയർടെ കൂട്ടത്തിൽ യാത്രയായി. ഇവര് രണ്ടു പേരും ഇങ്ങിനെ യാത്ര ചെയ്യുമ്പോൾ എംബെരുമാനാർ സ്ഥാപിച്ച സിംഹാസനാധിപതിയും തിരുമലവാസിയുമായ പെരിയ കേള്വി അപ്പൻ ജിയർ ഒരു സ്വപ്നങ്കണ്ടു. പെരിയ പെരുമാളെ പോൽ ഉറങ്ങുന്ന ഒരു ശ്രീവൈഷ്ണവ ഗൃഹസ്ഥരുടെ ത്രുപ്പാദങ്ങളിൽ ഒരു സന്യാസി നില്ക്കുന്നത് കണ്ടു, അവിടെ അടുത്തുള്ളോരെ ജീയർ ഇവര് രണ്ടു പേരും ആരാണുവെന്നു അന്വേഷിച്ചു. തിരുവായ്മൊഴി ഈട്ടുപ്പെരുക്കർ അഴകിയ മണവാള പെരുമാൾ നായനാർ കിടക്ക അവരുടെ പ്രാണ സുഹൃത്തായ പൊന്നടിക്കാൽ ജീയർ നില്കുന്നു എന്നും അവരെല്ലോരും മറുപടി പറഞ്ഞു.

പല ആചാര്യമ്മാരും മാമുനികളെ ദർശിക്കാൻ പൊന്നടിക്കാൽ ജീയർ പുരുഷകാരന്നൽകി. മാമുനികളെ ദർശിക്കാൻ വന്ന പല ശ്രീവൈഷ്ണവമ്മാറെ പൊന്നടിക്കാൽ ജീയർ സഹകരിച്ചു കൈങ്കര്യവുഞ്ചെയ്തു.





കന്താടൈ അണ്ണൻ തൻടെ സഹോദരർ സഹിതം മാമുനികൾ മഠത്തിലേക്കു പോയി, പൊന്നടിക്കാൽ ജീയർടെ പുരുഷകാരത്താല് മാമുനികളിടത്തു ശരണം പ്രാപിച്ച പിന്നെ, പൊന്നടിക്കാൽ ജീയർ തൻടെ പ്രാണ സുഹൃത്ത് എന്നും, തനിക്കു കിട്ടിയ എല്ലാ പെരുമകളും പൊന്നടിക്കാൽ ജീയർക്കും കിട്ടേണ്ടതാണു എന്നും അരുളി.

തിരുമന്ജനം അപ്പാവുടെ മകളായ ആയ്ച്ചിയാർടെ മകൻ അപ്പാച്ചിയാരണ്ണാവും മാമുനികളെ ആശ്രയിക്കാൻ വന്നു. വളര സന്തുഷ്ടരായ മാമുനികൾ, തൻടെ പ്രാണ സുഹൃത്തായ പൊന്നടിക്കാൽ ജീയരെ വിളിച്ചു, തൻടെ സ്വന്തം സിംഹാസനത്തിലെ അമർത്തി, തൻടെ സ്വന്തം തിരുവാഴിയെയും തിരുച്ചക്രത്തെയും കൊടുത്തു, പഞ്ചസംസ്കാരം ചെയ്യാൻ പറഞ്ഞു. സങ്കോചവായി ആദ്യം വിസമ്മദിച്ചാലും, ആചാര്യൻടെ ത്രുമനസ്സു തള്ളിക്കളയാനാവാത്തെ, അപ്പാച്ചിയാരണ്ണാവിനും അവരടെ കൂട വന്ന ചിലര്ക്കും പഞ്ചസംസ്കാരം ചെയ്തു. മാമുനികൾ പൊന്നടിക്കാൽ ജീയർക്കും അഷ്ടദിഗ്ഗജങ്ങളെന്ന എട്ടു ശിഷ്യമ്മാരെ നിയമിച്ചു. അവര് - ചോളസിംഹപുരം മഹാര്യർ (ദൊഡ്ഡാചാര്യർ), സമർപുന്ഗവാചാര്യർ, ശുദ്ധസത്വം അണ്ണാ, ജ്ഞാനക്കണ്ണാത്താൻ, രാമാനുജം പിള്ളൈ, പള്ളക്കാൽ സിദ്ധർ, ഘോഷ്ഠീപുരത്തൈയ്യർ മറ്റും ആപ്പാച്ചിയാരണ്ണാ.

നേരത്തേ തീരുമാനിച്ചതു പോലേ അപ്പാച്ചിയാരണ്ണാവെ കാഞ്ചീപുരത്തിലേക്കു ചെല്ലാൻ പറഞ്ഞപ്പോൾ, അദ്ഭുതവായ ഘോഷ്ഠിയെ പിരിയാൻ മനസ്സില്ലാത്തെ അവർ ദു:ഖിതനായതു കണ്ടു, പൊന്നടിക്കാൽ ജീയർ വണങ്ങി വന്ന തൻടെ സൊംബു രാമനുജമെന്ന തിർത്ത പാത്രത്തെ ഉരുക്കി, തന്നെപ്പോലെ രണ്ടു വിഗ്രഹം പണിഞ്ഞു. ഒരെണ്ണത്തെ ജിയരിടത്തും മറ്റെറ്റാണ്ണെ അണ്ണാവിടത്തും സ്വയം മാമുനികൾത്തന്നെ കൊടുത്തു.

പിന്നെ വാനമാമലൈ ക്ഷേത്രത്തു ദൈവനായഗൻ എംബെരുമാൻ, പൊന്നടിക്കാൽ ജീയർ വാനമാമലൈ എഴുന്നരുളി കൈങ്കര്യഞ്ചെയ്യേണുമെന്നു, ശേനമുതലിയാർ മുഖേന മാമുനികൾക്കു ശ്രീമുഖം അയച്ചു. മാമുനികൾ ഇതേ പൊന്നടിക്കാൽ ജിയർക്ക് അപ്പത്തന്നെ അറിയിച്ചു. പിന്നീടു പൊന്നടിക്കാൽ ജീയർ ഉൾപ്പെട്ട തൻടെ മുതലികൾ ഏവരെയുങ്കൊണ്ടു ദിവശം നൂരു പാസുരം വീതം നാലായിര ദിവ്യ പ്രബന്ദം പാരായണം പൂർത്തിയാക്കി. "അണിയാർ പൊഴിൽ ചൂഴ് അരംഗനഗരപ്പാ" (ഭംഗിയും തണുപ്പും ഉള്ള കാവിരി നദി ചൂഴ്ന്ന ത്രുവരംഗ നഗറിൽ വസിക്കും ഈശ്വരനേ) എന്ന് പെരിയ പെരുമാൾ ത്രുച്ചെവി ചാർത്ത, മാമുനികൾ തൻ സ്വന്തം ത്രുവാരാധന സന്നിധിയിൽ നിന്നും അരംഗ

നഗരപ്പനെ (ശ്രീ ലക്ഷ്മീ നാരായണ വിഗ്രഹം) പൊന്നടിക്കാൽ ജീയർക്കു വഴങ്ങിക്കൊടുത്തു വാനമാമലയിനു എഴുന്നരുളിക്കാൻ ഏൽപ്പിച്ചു. മേലും പൊന്നടിക്കാൽ ജീയർക്കു പ്രത്യേകമായി പ്രസാദവും ശ്രീശഠകോപവും(സ്രീശഠാരി) അരുളി. മാമുനികൾ പിന്നീടു പൊന്നടിക്കാൽ ജീയരെ മഠത്തിലേക്കു കൂട്ടിക്കൊണ്ടു വന്നു വ്ശേഷ ദദീയാരാധനഞ്ചെയ്തു വാനമാമലയിലേക്കു യാത്രാമംഗളം നേർന്നു.

വാനമാമാലയിൽ താമസിച്ചു അവിടെ കൈങ്കര്യങ്ങൾ ചെയ്ത പൊന്നടിക്കാൽ ജീയർ അത് കൂടാത്തെ അടുത്തുള്ള നവ തൃപ്പതികൾ എന്ന് അറിയപ്പെടുന്ന ഒന്പത് ദിവ്യ ദേശങ്ങൾ മറ്റും തിരുക്കുരുങ്ങുടി, യാത്ര ചെയ്തു പോയ ബദ്രീകാശ്രമം എന്നീ ദിവ്യ ദേശങ്ങൾക്കും നിരവതി കൈങ്കര്യങ്ങൾ ചെയ്തു. ഇവരെ ശരണങ്ങമിച്ച ഒരുപാടു ശിഷ്യമ്മാർക്ക് ഭഗവദ് വിഷയ കാലക്ഷേപഞ്ചൊല്ലി കൈങ്കര്യങ്ങളെയും പഠിപ്പിച്ചു.

പൊന്നടിക്കാൽ ജീയർ വടക്കേയുള്ള ദിവ്യ ദേശങ്ങൾക്കു ദൂര യാത്രയായ സമയത്ത് മാമുനികൾ ഈ സംസാരത്തേ തൻടെ ലീല അവശാനിച്ചു പരമപദമേരി. തിരികെ വരുന്ന വഴിയില് തിരുമല തിരുപതിയില് വയിച്ചു ഈ വാർത്ത ക്കേട്ട പൊന്നടിക്കാൽ ജീയർ വ്യസനിച്ചു തിരുമലയിൽ തന്നെ കുറെ കാലം താമസിച്ചു. പിന്നിട് യാത്രയിൽ ശേഖരിച്ച സമ്പത്തോടെ ശ്രീരംഗത്ത് ചെന്ന് ജീയർ നായനാരെയും (മാമുനികളുടെ പൂർവാശ്രമ പേരൻ) മറ്റെല്ലാ ശ്രീവൈഷ്ണവമ്മാരെയും കണ്ടു അന്യോന്യമായി വിയോഗം പങ്കുവയിച്ചു. ആ സമയത്ത് മാമുനികൾ വിധിച്ചതു പോലേ അവര്ടെ ഉപദണ്ഡം, ത്രുവാഴി മോതിരം, പാദുകകൾ മൂന്നെയും പൊന്നടിക്കാൽ ജിയരെ ഏൽപ്പിച്ചു. പൊന്നടിക്കാൽ ജീയർ അതിനു ശേഷം വാനമാമലൈ മടങ്ങി വന്നു കൈങ്കര്യങ്ങളെ തുടർന്നു. ആ ഉപദണ്ഡം ഇന്നും വാനമാമല ജീയർടെ ത്രിദണ്ഡത്തിൽ ചേര്ത്ത് കെട്ടിയിട്ടിണ്ടു. മാത്രമല്ലാ ആ മോതിരത്തെ വാനമ്മമലൈ ജീയർ വിശേഷ ദിവശങ്ങളിൽ ചാർത്തുകയും ഇന്നും പതിവാണ്.

അക്കാലത്ത് വാനമാമലൈ ക്ഷേത്രത്തു ശ്രീവരമങ്കൈ നാച്ചിയാർക്കു ഉത്സവ ത്രുമേനി (വിഗ്രഹം) ഇല്ലാ. തിരുമല ക്ഷേത്രത്തിൽ നിന്ന് ഉത്സവ ത്രുമേനി കൊണ്ടു വരാൻ ദൈവനായകൻ എംബെരുമാൻ പൊന്നടിക്കാൽ ജീയർക്കു സ്വപ്നം സാധിച്ചു. എംബെരുമാൻടെ ഉത്തരവ്' നിരവേറ്റാൻ പൊന്നടിക്കാൽ ജീയർ തിരുമല തിരുപതിയിനു യാത്രയായി. ശ്രീവരമങ്കൈ നാച്ചിയാരും "അച്ചാ! ദയവായി എന്നെ വാനമാമല കൂട്ടിച്ചെന്നു ദൈവനായകനുവായി കല്യാണം കഴിക്കു" എന്ന് പൊന്നടിക്കാൽ ജീയർക്കു സ്വപ്നം സാധിച്ചു. മാത്രമല്ലാ. തൻടെ വിഗ്രഹം പൊന്നടിക്കാൽ ജിയരെ ഏൽപ്പിക്കണുവെന്നു നാച്ചിയാർ തിരുമല

തിരുപതി ജീയർ സ്വാമിക്കും സ്വപ്നം സാധിച്ചു. തിരുമല തിരുപതി ജീയരും ശ്രീവരമങ്കൈ നാച്ചിയാർടെ ഉത്സവ ത്രുമേനിയെ പൊന്നടിക്കാൽ ജീയർ എഴുന്നരുളിക്കാൻ സജ്ജീകരിച്ചു. വാനമാമലൈ എത്തിയതിനു ശേഷം പൊന്നടിക്കാൽ ജീയർ വർണ്ണശബളമായ ഒരു വേളിയില് സ്വയം കന്നികാദാനഞ്ചെയ്തു വിവാഹം പൂർത്തിച്ചു. അന്ന് ദൈവനായകൻ "ആണ്ടാളെ എനിക്ക് കന്നികാദാനം ചെയ്ത പെരിയാഴ്വാരെ പോലേ, ശ്രീവരമങ്കൈ നാച്ചിയാരെ കന്നികാദാനം ചെയ്ത പൊന്നടിക്കാൽ ജീയരും എൻടെ അമ്മാവൻ ആയി" എന്ന് പ്രകടിച്ച പ്രകാരം ഇന്നുമീ ഐതിഹ്യം വാനമാമലൈ ദിവ്യ ക്ഷേത്രത്തില് ബഹുമാനിച്ചു പാലിക്കുകയാണ്.

മണിയായി പല ഉപദേശങ്ങളേയരുളി, നിരവതി വർഷങ്ങൾക്കു ശേഷം പൊന്നടിക്കാൽ ജീയർ ആചാര്യൻ മാമുനികളെ ചിന്തിച്ചു തൻടെ ചരമ ത്രുമേനിയെ നിങ്ങി പരമപദമേരി. അതിനു മുന്പ് മറ്റൊരു ജിയരെ നിയമിച്ചു അവർ ഏൽപ്പെടുത്തിയ വാനമാമലൈ മഠ ഗുരു പരമ്പര ഇന്ന് വരെ ഇടവിടാത്തെ തുടരുകയാണ്.

പൊന്നടിക്കാൽ ജിയരെപ്പോലേ അചാര്യനെയും എംബെരുമാനാരെയും സ്നേഹിക്കണേ എന്ന് അവർടെ പൊന്നടികളെത്തന്നെ കൂപ്പുക.

**തനിയന് -**

രമ്യജാമാത്രുയോഗീന്ദ്ര പാദരേഖാമയമ്സദാ |
തതാ യത്താത്മ സത്താദിം രാമാനുജമുനിമ് ഭജേ||

**അര്ത്ഥം -**

അഴകിയ മണവാള മാമുനികളുടെ പാദരേഖാമയരായി,തന്ടെ ഉത്തമ നില, യാഥാര്ത്ഥ്യം, പ്രവര്ത്തികൾ എന്നീ എല്ലാത്തിനും മാമുനികളെത്തന്നെ ആശ്രയിച്ചിരിക്കുന്ന രാമാനുജ മുനിയെ ഭജിക്കുന്നു.

ഒന്നാന പൊന്നടിക്കാൽ വാനമാമലൈ ജിയര്ടെ വൈഭവത്തെ പ്രകാശിപ്പിക്കാൻ, അവർടെ അഷ്ടദിഗ്ഗജങ്ങളിൽ ഒരുവരായ ദൊഡ്ഡയ്യങ്ങാർ അപ്പൈ എന്ന മഹാചാര്യർ, പറ്റിയവൊരു മംഗളാശാസനവും (പതിനാലു ശ്ലോകങ്ങൾ) വേറൊരു പ്രപത്തിയും ((പതിനാലു ശ്ലോകങ്ങൾ) സംസ്കൃത ഭാഷയില് എഴുതി. അതിനെ സമീപ കാലത്ത് എഴുന്നരുളിയിരുന്ന തിരുക്കണ്ണപുരം

ശ്രീ.ഉ.വേ.ശ്രീനിവാസാചാര്യ സ്വാമി തമിഴില് വ്യാഖ്യാനിച്ചു. വിപുലമായ ആ വ്യാഖ്യാനത്തെ ശ്രീ. തെന്തിരുപ്പേരൈ അരവിന്ദലോചനൻ സ്വാമി ചുരുക്കി പൊഴിഞ്ചതെ, മലയാള ഭാഷയിൽ വിളംബാൻ ശ്രമിക്കാം.

**വാനമാമലൈ ജീയർ മംഗളാശാസനം**

രമ്യോപയന്ത്രുമുനിവര്യദയാനിവാസം
രാമാനുജം യതിപതിം കരുണാമ്രുതാബ്ധിം|
വന്ദേ മനോജ്ഞവരദാഹ്വയമാത്വവന്തം
ആജന്മസിദ്ധപരിപൂതചരിത്രബോധം|| 1

അഴകിയ മണവാള മാമുനികളുടെ കാരുണ്യത്തിന് പാർപ്പിടവും, കരുണയെന്ന അമൃതത്തുടെ കടലും, തൂയ മനസ്സുള്ളവരും, പരിശുദ്ധവായ ചരിത്രങ്കൊണ്ട ജ്ഞാവാനും, അഴകിയ വരദർ എന്ന ത്രുനാമം കൊണ്ടവരുവായ വാനമാമലൈ രാമാനുജ ജീയർ സ്വാമിയെ വന്ദിക്കുന്നു.

രമ്യോപയന്ത്രുമുനിവര്യദയാനുഭാവ
സംസിദ്ധഗുണഗണൗഗമഹാർണവായ|
രാമാനുജായ മുനയേ യമിനാം വരായ
നാഥായ മാമകകുലസ്യ നമോസ്തു നിത്യം|| 2

അഴകിയ മണവാള മാമുനികളുടെ കരുണയാല് കിട്ടിയ നല്ല ഗുണങ്ങളുടെ കൂട്ടത്തിന് കടലും, മുനികളുടെ തലവരും, ജ്ഞങ്ങളുടെ കുല നാഥരുവായ രാമാനുജ ജീയർ സ്വാമി അങ്ങേയ്ക്ക് എപ്പോഴും നമസ്കാരം.

ശ്രീരമ്യജാമാത്രുമുനീന്ദ്രപാദകംജാതഭ്രുംഗം കരുണാന്തരംഗം|
രാമാനുജം നൌമി മുനിം മദീയഹ്രുച്ചന്ദ്രകാന്തോപലപൂർണചന്ദ്രം|| 3

അഴകിയ മണവാള മാമുനികളുടെ തൃപ്പാദങ്ങളില് വണ്ട് പോലേയുള്ളവരും, കരുണ നിരഞ്ഞ മനസ്സുള്ളവരും, അടിയൻടെ ചന്ദ്രകാന്തക്കല്ല് പോന്ന മനസ്സിന് മുഴു മതി പോലായവരുമായ രാമാനുജ ജീയർ സ്വാമിയെ ജ്ഞാൻ നമസ്കരിക്കുന്നു.

വന്ദേ വാത്സല്യസൗശീല്യജ്ഞാനാദിഗുണസാഗരം|
രാമാനുജമുനിം രമ്യജാമാത്രുമുനിജീവിതം|| 4

വാത്സല്യം,ശീലം,ജ്ഞാനം മുതലായ ഗുണങ്ങളുടെ കടലായും അഴകിയ മണവാള മാമുനികളെ തനിക്കു പ്രാണനായും കൊണ്ടിരുക്കുന്ന വാനമാമലൈ രാമാനുജ ജീയർ സ്വാമിയെ വന്ദിക്കുന്നു.

വന്ദേ വാനമഹാശൈലരാമാനുജമഹാമുനിം|
യദനാദരസവ്രീഡം അന്തരാലാശ്രമദ്വയം|| 5

ആര് ഉപേക്ഷിച്ചതാല് ബ്രഹ്മചര്യ സന്യാസ ആശ്രമങ്ങൾ സലജ്ജമായോ ആ രാമാനുജ ജീയർ സ്വാമിയെ വന്ദിക്കുന്നു.

(വാനാമാമലൈ രാമാനുജ ജീയർ ആദ്യം ബ്രഹ്മചാരിയായിരുന്നു പിന്നിട് കല്യാണം കഴിക്കത്തെ നേരെ സന്യാസി ആയതാല്, കല്യാണങ്കഴിച്ചു പിന്നെ സന്യാസിയാകുമ്പോഴ് ഇടയില് സംഭവിക്കുന്ന രണ്ടു ആശ്രമങ്ങളായ ഗ്രുഹസ്ഥ മറ്റും വാനപ്രസ്ഥ ആശ്രമങ്ങളു നാണങ്ങുണുങ്ങി എന്നത്രെ).

രമ്യജാമാത്രുയോഗീന്ദ്രപ്രസാദപ്രഥമാസ്പദം|
രാമാനുജമുനിം വന്ദേ കാമാദിദുരിതാപഹം|| 6

അഴകിയ മണവാള മാമുനികളുടെ അരുളിന് ആദ്യ ലാക്കായവരും കാമം തുടങ്ങിയ ദോഷങ്ങളെ കളയുന്നവരുവായ രാമാനുജ ജീയർ സ്വാമിയെ വന്ദിക്കുന്നു.

രാമാനുജമുനിം വന്ദേ രമണീയഗുണാകരം|
രാഗദ്വേഷവിനിർമുക്തം രാജീവദളലോചനം|| 7

നല്ല ഗുണങ്ങൾക്കു പാർപ്പിടവും,വിരുപ്പോ വെറുപ്പോ ഇല്ലാത്തവരും, താമര ഇതഴെപ്പോലേയുള്ള കണ്ണൂള്ളവരുമായ രാമാനുജ ജീയർ സ്വാമിയെ വന്ദിക്കുന്നു.

ഉത്പത്തിം പവനാത്മജേ അലഭത യാ വൈരാഗ്യസമ്പത്പുരാ
ശാന്തേ ശാന്തനവേ നിരന്തരമാഗാദ് വ്യദ്ധിം സമൃദ്ധാം തത:|
സേയം സമ്പ്രതി യം സമേത്യ ഭുവനേ വിദ്യോതതേ നൈകധാ
തം രാമാനുജയോഗിനം ഗുരുവരം പശ്യേമ ശശ്വദ് വയം|| 8

വൈരാഗ്യമെന്ന സ്വത്ത് വായു കുമാരനിടത്തിലു ജനിച്ചു പിന്നെ ശന്തനു പുത്രനായ ഭീഷ്മരിടത്തിൽ നന്നായി വർത്തിച്ചു. അത് ഇപ്പോഴ് ഈ ലോകത്ത് രാമാനുജ ജീയർ സ്വാമിയെ ചേർന്നു പല വിദവായി പ്രകാശിക്കുന്നു. ആ ജീയർ സ്വാമിയെ നമ്മുടെ കണ്ണു കൊണ്ടു എപ്പോഴും കണ്ടു കളിക്കാം.

വ്യാഖ്യാ യസ്യ വിദഗ്ധസൂരിപരിഷച്ചിത്താപഹാരക്ഷമാ
യദ്വൈനന്ദിനസത്ക്രിയാ യതിവരാദ്യാചാരസൻമാതൃകാ:|
തം രാമാനുജയോഗിവര്യമമലം ജ്ഞാനാദിപൂർണാശ്രയം
വന്ദേ സൗമ്യവരേശയോഗിചരണദ്വന്ദ്വാരവിന്ദാശ്രയം|| 9

ആരുടെ വ്യാഖ്യാനം വിദ്വജ്ജനങ്ങളുടെ ആകർഷിക്കാൻ കഴിവുള്ളതോ,ആർ നിത്യം അനുഷ്ഠിക്കുന്ന സത് ക്രിയകൾ യതിവരർക്കു സന്മാത്രുകയ്യാണോ, കുറ്റമില്ലാത്തവരും, ജ്ഞാനവാനും, അഴകിയ മണവാള മാമുനികളുടെ ത്രുപ്പാദ കമലങ്ങളെ ആശ്രയിച്ചവരുമായ വാനമാമലൈ ജീയർ സ്വാമിയെ വന്ദിക്കുന്നു.

യദ്ഗോഷ്ഠീസവിദസ്ഥിതാ: ശകുനാസ്ഥത്വം പരം ശാശ്വതം
ജ്യോതിർവേദരഹസ്യസാരപഠിതം നാരായണ: ശ്രീപതി:|
കിഞ്ചാന്യേ ചതുരാനനാദിവിബുധാസ്തച്ഛേഷഭൂതാ ഇതി
വ്യാകുർവന്തി പരസ്പരം യതിവരം രാമാനുജം തം ഭജേ|| 10

ആരുടെ ഘോഷ്ഠിയിനു അടുത്തുള്ള പക്ഷികൾ, "വേദാന്ത രഹസ്യ സാരവായി പഠിക്കപ്പെറ്റുന്നവൻ, പരം, ശാശ്വതം മറ്റും ജ്യോതി ശ്രിയ:പതിയായ നാരായണൻ തന്നെയാണു" എന്നും, "ബ്രഹ്മാവ് തുടങ്ങിയ മറ്റേ ദേവമ്മാരൊക്കേ നാരായണൻടെ ശേഷ ഭൂതരാണ്" എന്നും, പരസ്പരം പ്രവചിക്കുന്നോ ആ വാനമാമലൈ രാമാനുജ ജീയർ സ്വാമിയെ ഭജിക്കുന്നു.

യത്കാരുണ്യസുധാതരംഗവിലസന്നേത്രാഞ്ചലപ്രക്ഷിതാ:
യേ കേചിത് ഇമേ അർത്ഥപഞ്ചകവിദാം മുഖ്യാസ്തു സങ്ഖ്യാവതാം|
ശ്രീമദ്വ്യോമമഹാചലസ്യ മഹിതൈ: കൈങ്കര്യജാതൈർധ്രുവൈ:
ഭൂയാനാശ്രിതകല്പകോ വിജയതേ രാമാനുജോയം മുനി:|| 11

കരുണാമൃത അലകൾ കളിക്കുന്ന എവർടെ കടക്കണ്ണ് പാർവയിനു ലാക്കായോര് അർത്ഥ പഞ്ചക ജ്ഞാനികളുടെ പ്രദാനിയാകുവോ,ആ രാമാനുജ ജീയർ സ്വാമി, ശിഷ്യമ്മാർക്കു കല്പകവൃക്ഷമായും, ശ്രീവാനമാമലൈ ക്ഷേത്രത്തിനു പല മഹത്തായ കൈങ്കര്യങ്ങളെ ചെയ്തൊണ്ടും തിളങ്ങുകയാണ്.

അസ്തിസ്നായുവസാ അസ്രമാംസനിചിതേ അനിത്യേ വികരാസ്പദേ
ദേഹേ അസ്മിന്നനഹമ്യഹമ്മതികരേ ശബ്ദാദിസേവാപരേ|
ശ്രീമദ്വൈഷ്ണവമത്പരാര്യവിമുഖേ മയ്യപ്യകാർഷീദ്ദയാം
യസ്തം വ്യോമമഹാഗിരേ: പരിപണം രാമാനുജം തം ഭജേ|| 12

എല്ല്, നരമ്പ്, കൊഴുപ്പ്,ചോര,വസ എന്നിവകൾ കൂടിയതും,വികാരമുള്ളതും, അനിത്യവുമായ, ജ്ഞാനല്ലാത്ത ഈ ദേഹത്തെ, ജ്ഞാൻ എന്ന് കരുതുന്നവനും, ശബ്ദം മുതലായ ഇന്ദ്രിയ വിഷയങ്ങളില് അകപ്പെട്ടുപോയവനും,എന്നെ നോക്കിത്തന്നെ വരുന്ന ശ്രീവൈഷ്ണവരെയും നോക്കാതിരിക്കുന്നവനുവായ അടിയനിടത്തിലും എവര് അരുളിയോ,അങ്ങനത്തെ വാനമാമലൈ ക്ഷേത്രത്തു നിദിയായ രാമാനുജ ജീയർ സ്വാമിയെ ഭജിക്കുന്നു.

വിദ്യാകേലിഗ്രുഹം വിരക്തിലതികാവിശ്രാന്തികല്പദ്യമം
പ്രോന്മീലദ്ഗുണദിവ്യരത്നപടലീനിക്ഷേപമംജൂഷികാം|
ശ്രീമല്ലക്ഷ്മണയോഗിവര്യപദവീരക്ഷൈകദീക്ഷാഗുരും
ശ്രീമദ്വ്യോമമഹാചലേ ച നിരതം രാമാനുജാര്യം ശ്രയേ|| 13

വിദ്യയുടെ കളിസ്ഥലവായും, വൈരാഗ്യം എന്ന വള്ളി വിശ്രമിക്കുന്ന കല്പവ്രുക്ഷവായും, ഉയര്ന്ന കാന്തിയുള്ള ഗുണങ്ങളെന്ന രത്നങ്ങളെ സൂക്ഷിക്കുന്ന പെട്ടിയായും, എംബെരുമാനാർ നിയമിച്ച ആചാര്യ പീഠത്തെ നിർവഹിക്കുന്നതില് ഉരപ്പുള്ളവരും,വാനമാമലൈ എംബെരുമാനിടത്തില് എപ്പോഴും ഈടുപെടുന്നവരുമായ രാമാനുജ ജീയർ സ്വാമിയെ ആശ്രയിക്കുന്നു.

കാന്തോപയന്ത്രുമുനിവര്യദയാനിവാസം
വൈരാഗ്യമുഖ്യമഹനീയഗുണാംബുരാശിം|
ശ്രീദേവനായകപദപ്രണയപ്രവീണം
രാമാനുജം യാതിപതിം പ്രണമാമി നിത്യം|| 14

അഴകിയ മണവാള മാമുനികളുടെ കനിവിന് വസതിയും, വൈരാഗ്യം തുടങ്ങിയ നല്ല ഗുണങ്ങളുടെ കടലും, ശ്രീ ദൈവനായക പെരുമാളുടെ ത്രുപ്പാദങ്ങളെ തികച്ചും സ്നേഹിക്കുന്നവരുമായ രാമാനുജ ജീയർ സ്വാമിക്ക് എപ്പോഴും പ്രണതി.

## വാനമാമലൈ ജീയർ പ്രപത്തി

സദ്യ: പ്രബുദ്ധസരസീരുഹതുല്യശോഭൗ
സമ്പശ്യതാം നയനയോർമുദമാദദാനൗ|
സംസാരസാഗരസമുത്തരണപ്രവീണൗ
വാനാദ്രിയോഗിചരണൗ ശരണം പ്രപദ്യേ|| 1

അപ്പോൾത്തന്നേ അലർന്ന ചെന്താമരയെ ഒത്ത അഴകുള്ളവയും, കാഴ്ച്ചക്കാരുടെ കണ്ണുകളെ ആനന്ദിക്കുന്നവയും, സംസാര സാഗരത്തെ ചാടിക്കുരുക്കെ

കടത്തുവിക്കാൻ കഴിവുള്ളവയുമായ വാനമാമലൈ ജീയർ സ്വാമിയുടെ ത്രുപ്പാദങ്ങളെ അഭയമായി ആശ്രയിക്കുന്നു.

കാന്തോപയന്ത്രുമുനിവര്യദയാത്തഭൂമ്ന:
കാമാദിനിഗ്രഹകരസ്യ ഗുണാംബുരാശേ:|
വാനാദ്രിലക്ഷ്മണമുനേർനതലോകകല്പ-
വ്രുക്ഷായമാണചരണൗ ശരണം പ്രപദ്യേ|| 2

മണവാള മാമുനികളുടെ കരുണയാല് മഹത്വം നേടിയവരും, കാമം മുദലായ ദോഷങ്ങളെ നശിക്കാൻ കഴിവുള്ളവരും, നല്ല ഗുണങ്ങളുടെ കടലുവായ രാമാനുജ ജീയർ സ്വാമികളുടെ,ശരണാഗതർക്കു കല്പവൃക്ഷമായ ത്രുപ്പാദങ്ങളെ അഭയമായി ആശ്രയിക്കുന്നു.

ദാരാത്മജാദിജനിതം സുഖമൈഹികം യ:
കാരാഗ്രുഹപ്രഭവദു:ഖസമം വിചാര്യ|
സൗമ്യോപയന്ത്രുമുനിപാദയുഗം ശ്രിതസ്തദ്-
വാനാദ്രിയോഗിചരണൗ ശരണം പ്രപദ്യേ|| 3

ഭാര്യ മറ്റും മക്കളാല് ഉണ്ടാകുന്ന സുഖത്തെ, തടവിലാക്കിയ വേദനയിന് തുല്യമായി ഓർത്തു, അഴകിയ മണവാള മാമുനികളുടെ ത്രുപ്പാദങ്ങളെ ആശ്രയിച്ച, വാനമാമലൈ ജീയർ സ്വാമിയുടെ ത്രുപ്പാദങ്ങളെ അഭയമായി ആശ്രയിക്കുന്നു.

ആദൗ ഹനൂമതി വിരക്തിലതാ പ്രസൂതാ
പശ്ചാദ് ഗുരുപ്രവരമേത്യ വിവ്രുദ്ധിമാപ്താ|
ശാഖാസഹസ്രരുചിരാ യമുപേത്യ താദ്രുഗ്
വാനാദ്രിയോഗിചരണൗ ശരണം പ്രപദ്യേ|| 4

വിരക്തിയെന്ന വള്ളി ആദ്യം ഹനൂമനിടത്ത് ഉൽപ്പത്തിയായി. പിന്നീടു ആചാര്യ ശ്രേഷ്ഠരായ വാനമാമലൈ ജിയ്യരെ ചേർന്ന് വിളഞ്ഞു തഴച്ചു ആയിരം കിളകൾ കിളയ്ച്ചു ഭംഗിയായി തിളങ്ങുന്നു.ആ വാനമാമലൈ ജീയർ സ്വാമിയുടെ ത്രുപ്പാദങ്ങളെ അഭയമായി ആശ്രയിക്കുന്നു.

വാനാചലസ്യ വരമണ്ടപഗോപുരാദി-
കൈങ്കര്യമാരചിതവാൻ ഫണിനാഥവദ്യ:|
പ്രീത്യൈ വരം വരവരസ്യ യതീശിതുസ്തദ്-
വാനാദ്രിയോഗിചരണൗ ശരണം പ്രപദ്യേ|| 5

യതിശ്രേഷ്ഠരായ മണവാള മാമുനികളുടെ ഇഷ്ടം പോലേ വാനമാമലൈ ദിവ്യ ക്ഷേത്രത്തിന് വര മണ്ടപ ഗോപുര ആദിശേഷനെപ്പോലേ ഭംഗിയായി നിർമ്മാണിച്ച വാനമാമലൈ ജീയർ സ്വാമിയുടെ ത്രുപ്പാദങ്ങളെ അഭയമായി ആശ്രയിക്കുന്നു.

ഭാഷാന്തരേണ പരിണാമവദാഗമാനാം
യ: ശ്രീശഠാരിവചസാം ശ്രവണാമ്രുതാനാം|
അർഥാൻ ഉപാദിശതുതാരതര: സതാം തദ്-
വാനാദ്രിയോഗിചരണൗ ശരണം പ്രപദ്യേ|| 6

ചെവിക്കിനിയ അമ്രുതവായി,വേദത്തുടെ അർത്ഥത്തെ തമിഴില് വെളിയിട്ട ശഠകോപരുടെ തിരുവായ്മൊഴിയെ, ഉദാരമായി സജ്ജനങ്ങൾക്കു ഉപദേശിച്ച വാനമാമലൈ ജീയർ സ്വാമിയുടെ ത്രുപ്പാദങ്ങളെ അഭയമായി ആശ്രയിക്കുന്നു.

യന്നാമകീർതനമനുക്ഷണമാഹൂരാര്യാ:
സംസാരഭോഗിവിഷയനിർഹരണായ മന്ത്രം|
പുംസാം പറേണ പുരുഷേണ ച സാമ്യദം തദ്=
വാനാദ്രിയോഗിചരണൗ ശരണം പ്രപദ്യേ|| 7

ആരുടെ ത്രുനാമ സംകീർത്തനം, സംസാരമെന്ന പാമ്പിൻടെ വിഷത്തെ മുരിക്കുന്ന മന്ത്രമോ,ജീവാത്മരെ പരമപുരുഷനായ എംബെരുമാനിടത്തു സമീപിക്കവും സഹായിക്കുവോ,ആ വാനമാമലൈ ജീയർ സ്വാമിയുടെ ത്രുപ്പാദങ്ങളെ അഭയമായി ആശ്രയിക്കുന്നു.

പുംസാം പുരാതനഭവാർജിതപാപരാശി:
സ്മ്രുത്യാ യയോ: സക്രുദപി പ്രളയം പ്രയാതി|
സദ്വന്ദിതൗ പരമപാവനതൈകവേഷൗ
വാനാദ്രിയോഗിചരണൗ ശരണം പ്രപദ്യേ|| 8

എവകളെ സ്മരിച്ച അപ്പോൾത്തന്നെ, ജീവാത്മരുടെ അനാദികാല സംസാരത്താൽ ഉണ്ടായ പാവക്കൂന നശിക്കുവോ അവകളും, സാധുക്കൾ വണങ്ങുന്നവയും, പരമ പരിശുദ്ധം തന്നെ സ്വരുപമായുള്ളവകളുമായ വാനമാമലൈ ജീയർ സ്വാമിയുടെ ത്രുപ്പാദങ്ങളെ അഭയമായി ആശ്രയിക്കുന്നു.

യത്തീർഥവാരി കലികാലസമീരണോത്ഥ-
താപത്രയാഗ്നിശമനം വിമലം ജനാനാം|

യദ്രേണുരാന്തരരാജ:പ്രശമായ ചൈതദ്-
വാനാദ്രിയോഗിചരണൗ ശരണം പ്രപദ്യേ|| 9

പുനിതമായ എതിൻടെ തീർത്ഥവായതു, കലി കാലമെന്ന വായുവാല് കിളർന്ന ജനങ്ങളുടെ താപത്രയമായ (ആധ്യാത്മികം, ആധിഭൗതികം, ആധിദൈവികം എന്ന മൂന്നിനം ദു:ഖങ്ങൾ) തീയെ കെടുത്താൻ കഴിവുള്ളതോ,എതിൻടെ ധൂളിയായത്,മനസ്സിൻടെ അഴുക്കുകളെ പോക്കാൻ കഴിവുള്ളതോ,വാനമാമലൈ ജീയർ സ്വാമിയുടെ ആ ത്രുപ്പാദങ്ങളെ അഭയമായി ആശ്രയിക്കുന്നു.

വാധൂലവംശതിലകോ വരദാര്യവര്യോ
വാത്സല്യസിന്ധുരഖിലാത്മഗുണോപപന്ന:|
നിക്ഷിപ്തവാൻ നിജഭരം സകലം യയോസ്തദ്-
വാനാദ്രിയോഗിചരണൗ ശരണം പ്രപദ്യേ|| 10

വാധൂല കുല തിലകരായി, വരദാര്യൻ എന്ന ത്രുനാമം ചാർത്തി, വാത്സല്യം തുടങ്ങിയ ഗുണങ്ങളുടെ കടലായ, എല്ലാ ആത്മഗുണങ്ങളും കൂടിയുള്ള അപ്പാച്ചിയാരണ്ണാ, ഏതു ത്രുപ്പാദങ്ങളില് തന്നെ രക്ഷിക്കുന്ന ഭാരത്തെ സമർപ്പിച്ചോ വാനമാമലൈ ജീയർ സ്വാമിയുടെ ആ ത്രുപ്പാദങ്ങളെ അഭയമായി ആശ്രയിക്കുന്നു.

സദ്വൃത്തസംഭവഭുവാ ശമദാന്തിസീമ്നാ
സദ്വന്ദിതേന നിഗമാഞ്ചലസാരഭൂമ്നാ|
സമ്പൂജിതൗ സമരപുങ്ഗവദേശികേന
വാനാദ്രിയോഗിചരണൗ ശരണം പ്രപദ്യേ|| 11

സദാചാരത്തിനു ജന്മസ്ഥലവായി,ശമ ദാന്തി തുടങ്ങിയ നല്ല ഗുണങ്ങൾക്കു സീമയായി, സജ്ജനങ്ങൾ വന്ദിക്കുന്നവരായി,വേദാന്തസാര ജ്ഞാനിയുമായ മഹനീയരായ സമര പുങ്ങവ ദേശികർ എന്ന പോരേറ്റു നായനാരാല് നന്നായി പുജിക്കപ്പെട്ട, വാനമാമലൈ ജീയർ സ്വാമിയുടെ ആ ത്രുപ്പാദങ്ങളെ അഭയമായി ആശ്രയിക്കുന്നു.

വൈരാഗ്യം യദി വായുസന്തനുസുതാധിക്ഷേപദക്ഷം, പുരാ
ഭക്തിശ്ചേച്ഛഠവൈരിമുഖ്യപദവിബദ്ധാനുസാരാ, പരം|
ജ്ഞാനം യദ്യപി നാഥയാമുനയതിപ്രൗഢാദിശൈലീയുതം
തസ്മാദ് വാനമഹാദ്രിലക്ഷ്മണമുനേ: കോ വാ ജഗത്യാം സമ:|| 12






വാനമാമലൈ ജീയർ സ്വാമിയുടെ വൈരാഗ്യം വായുപുത്ര ഹനുമൻ മറ്റും സന്തനു പുത്രൻ ഭീഷ്മരെക്കാൽ കുടിയതാണ്. ഇദ്ദേഹത്തുടെ ഭക്തി ശഠകോപർ തുടങ്ങിയ ഒരാണ്വശി ഗുരുപരമ്പരയെ അനുശരിക്കുന്നു. ഇദ്ദേഹം യതിശ്രേഷ്ഠർകളായ നാഥമുനി യാമുന മുനികൾക്കു സമവായ ജ്ഞാനിയാണ്. എന്നിട്ട് ഇങ്ങനെയുള്ള വാനമാമലൈ ജീയർ സ്വാമിയെപ്പോലേ ഈ ലോകത്തില് വേറൊർത്തർ ഉണ്ടോ? ഇല്ലെന്ന്.

കൈങ്കര്യം യദി വാനശൈലകമലകാന്തസ്യ ശേഷക്രമാത്
പ്രീതിശ്ചേത് കുലശേകരസ്യ ഭജനേ തദ്ഭക്തപൂജാവിദൗ|
അച്ചായാങ്ഘ്രിസരോരുഹാർചനവിധൗ യദ്യുജ്ജ്വലാ: പ്രക്രിയാ:
താസ്താ മഞ്ജുകവേർഗുണൈകസദനം വാനാദ്രിയോഗീശ്വര:|| 13

ആദിശേഷനെപ്പോലെ വാനമാമലൈ ദൈവനായക പെരുമാളിനു കൈങ്കര്യപരരായും, ആ എംബെരുമാൻടെ അടിയരെ പൂജിക്കുനതിലു കുലശേഖര ആഴ്വാരെപ്പോലെ പ്രിയങ്കരനായും, തൻടെ ആചാര്യൻടെ ത്രുപ്പാദങ്ങളെ അര്ച്ചിക്കുന്നത്തില് മധുരകവി ആഴ്വാരെപ്പോലേ മഹനീയരായും, നല്ല ഗുണങ്ങളുടെ ഒരേയൊരു പാർപ്പിടമായും വാനമാമലൈ രാമാനുജ ജീയർ സ്വാമി എഴുന്നരുളി തിളങ്ങുകയാണ്.

ശിഷ്യാചര്യാതനുദ്വയീം നിരഭജത്പ്രായേണ ലക്ഷ്മീപതി:
ഹ്യേകോ അഭൂന്നര സംജ്ഞകസ്തദപരോ നാരായണാഖ്യ: പുരാ|
ആദ്യ ത്വേകതര: ക്രുപാമ്രുതനിധി: സൗമ്യോപയന്താ മുനി:
തച്ഛിഷ്യാഗ്രതരോ അപരോ വിജയതേ രാമാനുജാഖ്യോ മുനി:|| 14

പണ്ടൊരിക്കല് ശ്രിയ:പതിയായവർ താൻ തന്നെ ആചാര്യനായും, ശിഷ്യനായും രണ്ടു ത്രുമേനികളായി അവതരിച്ചു. അതില് ആചര്യനായതു നാരായണൻ.ശിഷ്യനാണു നരൻ. ഇപ്പോൾ ആ രണ്ടു പേരിൽ ഒരുവര് കാരുണ്യസിന്ധുവായ ആചാര്യർ മണവാള മാമുനികളായും,മറ്റൊരുവർ അവർടെ പ്രദാന ശിഷ്യരായ വാനമാമലൈ രാമാനുജ ജീയർ സ്വാമിയും അവതരിച്ചു തിളങ്ങുന്നു.

പൂരുവർകൾ ചരിത്രം ഇനിയുമമുണ്ടു. മാമുനികൾക്കു പിൽ വന്നവരുടെ വിവരങ്കളെ കാണാം.



